കലാകൗമുദി
951
ഡിസംബർ 5, 1993
വില: 5 രൂപ



## കവർ സ്റ്റോറി



സൈന്ധവ ലിപിയിലൂടെ ഭാരതീയ സാമൂഹിക സത്യങ്ങളിലേക്ക് വാതിൽ തുറക്കുന്ന ശ്രീ. കെ.കെ. രാമൻെറ അന്വേഷണത്തെക്കുറിച്ച് ശ്രീ. വിജു വി. നായരുടെ റിപ്പോർട്ട്.



മുഖചിത്രം:
കളർ ചിത്രം: ഫോട്ടോ ശ്രീ. അനിൽ ദിവാകർ
രാമൻെറ ചിത്രം: ഫോട്ടോ ശ്രീ. രവിശങ്കർ





## ഒരമ്പുകൂടി

'എഴുപതു തികഞ്ഞ' ഗുരു നിത്യചൈതന്യയതി തൻെറ പിറന്നാൾ ദിനത്തിൽ സ്ത്രീ എന്തായിരിക്കണം എന്നതിനെക്കുറിച്ചു നടത്തിയ പരാമർശം (കലാകൗമുദി നവംബർ 28) എന്നെ അസ്വസ്ഥയാക്കി. സ്ത്രീക്ക് അവശ്യം വേണമെന്ന് പുരുഷവർഗ്ഗം എന്നും ശഠിച്ചിരുന്ന കാര്യങ്ങൾ ഗുരു ആവർത്തിക്കുന്നു. പുരുഷൻെറ നിറഞ്ഞുകവിഞ്ഞ ആവനാഴിയിലേക്ക് ഒരമ്പുകൂടി ഗുരു കൊടുത്തിരിക്കുകയാണ്. ഒരാശ്വാസം മാത്രം. ഈ കൂരമ്പിനെ എങ്ങനെ ചെറുക്കണമെന്നുകൂടി ഗുരു പറഞ്ഞുതരുന്നു. പ്രഭാഷിച്ചതു ഗുരു. പ്രഭാഷണം വേടഗണങ്ങളിലെത്തിക്കുന്നത് 'പ്രോഗ്രസ്സീവ്' എന്നു കരുതപ്പെടുന്ന കലാകൗമുദി. വേട്ട അധിക ഉത്സാഹത്തോടെ തുടരും...

**ഡാർളി ജോസ്**
ഫാമിംഗ് സിസ്ററംസ്
ഗവേഷണ കേന്ദ്രം
കേരളകാർഷിക
സർവ്വകലാശാല
സദാനന്ദപുരം
കൊട്ടാരക്കര.

## കലി കയറിയിട്ട് കാര്യമില്ല

ഭാരതത്തിലെ നിരവധി അത്ഭുതപുരുഷന്മാരുടെയും മാതാജികളുടെയും ആശ്രമങ്ങളിൽ ഞാൻ പോയിട്ടുണ്ട്. എത്രയോ തവണ ഏതെല്ലാം ആശ്രമങ്ങളിൽ. ഒന്ന് വ്യക്തമാണ്. ഹൃദയകുമാരി സൂചിപ്പിച്ചപോലെ അടിമത്തവും അന്ധകാരവും ശീലിപ്പിക്കുകയും രാജ്യത്തിൻെറ സംസ്കാരത്തെ ദുഷിപ്പിക്കുകയും ചെയ്യുന്നവരെ ഇതുവരെ കാണാൻ കഴിഞ്ഞിട്ടില്ല. മറിച്ചുള്ള അനുഭവങ്ങൾ ധാരാളമുണ്ട്. ഭക്തന്മാരെല്ലാം 'മൊണ്ണകള'ല്ലെന്ന് മനസ്സിലാക്കുക.

സമൂഹത്തിലെ തിന്മകൾക്കെതിരെ പോരാടുകയും നന്മയുടെ പ്രകാശം പരത്തുകയും ചെയ്യുന്ന അത്ഭുതപുരുഷന്മാർ ഈ കൊച്ചു കേരളത്തിലുമുണ്ടെന്ന് അറിയുക. എല്ലാ രംഗത്തും ഉള്ളതുപോലെ ആദ്ധ്യാത്മിക രംഗത്തും 'കള്ളനാണയങ്ങൾ' കാണാറുണ്ട്. അവരെ ഭക്തന്മാർ തന്നെ കൈകാര്യം ചെയ്യാറുമുണ്ട്.



സാമൂഹിക സേവന രംഗത്ത് അത്ഭുതപുരുഷന്മാരുടെ പങ്ക് ആരെയും അതിശയപ്പെടുത്തുന്നതാണ്. അവർ ചെയ്യുന്ന നന്മയിലും തിന്മ ദർശിക്കാതിരിക്കുക. അവതാരങ്ങളെ അറിയാൻ ശ്രമിക്കാതെ, കൈയിലുള്ള തോതുവച്ച് എല്ലാവരെയും അളക്കാതിരിക്കുക. വെറുതെ കലി കയറിയിട്ട് യാതൊരു കാര്യവുമില്ല.

**ശ്രീകുമാർ പെരിനാട്**
സുശീലാഭവൻ
പെരിനാട് പി.ഒ.
കൊല്ലം–691 601.

## മാഫിയ സംസ്കാരവും രാഷ്ട്രീയ ലോബിയും

കലാകൗമുദി 947–ാം ലക്കത്തിൽ (946–നു പകരം വന്നത്) ഡോ.ജെയിംസ് വടക്കുംചേരി എഴുതിയ 'മാഫിയാ സംസ്കാരം കേരളത്തിലും' എന്ന ലേഖനവും 948–ാം ലക്കത്തിലെ വടക്കാഞ്ചേരി ലോഹിതാക്ഷൻെറ പ്രതികരണവും കണ്ടു. ശ്രീ.വടക്കുംചേരിക്ക് വടക്കാഞ്ചേരി ആത്മാർത്ഥമായ അഭിനന്ദനങ്ങൾ അർപ്പിക്കുന്നതോടൊപ്പം, ഇക്കാര്യത്തിൽ ഭരണാധികാരികളുടെയും രാഷ്ട്രീയ സാമൂഹ്യ പ്രവർത്തകരുടെയും ബുദ്ധിജീവികളുടെയും സജീവ ചർച്ചയും ശ്രദ്ധയും ഉണ്ടാകണമെന്നഭിപ്രായപ്പെടുകയും ചെയ്യുന്നു.

എല്ലാം അംഗീകരിച്ചുകൊണ്ടുതന്നെ പറയട്ടെ, ലേഖനത്തിൽ ഒരു പ്രധാന കാര്യം വേണ്ടപോലെ ചൂണ്ടിക്കാണിച്ചിട്ടില്ല. നീചവും ക്രൂരവുമായ കുററകൃത്യങ്ങൾ നാൾക്കുനാൾ ഇത്രയും പെരുകാനുള്ള ചില കാരണങ്ങൾ അതിൽ പറയുന്നുണ്ടെങ്കിലും ഏററവും പ്രധാനപ്പെട്ട കാരണത്തിൻെറ നേരേ ലേഖനം കണ്ണടയ്ക്കുന്നു. അത്, ഇത്തരം കുററകൃത്യങ്ങളുടെ പിറകിലുള്ള രാഷ്ട്രീയ സ്വാധീനമാണ്. (ഡോ.വടക്കുംചേരി ഒരു ഗവൺമെൻറ് ഉദ്യോഗസ്ഥനാണെങ്കിൽ തുറന്നുപറയാനുള്ള മടിയാകാം). അക്രമികളെയും കൊലപാതകികളെയും രക്ഷപ്പെടുത്താനും, കൊലപാതകങ്ങൾ ആസൂത്രണം ചെയ്യാനുമൊക്കെ പലപ്പോഴും എണ്ണപ്പെട്ട രാഷ്ട്രീയ നേതാക്കൾ തന്നെ തയ്യാറാകുന്നു എന്നത് എല്ലാവർക്കും അറിയാവുന്ന പച്ച സത്യം മാത്രമാണ്. അതുപോലെ ബലാത്സംഗക്കാരെയും, ഭവനഭേദനക്കാരെയും, കൊള്ളയും പിടിച്ചുപറിയും നടത്തുന്നവരെയും, കൈക്കൂലി കൊടുത്തും വാങ്ങിയും നീചകൃത്യങ്ങൾ നടത്തുന്നവരെയും എന്നുവേണ്ട ഏതു രംഗത്തും അവിഹിതവും നിയമരഹിതവുമായ ഏതു കുററവും ചെയ്യുന്നവരെയും രക്ഷിക്കാൻ രാഷ്ട്രീയ പ്രമാണിമാർ മത്സരിച്ചു രംഗത്തുള്ളപ്പോൾ ഇവയൊക്കെ പെരുകിയില്ലെങ്കിലല്ലേ അതിശയിക്കാനുള്ളു? പൊലീസുദ്യോഗസ്ഥന്മാരിൽ ശക്തമായ സ്വാധീനം ചെലുത്തി ഇവയൊക്കെ തേച്ചുമാച്ചു കളയുവാൻ രാഷ്ട്രീയക്കാർക്ക് എന്നും കഴിയാറുണ്ട്, ചെയ്യാറുണ്ട് എന്ന സത്യത്തിനു നേരെ കണ്ണടയ്ക്കുംതോറും ഇവയൊക്കെ ഇനിയും പെരുകിവരും. വഴങ്ങാത്ത സത്യസന്ധരും നീതിനിഷ്ഠരുമായ പൊലീസുദ്യോഗസ്ഥന്മാർക്ക് ഈ നാട്ടിൽ രക്ഷയില്ല എന്നതും ഏവർക്കുമറിയാവുന്ന സത്യമാണല്ലോ.

കുററകൃത്യങ്ങളിൽ ഭൂരിഭാഗവും കോടതിയിലെത്താറില്ലെന്നും, എത്തുന്നവയിൽത്തന്നെ ന്യൂനപക്ഷമേ ശിക്ഷിക്കപ്പെടാറുള്ളു എന്നും ശ്രീ.വടക്കുംചേരി പറയുന്നുണ്ട്. അതിനു പ്രധാന കാരണം വേണ്ടത്ര ജാഗ്രതയോടെ പ്രവർത്തിക്കുന്നതിൽനിന്നും പൊലീസ് ഡിപ്പാർട്ടുമെൻറിനെ പിന്തിരിപ്പിക്കാൻ പലപ്പോഴും ഉന്നതകേന്ദ്രങ്ങൾ ശ്രമിക്കാറുള്ളതല്ലേ? കുററകൃത്യങ്ങൾ പിടിക്കപ്പെടുകയും ശിക്ഷിക്കപ്പെടുകയും ചെയ്യുമെന്നുറപ്പായാൽ അവയുടെ എണ്ണം വളരെ താഴേക്കു വരും എന്ന കാര്യം നിസ്തർക്കമാണ്.

നാട്ടുകാരുടെ സഹകരണക്കുറവാണ് പല കേസുകളും തെളിയാതിരിക്കുന്നതിന് ഒരു കാരണമെന്നും ലേഖനത്തിൽ കാണുന്നു. ശരിതന്നെ. കുററവാളികൾക്കു താങ്ങും തണലുമായി പ്രവർത്തിക്കാൻ കരുത്തരായ രാഷ്ട്രീയ നേതാക്കൾ ശ്രമിക്കുമ്പോൾ സാധാരണക്കാരായ നാട്ടുകാർ എങ്ങനെ സഹകരിക്കാനാണ്? ഇതിനൊരു പരിഹാരമേ ഉള്ളു. അന്യായവും അവിഹിതവുമായ രാഷ്ട്രീയ ഇടപെടലുകൾ ഒഴിവാക്കി, സത്യസന്ധരായ പൊലീസുദ്യോഗസ്ഥന്മാരുടെയും ജനങ്ങളുടെയും സംരക്ഷകരായി രാഷ്ട്രീയ നേതാക്കൾ മാറുക എന്നതാണത്. അതസാധ്യമാണെങ്കിൽ കുററകൃത്യപ്പെരുപ്പം തടയുന്നതും അസാധ്യമായിരിക്കും.

**പ്രൊഫ.ടി.ജി.രംഗനാഥൻ**
ശാസ്താംകോട്ട.

## പുള്ളുവഴിക്കാരൻ മന്ത്രവാദി

നാണപ്പൻ പിള്ളയുടെ പുള്ളുവഴി പ്രയോഗത്തെ ജി.എൻ.പണിക്കർ തൻെറ പ്രതികരണസാഹിത്യവിദ്യ എന്ന സ്വന്തം ദിവ്യായുധംകൊണ്ടു നേരിടുന്നതു കാണാൻ കൊതിച്ചത് വെറുതെയായോ. 'എന്തെരണ്ണാ, സ്ററാച്യൂ മുക്കിലെ ദിവാൻ പ്രതിമപോലെ ഒരു അക്ഷരവും ഉരിയാടാതെ തലയിൽ മുണ്ടിട്ട് ഇരുന്നുകളഞ്ഞത്.' ഒന്നും വേണ്ട, 'അടുത്തുനിന്ന് അകലെനിന്ന്' എന്ന വിജ്ഞാന ഗ്രന്ഥത്തിലെ ആ ഫുട്ട്നോട്ടിലെ ബ്ളേഡ് പോരായിരുന്നോ പുള്ളുവഴിക്കാരൻ മന്ത്രവാദിയുടെ കഴുത്തറുത്ത് നിലത്തിടാനും അതുകൊണ്ട് പന്ത് തട്ടാനും. ഒരുകാലത്ത് ആ നാട്–വെങ്ങാനൂർ പ്രദേശങ്ങളെ കോരിത്തരിപ്പിച്ച 'പഴയ കമ്മ്യൂണിസ്ററുകാരൻെറ' സകല സ്വഭാവവും ലീഡറുടെ കാലടികളിൽ കൊണ്ടുനിവേദിച്ചത് കഷ്ടമായിപ്പോയി.

**അനിൽ ജനാർദ്ദനൻ**
നെയ്യാററിൻകര.



രാഷ്ട്രീയ ലേഖകൻ

# രാജിവെയ്ക്കുകയാണ് വേണ്ടത്

വിളനിലം പ്രശ്നം മിക്കവാറും 'എരിഞ്ഞമർന്നിരിക്കുകയാണല്ലോ. ഒരുവിധത്തിൽ അതു നന്നായി. കുറെ, പാവം കുട്ടികളുടെ എല്ലെങ്കിലും ഇനി, അതിൻെറ പേരിൽ ഒടിയുകയില്ലല്ലോ!

വൈസ് ചാൻസലർ എന്ന നിലയ്ക്ക് വിളനിലത്തിനാണെങ്കിൽ ഇപ്പോൾ പരമസുഖം. വീട്ടിൽ പൊലീസിൻെറ കാവൽ. പുറത്തു പോകുമ്പോൾ അകമ്പടി. വീട്ടിലിരുന്നു, ഫോൺ കറക്കിയാൽ ഫയലുകളുമായി ഹനുമാന്മാർ എത്തും. അങ്ങനെ യൂണിവേഴ്സിററി ഭരണം കണ്ടെഴുത്തും കൊണ്ടെഴുത്തുമൊക്കെയായി മുറപോലെ നീങ്ങുന്നു. അതിനിടയിൽ സിൻഡിക്കേററു കൂടുക മാത്രമല്ല, ചില പരീക്ഷകളേ വേണ്ടെന്നു തീരുമാനിക്കുകയും ചെയ്യുന്നു. യൂണിവേഴ്സിററിയുടെ ഒന്നാം വർഷ പരീക്ഷകളാണ് ഉപേക്ഷിക്കാൻ പെട്ടെന്ന് ഇപ്പോൾ തീരുമാനിച്ചിരിക്കുന്നത്. ഒന്നാം വർഷത്തേക്കു മാത്രമായി, ആ തീരുമാനം പരിമിതപ്പെടുത്താതെ പരീക്ഷകളേ വേണ്ടെന്നു വച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു! പരീക്ഷ നടത്തുക എന്ന വൃത്തികേടേ ഒഴിവാക്കാമായിരുന്നു, പലതരം വിപ്ളവങ്ങൾ നടത്തി ചരിത്രം സൃഷ്ടിച്ച കേരളാ യൂണിവേഴ്സിററിക്ക്.

ഈ തീരുമാനത്തിന് അടിക്കുറിപ്പായി ഏതാനും സിൻഡിക്കേററംഗങ്ങൾ പുറപ്പെടുവിച്ച ഒരു പ്രസ്താവനയാണ് മനസ്സിലാക്കാൻ ദുഷ്കരമായിരിക്കുന്നത്. ഇടതുപക്ഷക്കാർ മാത്രമല്ല അവർ. ഇടതുപക്ഷത്തിൽ ജനിക്കുകയും വളരുകയും അതിൽ കളിച്ചുമദിക്കുകയും ചെയ്യുന്ന ആദർശശൂരന്മാരാണല്ലോ ആ വിമതസ്വരത്തിൻെറ ഉടമകൾ. വൈസ് ചാൻസലറുടെ വീട്ടിൽവച്ച് സിൻഡിക്കേററ് യോഗം കൂടിയതാണ് അവരെ ക്രുദ്ധരായിരിക്കുന്നത്. ''ആത്മാഭിമാനമുള്ളവർക്ക് ഇങ്ങനെയൊരു അടുക്കളയോഗത്തിൽ പങ്കെടുക്കാൻ കഴിയില്ല'' എന്നാണ് അവർ പറഞ്ഞിരിക്കുന്നത്. കാര്യം കാണാൻ രഹസ്യമായി അടുക്കളയിൽ കയറാൻ ഉളുപ്പില്ലാത്തവരല്ലോ നാമെന്ന് നമുക്കുതന്നെ അറിയാവുന്നതുകൊണ്ട്, ഈ പരാതിയിൽ വലിയ കഴമ്പൊന്നും ആരും കാണുമെന്നു തോന്നുന്നില്ല. അതല്ല, ഇവിടത്തെ പ്രശ്നം. യൂണിവേഴ്സിററിയുടെ അടിസ്ഥാന സ്വഭാവത്തിലാണ് കത്തിവച്ചിരിക്കുന്നത്. ശാസ്ത്രീയമായ വിശകലനങ്ങളോ വിശദീകരണങ്ങളോകൊണ്ട് ഇതിനു ന്യായീകരണം തേടുന്നതിൽ അർത്ഥമില്ല.

അതുപോലെതന്നെ, ഒരു പ്രസ്താവന ഇറങ്ങിതങ്ങളുടെ ബാദ്ധ്യതയിൽനിന്നും ഒഴിഞ്ഞുമാറാനും സിൻഡിക്കേററിലെ ഇടതുപക്ഷക്കാർക്ക് കഴിയില്ല. ഈ പാപത്തിൽ പങ്കാളികളാവാതിരിക്കാൻ അവർ തയാറാവണം. അതിന് പ്രസ്താവനയിൽ ഒതുങ്ങിനില്ക്കാതെ, സിൻഡിക്കേററ് അംഗത്വം അവർക്കു രാജിവയ്ക്കാമല്ലോ. അല്ലാതെ വിപ്ളവവീര്യം പ്രസ്താവനയിൽ ഒതുക്കിത്തീർക്കരുത്. രാജിവച്ചാൽ, ആകെ നഷ്ടമാകുന്നത് ടി.എ മാത്രമാണല്ലോ!



നരേന്ദ്രൻ

**ബി.ജെ.പി.യെ എങ്ങനെ തടഞ്ഞുനിറുത്താനാകും? കോൺഗ്രസ്സുൾപ്പെടെയുള്ള കക്ഷികളുടെ മുമ്പിൽ ഉയർന്നുവന്നിരിക്കുന്ന ഈ ചോദ്യത്തിന് പരിഹാരം തേടാനുള്ള ശ്രമത്തിലാണ് പ്രധാനമന്ത്രി നരസിംഹറാവു. തൻെറ നേതൃത്വത്തിൽ അതിനൊരു മുന്നണി— റാവുവിൻെറ രാഷ്ട്രീയ ലക്ഷ്യം സഫലമാകുമോ?**



# തലയിൽവന്നുകേറിയത് ഇടക്കാലതിരഞ്ഞെടുപ്പ്

ഹിന്ദിമേഖലയിൽ നടന്ന നിയമസഭാ തിരഞ്ഞെടുപ്പിലെ വിധി എന്തായാലും മാർച്ച്-ഏപ്രിൽ മാസങ്ങളോടെ ഇടക്കാല തിരഞ്ഞെടുപ്പിനു നരസിംഹറാവു തയ്യാറാകുമെന്ന ഒരു തോന്നൽ കോൺഗ്രസ്സുകാരിൽ പ്രബലമായി വരികയാണ്. തിരഞ്ഞെടുപ്പിനു ശേഷം കൈക്കൊള്ളാനുദ്ദേശിക്കുന്ന തന്ത്രത്തെപ്പററി അദ്ദേഹം, പക്ഷെ ആരോടും സംസാരിച്ചിട്ടില്ല. എന്നാൽ ജനുവരിയിൽത്തന്നെ റയിൽവേ ബജററും, കേന്ദ്ര ബജററും അവതരിപ്പിക്കാനുള്ള തീരുമാനം വഴി തൻെറ കീശയിൽ ചില അത്ഭുതങ്ങളുണ്ടെന്ന സൂചനയാണ് റാവു നല്കിയിരിക്കുന്നത്. നാന്നൂററി എൺപതു ജില്ലകളിലെ സ്ഥിതിവിവരങ്ങൾ ആരാഞ്ഞ് വസ്തുനിഷ്ഠമായൊരു റിപ്പോർട്ടു തയാറാക്കാൻ ഇതിനകം അദ്ദേഹം ഇൻറലിജൻസ് ഏജൻസികളോട് ആവശ്യപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. എന്നാൽ അത്യന്തം ആപൽക്കരമായ ഇടക്കാല തിരഞ്ഞെടുപ്പിന് റാവു സന്നദ്ധനാകുമോയെന്നതാണ് ഉത്തരമില്ലാതെ അവശേഷിക്കുന്ന ചോദ്യം. നിയമസഭാ തിരഞ്ഞെടുപ്പുകളിലെ വിധിയെപ്പററി ആർക്കും വ്യക്തമായൊരു ധാരണയില്ലെങ്കിലും, കോൺഗ്രസ്സിന് വലിയൊരു പ്രഹരമായിരിക്കും ഇതെന്നതിൽ ആർക്കും സംശയമില്ല. ഡൽഹിക്കുപുറമെ നാല് വടക്കേയിന്ത്യൻ സ്റ്റേറ്റുകളും ബി.ജെ.പിയുടെ നിയന്ത്രണത്തിൽ അമരുമെന്നാണ് പൊതുവെ കരുതുന്നത്. ഒരുപക്ഷെ ഹിമാചൽ പ്രദേശ് കോൺഗ്രസ്സിന് കിട്ടിയേക്കുമെന്നും ചില കേന്ദ്രങ്ങൾ വിശ്വസിക്കുന്നു. ഈ തിരഞ്ഞെടുപ്പിൽ ഒരു കാര്യം വ്യക്തമായി. കോൺഗ്രസ്സിനുവേണ്ടി വോട്ടു നേടാനുള്ള പ്രാപ്തിയൊന്നും നരസിംഹറാവുവിന് ഇല്ലെന്നതാണ് ആ യാഥാർത്ഥ്യം. ഹിന്ദി സ്റ്റേറ്റുകൾ കോൺഗ്രസ്സിന് നഷ്ടപ്പെട്ടാൽ, റാവുവിൻെറ രാജി കോൺഗ്രസ്സുകാർ ആവശ്യപ്പെടുമെന്നതും നിശ്ചയമാണ്. ഈ അപകടങ്ങളെപ്പററിയെല്ലാം അദ്ദേഹം ശരിക്കും ബോധവാനാണ്. പക്ഷെ അതിൽ അദ്ദേഹം അത്ര അസ്വസ്ഥനല്ല. കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം താൻ അല്ലാതെ മറെറാരു നേതാവില്ലെന്ന് അദ്ദേഹത്തിനറിയാം. അർജ്ജുൻസിംഗ് പ്രഭൃതികളെ നിശ്ശബ്ദരാക്കാനും സോണിയാഗാന്ധിയെ അവഗണിക്കാനും അദ്ദേഹത്തിന് കഴിഞ്ഞു.

ഏതാനും ദിവസംമുമ്പ് സാമ്പത്തിക കാര്യങ്ങളെപ്പററി ധനമന്ത്രി മൻമോഹൻ സിംഗുമായി പ്രധാനമന്ത്രി വിശദമായ ചർച്ചകൾ നടത്തുകയുണ്ടായി. നിർണ്ണായകമായ ഈ ഘട്ടത്തിൽ ഗവൺമെൻറിൻെറ പ്രവർത്തനത്തിൽ എന്തെങ്കിലും തടസ്സം വരുത്തുന്നതിനോട് മൻമോഹൻസിംഗ് വിയോജിച്ചതായാണ് അറിയുന്നത്. വിദേശ നിക്ഷേപകരെ ആകർഷിക്കുന്നതിന് ഉതകുന്ന കൂടുതൽ ഉദാര വ്യവസ്ഥകൾ നടപ്പാക്കണമെന്ന് ലോക ബാങ്കും, ഐ.എം.എഫും ധനമന്ത്രിയിൽ ഇപ്പോഴും സമ്മർദ്ദം ചെലുത്തിക്കൊണ്ടിരിക്കുകയാണ്. ഈ സാഹചര്യത്തിൽ ഗവൺമെൻറു കാലാവധി പൂർത്തിയാക്കണമെന്നാണ് സിംഗ് പ്രധാനമന്ത്രിയോട് അഭിപ്രായപ്പെട്ടത്.

കുഴഞ്ഞുമറിയുന്ന രാഷ്ട്രീയ സാഹചര്യത്തിൽ നരസിംഹറാവുവിന് അനുകൂലമായി ഒരു ഘടകം ശക്തിപ്പെട്ടുവരുന്നുണ്ട്. ബി.ജെ.പിക്കെതിരായ ഒരു മുന്നണിയാണ് ആ ഘടകം. ഇക്കാര്യത്തിൽ എല്ലാ പാർട്ടികളും കോൺഗ്രസ്സിനെ അനുകൂലിക്കുന്നുമുണ്ട്. ഉത്തർപ്രദേശ് ഉൾപ്പെടെയുള്ള സ്റ്റേറ്റുകളിൽ ബി.ജെ.പി അധികാരത്തിൽ വരുന്നതിനെ ഏതുവിധേനയും തടയാനാണ് അവർ ആഗ്രഹിക്കുന്നത്. ആ കണക്കുകൂട്ടലിൻെറ അടിസ്ഥാനത്തിൽ ബി.ജെ.പി വേഴ്സസ് കോൺഗ്രസ്സുൾപ്പെടെയുള്ള പാർട്ടികൾ എന്ന മുദ്രാവാക്യത്തിന് നരസിംഹറാവു രൂപം നല്കും.

പൊടുന്നനേ ഒരു ഇടക്കാല തിരഞ്ഞെടുപ്പിന് തയാറാകുന്നതിനെതിരെ ജ്യോതിബാസു പ്രധാനമന്ത്രിയെ വിലക്കിയതായും ഒരു വാർത്തയുണ്ട്. റാവു ഗവൺമെൻറ് കാലാവധി പൂർത്തിയാക്കണമെന്ന അഭിപ്രായവും അദ്ദേഹത്തിനുണ്ട്. ഇടതുപക്ഷ കക്ഷികൾ പിന്താങ്ങിയാൽ തൻെറ നിലപാടിൽ മാററം വരുത്താമെന്നും അതിനു മറുപടിയായി പ്രധാനമന്ത്രി ബന്ധപ്പെട്ടവരെ അറിയിച്ചു. പക്ഷെ അതിനു, സ്വന്തം പാർട്ടിക്കാരുടെ പിന്തുണ അദ്ദേഹത്തിന് നേടേണ്ടതായുണ്ട്. ഇതിൻെറ മുന്നോടിയായി തൻെറ പ്രവർത്തനശൈലിയിൽ ചില മാററങ്ങൾ വരുത്തിയിരിക്കയാണ് അദ്ദേഹം. കരുണാകരൻ, മൂപ്പനാർ തുടങ്ങിയ സ്റ്റേറ്റു നേതാക്കളുമായി അദ്ദേഹം കൂടുതൽ അടുത്തിട്ടുണ്ട്. എ.ആർ.ആന്തുലയെപ്പോലും തൻെറ വൃത്തത്തിനകത്ത് അദ്ദേഹം പ്രവേശിപ്പിച്ചിരിക്കയാണ് ഇപ്പോൾ.





മുകുന്ദൻ സി മേനോൻ

# ഹിന്ദിരാഷ്ട്രീയത്തിലെ കൊള്ളസംഘങ്ങൾ

ഇന്ത്യയെ മൊത്തം നിയന്ത്രിക്കുന്ന ഹിന്ദി ''ബെൽററി''ൽ നടന്നുകഴിഞ്ഞ വോട്ടെടുപ്പ് നമ്മുടെ ഇന്നത്തെ ജനാധിപത്യ വ്യവസ്ഥിതിയെ താങ്ങിനിറുത്തുകയും ഇളക്കിമറിക്കുകയും ചെയ്യുന്ന അടിയൊഴുക്കുകളെ ഒരിക്കൽക്കൂടി വെളിവാക്കിയിരിക്കുന്നു. ഈ വോട്ടെടുപ്പിൽ എല്ലാ മറകളും നീക്കി പ്രകടമായി കണ്ടത് രണ്ടു വസ്തുതകളായിരുന്നു: പണാധിപത്യവും, കൈയൂക്കും! മനുഷ്യസമൂഹത്തിൻെറ കറുത്ത കാലഘട്ടമായ മദ്ധ്യ നൂററാണ്ടുകളിൽ ഭരണാധികാരം കൈവശം വച്ചിരുന്ന അതേ പണാധിപത്യവും കൈയൂക്കുംതന്നെയാണ് ജനാധിപത്യമെന്ന മറയ്ക്കുള്ളിൽ ആവർത്തിക്കുന്നത്. ഈ ദുഃഖസത്യം നാമെല്ലാം മനസ്സിലാക്കിയിട്ട് പതിററാണ്ടുകൾ പലതു കഴിഞ്ഞിട്ടും അതിന് കടിഞ്ഞാണിട്ട് നിയന്ത്രിക്കാൻ ഇന്നേവരെ ആരും തുനിഞ്ഞിട്ടില്ലെന്നതാണ് ഏററവും ദയനീയമായ വസ്തുത.



ഡി.പി. യാദവ്

**വടക്കേയിന്ത്യാസ്റ്റേറ്റുകളിലെ രാഷ്ട്രീയം പണാധിപത്യത്തിനും കൈയൂക്കിനും കീഴടങ്ങിയിരിക്കുകയാണിന്ന്. ഒരൊററ പാർട്ടിയും ഇതിൽനിന്നും മാറിനില്ക്കുന്നില്ലെന്നതാണ് യാഥാർത്ഥ്യം. അധോലോകത്തിൻെറ സജീവമായ പിന്തുണയും സഹായവും ഉണ്ടെങ്കിൽ ജനങ്ങളുടെ വിധിയെഴുത്തു ഏതുവിധത്തിൽ വേണമെങ്കിലും തിരുത്തിയെടുക്കാമെന്ന സ്ഥിതിയാണ് നിലനില്ക്കുന്നത്.**

## തോക്കിൻെറ പ്രസക്തി

തിരഞ്ഞെടുപ്പു പ്രകടന പത്രികകളെക്കാൾ, കൊടികളെക്കാൾ, ചിഹ്നത്തെക്കാൾ, ചുവരെഴുത്ത്-പോസ്റ്ററുകൾ-ബാനറുകളെക്കാൾ ഉത്തരേന്ത്യയിലെ ഏതൊരു മണ്ഡലത്തിലും ഇന്ന് തിരഞ്ഞെടുപ്പിനാവശ്യം തോക്കുകളാണ്. ''രാഷ്ട്രീയാധികാരം തോക്കുകളിലൂടെ'' എന്ന മാവോസൂക്തം ഉരുവിടുന്ന, തിരഞ്ഞെടുപ്പുകളിൽ വിശ്വാസമില്ലാത്ത, നക്സലൈററുകളല്ല ഇതുപയോഗിക്കുന്നത്. പ്രത്യുത, അക്രമ മാർഗ്ഗങ്ങൾ കൈവെടിഞ്ഞ് ജനാധിപത്യ സമ്പ്രദായത്തിൽ ഭാഗമാകുവാൻ നക്സലൈററുകളോട് ആഹ്വാനം ചെയ്യുന്ന, ഗാന്ധിജിയുടെ അഹിംസാസൂക്തങ്ങൾ പ്രതിനിധാനം ചെയ്യുന്നു എന്ന് അവകാശപ്പെടുന്ന, നമ്മുടെ രാഷ്ട്രീയക്കാർക്കുതന്നെയാണ് തിരഞ്ഞെടുപ്പിലൂടെ രാഷ്ട്രീയാധികാരം നിലനിറുത്തുവാനും പിടിച്ചുപററുവാനും ഇന്ന് തോക്കുകൾ അത്യന്താപേക്ഷിതമായിത്തീർന്നിരിക്കുന്നത്.

തോക്കുകൾ മാത്രം പോരാ; തോക്കുധാരികളായ അധോലോക പ്രഭൃതികളും തിരഞ്ഞെടുപ്പിന് ആവശ്യമാണ്. ഉത്തർപ്രദേശിലും മദ്ധ്യപ്രദേശിലും വ്യാപിച്ചു കിടക്കുന്ന ചമ്പൽ മേഖലയിലെ കൊള്ളസംഘക്കാർ മുതൽ നഗരങ്ങളിലും പട്ടണങ്ങളിലുമുള്ള മാഫിയ-ഗുണ്ടാ സംഘങ്ങൾവരെ ഇതിനു തയാർ. കരാറുറപ്പിക്കുന്നത് രണ്ടു വ്യവസ്ഥകളിൻമേൽ: മുൻകൂട്ടി പറഞ്ഞ പണം നൽകണം. പിന്നെ രാഷ്ട്രീയ സ്വാധീനമുപയോഗിച്ച് പൊലീസിൽനിന്നുള്ള സംരക്ഷണവും. എല്ലാ തരത്തിലും നിറത്തിലുമുള്ള കക്ഷിരാഷ്ട്രീയക്കാർക്ക് ഇതു രണ്ടും വളരെ എളുപ്പമായതിനാൽ, സംഗതി കാര്യമായിത്തന്നെ എല്ലാ തിരഞ്ഞെടുപ്പുവേളയിലും അരങ്ങേറുന്നു. നമ്മുടെ പൂര-ഉത്സവ കമ്മിററിക്കാരുടെ നോട്ടീസുകളെപ്പോലെ, ''പൂർവ്വാധികം ഗംഭീരമായി''ത്തന്നെ!

വാരാണസിയിൽവച്ച് ഒരു ഉയർന്ന പൊലീസ് ഓഫീസർ ഈ ലേഖകനോട് രഹസ്യം പറയുന്നു: ''തിരഞ്ഞെടുപ്പു പ്രഖ്യാപിച്ചാൽ, കൊള്ള, പിടിച്ചുപറി, കൂട്ടായ്മക്കവർച്ച, കൊലപാതകം എന്നിവ രജിസ്ററർ ചെയ്യുന്ന കേസുകളുടെ എണ്ണം ക്രമാതീതമായി കുറയുന്നു. കാരണം, സ്ഥിരം കുററവാളികളെല്ലാം വോട്ടുപിടിത്തക്കാരായി രാഷ്ട്രീയ മേലങ്കിയണിഞ്ഞ് നിലനിൽക്കുന്നതിനാൽ ' ഇനി തിരഞ്ഞെടുപ്പിൻെറ ' മറവിൽത്തന്നെ ഇതേ കുററകൃത്യങ്ങൾ ഇവർ അനുഷ്ഠിച്ചാൽ, അത് തിരഞ്ഞെടുപ്പ് ലഹളയുടെ ഭാഗമായേ തീരുന്നുള്ളൂ. ഈ കുററവാളികൾ എല്ലാവിധ രാഷ്ട്രീയപ്പാർട്ടികളുടെയും പതാക പരത്തുന്ന തണലിൽ നിലനില്ക്കുന്നതിനാൽ, തിരഞ്ഞെടുപ്പുവേളയിൽ അവർക്കെതിരെ കേസ്സെടുക്കുകയെന്ന ''റിസ്ക്'' പൊലീസുകാർ

ഷർമാവധി ഒഴിവാക്കുകയും ചെയ്യുന്നു.

## ജാതി മാഫിയയിലും

ഇന്നത്തെ ഉത്തരേന്ത്യൻ രാഷ്ട്രീയത്തിൽ പ്രകടമായിരിക്കുന്ന വർഗ്ഗീയ–ജാതി വ്യവസ്ഥിതിക്ക് അതേ അളവിൽത്തന്നെ ഈ അധോലോകവുമായി ഉററബന്ധമുണ്ടെന്നതാണ് ഞെട്ടിപ്പിക്കുന്ന സത്യം. ചമ്പൽ കൊള്ളക്കാരായാലും നഗരങ്ങളിലെ മാഫിയയായാലും ഈ സംഘങ്ങളിലെ ചേരിതിരിവ് ജാതി വ്യവസ്ഥയുടെ അടിസ്ഥാനത്തിൽത്തന്നെയാണ്. മേൽജാതിക്കാരായ ഠാക്കൂർമാരും കീഴ്ജാതിക്കാരായ യാദവരും കൊള്ളസംഘങ്ങളെ നിയന്ത്രിക്കുമ്പോൾ, അവർക്കുള്ള സംരക്ഷണവും പിൻബലവും നല്കുന്നത് അതേ ജാതി–മത കൂട്ടുകെട്ടിൽ നിന്നും ഉയർന്നുവന്ന് രാഷ്ട്രീയാധികാരം കൈയടക്കിയ രാഷ്ട്രീയക്കാർതന്നെ. നഗര–പട്ടണ പ്രദേശങ്ങളിലെ മാഫിയ–ഗുണ്ട സംഘങ്ങളിൽ ഇവർക്കു പുറമെ മുസ്‌ലിം മതസ്ഥരും ''ഗാംഗ്'' നേതാക്കളായി ഉയിർത്തെഴുന്നേല്ക്കുന്നു. ലക്നൗവിലെ എം.എൽ.എ ക്വാർട്ടേഴ്സും മന്ത്രിമന്ദിരങ്ങളും ഈ അധോലോകക്കാരുടെ അഭയസ്ഥാനങ്ങളായി പലപ്പോഴും മാറുന്നതും മറെറാന്നുകൊണ്ടുമല്ല. വി.പി. സിംഗ് 1982–ൽ കോൺഗ്രസ് മുഖ്യമന്ത്രിയായിരുന്നപ്പോൾ രാജിവച്ച് ഒഴിയേണ്ടി വന്നത്, ഠാക്കൂർ കൊള്ളസംഘക്കാരും യാദവ കൊള്ളസംഘവും പരസ്പരം അഴിച്ചുവിട്ട പ്രതികാരജ്വാലകളിൽ പല ഗ്രാമങ്ങളിലെയും ഇരുജാതിക്കാരായ നിരപരാധികൾ വെടിയുണ്ടകളേററ് മരിച്ചു വീണപ്പോൾ ആയിരുന്നു. ആചാര്യ നരേന്ദ്രദേവിന്റെ സിദ്ധാന്തങ്ങളും ഗാന്ധിയൻ ആദർശങ്ങളും ഇന്നും ഉരുവിടുന്ന മുൻ പ്രധാനമന്ത്രി ചന്ദ്രശേഖറിനുപോലും, തന്റെ ലോക്സഭാ മണ്ഡലമായ ബീഹാറിനു തൊട്ടുകിടക്കുന്ന ബലിയായിൽനിന്നും വിജയിക്കുവാൻ ഠാക്കൂർ കൊള്ളസംഘക്കാരെ ആശ്രയിക്കേണ്ടി വന്നു. എന്തിനേറെ? 1989 നവംബർ തിരഞ്ഞെടുപ്പിൽ രാജീവ്ഗാന്ധി വിജയിച്ച അമേഠിയിൽപ്പോലും മാഫിയാസംഘങ്ങളുടെ പരസ്യമായ അരങ്ങേററം എതിർ സ്ഥാനാർത്ഥിയായ രാജ്മോഹൻ ഗാന്ധിക്കെതിരെ നടക്കുകയുണ്ടായി. ഗുണ്ടകൾക്കും ക്രിമിനലുകൾക്കും ജാതിമതഭേദമില്ലെന്ന് പൊതുവിൽ പറയുമെങ്കിലും, ഹിന്ദിമേഖലയിൽ അതുണ്ടെന്നത് കൂടുതലും വെളിവാകുന്നത് തിരഞ്ഞെടുപ്പു വേളയിലാണ്.''

അധോലോകക്കാരുടെ ഏററവും വലിയ പ്രസക്തി പ്രചരണവേളകളെക്കാൾ പോളിംഗ് ദിനത്തിലാണ് അനുഭവപ്പെടുക. ബൂത്തുകൾ പിടിച്ചെടുക്കുക, ഗ്രാമീണരെ ഒട്ടാകെത്തന്നെ വോട്ടുചെയ്യുന്നതിൽനിന്നും അകററിനിറുത്തുക എന്നീ ഒഴിച്ചുകൂടുവാൻ വയ്യാത്ത ജനാധിപത്യ പ്രക്രിയയാണ് അന്ന് നടക്കുക. പല മണ്ഡലങ്ങളിലെയും ജയാപജയങ്ങൾ നിയന്ത്രിക്കുന്നതും മഹത്തായ ഈ ചെയ്തികൾ തന്നെ.

ഇതിന് ഒരു പ്രത്യേക കാരണമുണ്ട്. ജാതിയുടെയും മതത്തിന്റെയും പേരിൽ വ്യക്തമായ രാഷ്ട്രീയ ചേരിതിരിവാണല്ലോ ഹിന്ദിമേഖലയിൽ അപ്പാടെ നടക്കുന്നത്. ഇടതിങ്ങി ഇടകലർന്ന് ജനങ്ങൾ ജീവിക്കുന്ന കേരളത്തെ അപേക്ഷിച്ച്, ഒററപ്പെട്ട വിദൂര ഗ്രാമങ്ങളാണ് ഹിന്ദി സംസ്ഥാനങ്ങളിൽ ഉള്ളത്. ഓരോ ഗ്രാമത്തിലും ഓരോ ജാതി വിഭാഗക്കാർ താമസിക്കുന്നു. ഇനി, അഥവാ, ഒന്നിൽക്കൂടുതൽ ജാതിക്കാർ ഉണ്ടെങ്കിൽ, അവർ അതേ ഗ്രാമത്തിൽത്തന്നെ വേറിട്ടാണ് ജീവിക്കുന്നതും. പ്രത്യേകിച്ച്, വേറിട്ടു ജീവിക്കുന്ന ഹരിജനങ്ങൾക്ക് ഉപയോഗിക്കുവാൻ പാടില്ലാത്ത പൊതുവഴികൾപോലും ഇന്നും ഈ ഗ്രാമങ്ങളിൽ കാണാം. ഭൂരിഭാഗം ഗ്രാമങ്ങളിൽനിന്നും പൊതുനിരത്തിലെത്തുവാൻ ഒരു നടപ്പാതയോ റോഡോ ഉണ്ടാകും. ഈ സാമൂഹ്യ ഭൂമിശാസ്ത്ര വ്യവസ്ഥിതി



രാജേന്ദ്രസിംഗ്

മാഫിയാസംഘങ്ങൾക്ക് പോളിംഗ് ദിനത്തിൽ ഉപകാരമാകുന്നു. ഏതു ഗ്രാമത്തിലെ വോട്ടർമാർ ഏതു കക്ഷിക്കാർക്കായിരിക്കും വോട്ടു നല്കുക എന്ന് മുൻകൂട്ടി നിർണ്ണയിക്കുവാൻ അതാതു ഗ്രാമത്തിലെ പ്രബല ജാതിയേത് എന്നു മനസ്സിലാക്കിയാൽ മതി. പോളിംഗ് ദിവസം എതിർചേരിക്കാരുടെ ഗ്രാമത്തിൽ ചെന്ന്, ''ഇന്നാരും പുറത്തിറങ്ങണ്ട'' എന്ന ആജ്ഞ നല്കിയശേഷം ഗ്രാമത്തിൽനിന്നുള്ള പ്രധാന വഴിയിൽ തോക്കുധാരികളായ രണ്ടു പേരെ നിറുത്തിയാൽ ആ ഗ്രാമത്തിൽനിന്നും മാഫിയ പിന്താങ്ങുന്ന സ്ഥാനാർത്ഥിക്കെതിരെ ഒരൊററ വോട്ടും വീഴില്ല. മാത്രമല്ല, ബൂത്ത് പിടിച്ചെടുക്കലിലൂടെ അതേ ഗ്രാമത്തിലെ വോട്ടുകളെല്ലാം തങ്ങളുടെ സ്ഥാനാർത്ഥിക്കുള്ളതാക്കുവാനും അധോലോകത്തിനു എളുപ്പം കഴിയുന്നു.

## അധോലോക രാഷ്ട്രീയം

### കക്ഷിരാഷ്ട്രീയക്കാർ അധോലോകത്തെ

ആശ്രയിക്കുന്ന ഈ പ്രക്രിയയ്ക്ക് ഇന്ന് സമൂലമായി മാററം വന്നു. ഇപ്പോൾ അധോലോകമാണ് കക്ഷിരാഷ്ട്രീയത്തെയും അവരുടെ ജയാപജയങ്ങളെയും നിയന്ത്രിക്കുന്നത്. രഹസ്യമായല്ല, പരസ്യമായിത്തന്നെ. രാഷ്ട്രീയക്കാർ പറഞ്ഞ വാക്ക് പാലിക്കാതെ, തങ്ങളെക്കാൾ വലിയ കള്ളന്മാരായി മാറിയപ്പോൾ അധോലോകം ചുവടുമാററി: രാഷ്ട്രീയ കക്ഷികളുടെ സ്ഥാനാർത്ഥികളായി തങ്ങൾക്കുതന്നെ ടിക്കററ് തന്നാലേ ആ കക്ഷിയെ പിന്താങ്ങൂ! എല്ലാ രാഷ്ട്രീയക്കാരും, അധോലോക നായകരെ സ്ഥാനാർത്ഥികളാക്കുന്ന പുത്തൻ ജനാധിപത്യപ്രവണത അരങ്ങേററിയത്, 1980 ജനുവരി ലോക്സഭാതിരഞ്ഞെടുപ്പിൽ, നഷ്ടപ്പെട്ട അധികാരം തിരിച്ചുപിടിക്കുവാൻ പയററിയ ഇന്ദിരാഗാന്ധിയിലൂടെയായിരുന്നു. തുടർന്നു വന്ന തിരഞ്ഞെടുപ്പുകൾ (1984, 1985, 1989, 1990–91) വർഗ്ഗീയജാതി സംഘട്ടനങ്ങളാൽ ഏററവും കലാപ കലുഷിതമായതിന് ബീജാവാപം നടത്തിയതും, രാഷ്ട്രീയ തിരക്കഥയിൽനിന്നും മറഞ്ഞുപോയ, ഇന്ദിരാഗാന്ധിതന്നെയായിരുന്നു. [ജനതാഭരണകാലത്ത് ഇന്ദിരാഗാന്ധിയെ അറസ്ററു ചെയ്തപ്പോൾ ഇന്ത്യൻ എയർലൈൻസ് വിമാനം റാഞ്ചി പ്രതിഷേധം പ്രകടിപ്പിച്ച രണ്ടുപേരെ 1980–ൽ എം.പിയായും ഉത്തരപ്രദേശിലെ മന്ത്രിയായും അവരോധിച്ച് ശ്രീമതി ഗാന്ധി നന്ദി പ്രകടിപ്പിച്ചത് ഓർമ്മിക്കുക.]

കഴിഞ്ഞയാഴ്ചയിലെ ഉത്തർപ്രദേശ് വിധാൻസഭാതിരഞ്ഞെടുപ്പ് നോക്കൂ: മൊത്തം ക്രിമിനൽ റെക്കോർഡുള്ള 781 പേർ സ്ഥാനാർത്ഥികളായി രംഗപ്രവേശനം ചെയ്തുവെന്ന് ഔദ്യോഗികമായിത്തന്നെ വെളിവാക്കിയിരിക്കുന്നു. (അനൗദ്യോഗിക ക്രിമിനൽ സ്ഥാനാർത്ഥികൾ വേറെ.) ഇവരിൽ 125 പേർ കൊലപാതകംപോലുള്ള ഒന്നാംകിട കുററകൃത്യങ്ങൾ നടത്തിയവരാണ്. ക്രിമിനൽ സ്ഥാനാർത്ഥികളിൽ 546 പേർ കക്ഷിരഹിതരായി നിലകൊണ്ടപ്പോൾ, ബാക്കി 235 പേർ വിവിധ പാർട്ടികളുടെ മേലങ്കിയുമണിഞ്ഞായിരുന്നു രംഗപ്രവേശനം നടത്തിയത്. സംശുദ്ധ രാഷ്ട്രീയത്തിന്റെ വക്താക്കൾ എന്നവകാശപ്പെടുന്ന ബി.ജെ.പി, 62 അധോലോക അംഗങ്ങളെ ഗോദയിൽ ഇറക്കിക്കൊണ്ട് ഒന്നാംസ്ഥാനത്തു നില്ക്കുന്നു. രണ്ടാം സ്ഥാനത്ത് 44 പേർ വീതമുള്ള കോൺഗ്രസ്സും ജനതാദളും. തൊട്ടടുത്ത്, സമാജ്‌വാദി പാർട്ടിയുടെ 43 പേർ. ഒരൊററ മണ്ഡലത്തിലും വിജയസാദ്ധ്യതയില്ലാത്ത സുബ്രഹ്മണ്യസ്വാമിയുടെ ജനതാപാർട്ടിക്കുമുണ്ട് 18 ക്രിമിനലുകൾ. കൻഷിറാമിന്റെ ബി.എസ്.പി 16–ഉം സി.പി.ഐയുടെ ഏഴും സ്ഥാനാർത്ഥികൾ ക്രിമിനൽ പശ്ചാത്തലക്കാർതന്നെ!

ഇതിൽ കക്ഷിരാഷ്ട്രീയക്കാരുടെ ക്രിമിനൽ സ്ഥാനാർത്ഥികളിൽ പലരും ''ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികൾ'' ആയി വിധാൻസഭയിലേക്കും, പിന്നീട് ഭരണചക്രം നിയന്ത്രിക്കുന്ന മന്ത്രിസഭയിലേക്കും



ചെന്നെത്തും. പൊലീസ് വകുപ്പിനെ കൈകാര്യം ചെയ്യുന്ന ''ബഹുമാനപ്പെട്ട ആഭ്യന്തര മന്ത്രി'' ആകുവാനും ഈ ക്രിമിനൽ സ്ഥാനാർത്ഥികൾക്ക് കഴിഞ്ഞേക്കാം!

രസകരമായ ഒരു വസ്തുത, കക്ഷിരാഷ്ട്രീയക്കാരുടെ ടിക്കററ് ലഭിക്കാത്ത അധോലോകനായകർ, വിജയസാദ്ധ്യതയില്ലാതെതന്നെ, എന്തുകൊണ്ട് കക്ഷിരഹിതരായി തിരഞ്ഞെടുപ്പു ഗോദയിൽ വരുന്നു എന്നതാണ്. കാരണങ്ങൾ പലതാണ്. ഒന്നാമതായി, സ്ഥാനാർത്ഥി എന്ന ബഹുമതിതന്നെ. ഈ ബഹുമതിയിന്മേൽ തിരഞ്ഞെടുപ്പു നാമനിർദ്ദേശ പത്രിക സമർപ്പണത്തിനു ശേഷം, മണ്ഡലത്തിൽ എവിടെയും സ്വച്ഛന്ദമായി കറങ്ങാം. സ്വന്തം ക്രിമിനൽ അനുചരന്മാർക്കു പുറമെ, സർക്കാരിന്റെ വക പൊലീസുകാരെ അംഗരക്ഷകരായി കിട്ടും. പിന്നെ, ടെലഫോണും, പോസ്റ്ററും മററും അടിക്കുവാനുള്ള നിയന്ത്രണ വിലയുള്ള കടലാസും മററും ലഭിക്കും. ഇതിലെല്ലാം ഉപരി, തിരഞ്ഞെടുപ്പ് ഫണ്ട് എന്ന പേരിൽ പണപ്പിരിവും വ്യാപകമായി നടത്താം. തിരഞ്ഞെടുപ്പ് ഇല്ലാത്ത അവസരങ്ങളിൽ നടത്തുന്ന കൊള്ള–കവർച്ചകളിലൂടെ ലഭിക്കുന്നതിലും കൂടുതൽ പണം പട്ടാപ്പകൽ ടെലഫോൺവിളിയിലൂടെ, ക്രിമിനൽ സ്ഥാനാർത്ഥികൾക്കു തിരഞ്ഞെടുപ്പുവേളയിൽ സമ്പാദിക്കാൻ കഴിയുന്നു. അതും പൊലീസ് സംരക്ഷണയിൽ തന്നെ. ഏതെങ്കിലും ഒരു പാർട്ടിയുടെ ടിക്കററുകൂടിയുണ്ടെങ്കിൽ ഈ ഫണ്ടുപിരിവ് പതിന്മടങ്ങ് ഇരട്ടിക്കുകയും ചെയ്യും. വർഷം തോറും ലോക്സഭാ–അസംബ്ളി മത്സരങ്ങൾ അരങ്ങേറണമേ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നവരത്രെ ഈ അധോലോക മാഫിയാനേതാക്കൾ! അവരെ പ്രോത്സാഹിപ്പിക്കുംവിധംതന്നെയാണ് ഈ രണ്ടു വർഷത്തിനുള്ളിൽ ഇന്ന് പൊതു തിരഞ്ഞെടുപ്പുകൾ നടക്കുന്നതും നടത്തുന്നതും!

## ശേഷനെ തോല്പിച്ച അധോലോകം

ഇതൊക്കെയായാലും, തിരഞ്ഞെടുപ്പിനു മുൻപുതന്നെ ഹിന്ദി സംസ്ഥാനങ്ങളിൽ കരുതൽ നടപടിയെന്ന നിലയിൽ അറസ്ററുകൾ നടന്നു. ഉത്തർപ്രദേശിൽ മാത്രം 5 സ്ഥാനാർത്ഥികൾ ഉൾപ്പെടെ, രണ്ടുലക്ഷം പേർ അറസ്ററിലായി. ഇവർ ബി.ജെ.പി, ശിവസേന, സമാജ്‌വാദി പാർട്ടി എന്നിവയുടെ സ്ഥാനാർത്ഥികളാണ്. പോളിംഗ് ദിനത്തിൽ സ്ഥാനാർത്ഥികളെപ്പോലും ആയുധം കൊണ്ടു നടക്കുന്നതിൽ ചീഫ് ഇലക്ഷൻ കമ്മീഷണർ ടി.എൻ. ശേഷൻ വിലക്കിയിരിക്കുന്നതിനാൽ, ഏതാണ്ട് രണ്ടരലക്ഷത്തോളം പേരുടെ തോക്കുകളും ലൈസൻസുകളും തിരികെ വാങ്ങിയതായി ഉത്തർപ്രദേശ് ഡി.ജി.പി രവിപ്രകാശ് കപൂർ പറഞ്ഞു. കൂടുതൽ അപകടകാരികളായ 146 പേർ കൈവശം വച്ചിരിക്കുന്ന തോക്കു ലൈസൻസുകൾ താല്ക്കാലികമായി റദ്ദാക്കുകയും ചെയ്തു.



ജിതേന്ദ്ര പ്രസാദ്

പക്ഷേ, അധോലോകത്തിനും മാഫിയാസംഘങ്ങൾക്കും സർക്കാർ ലൈസൻസില്ലാത്ത മാരകായുധങ്ങളാണ് കൂടുതലും പഥ്യം. അവയാകട്ടെ, ഏതാണ്ട് കുടിൽ വ്യവസായമെന്ന നിലയിൽ ഒട്ടുമിക്ക ജില്ലകളിലും നിർമ്മിക്കുന്നുണ്ടുതാനും. സർക്കാർ അനുമതിയുള്ള ആയുധങ്ങളെക്കാൾ എത്രയോ ഇരട്ടി വരും ഇവയുടെ എണ്ണവും ശക്തിയും. പൊലീസ് ഇതുവരെ നടത്തിയ റെയ്ഡുകളിൽ അനധികൃതമായ ഇത്തരം 3107 തോക്കുകളും പതിനായിരം തിരകളും 700 ബോംബുകളും രണ്ടു റോക്കററുകളും ഏതാണ്ട് രണ്ടു ടൺ സ്ഫോടകവസ്തുക്കളും 108 സ്ഫോടന ഉപകരണങ്ങളും പിടിച്ചെടുത്തതായും ഡി.ജി.പി അറിയിച്ചു. പിടിച്ചെടുക്കാത്ത ഇത്തരം പടക്കോപ്പുകൾ എത്രയാണ് ഉത്തർപ്രദേശിൽ സംഭരിച്ചുവച്ചിരിക്കുന്നതെന്ന് ഊഹിക്കുവാൻ പോലും കഴിയില്ലെന്നതാണ് വാസ്തവം.

''തിരഞ്ഞെടുപ്പിൽ വിവിധ പാർട്ടികൾ



രാജേന്ദ്ര ധോല നഗ്ല

അനുവർത്തിക്കുന്ന അഴിമതിയും കള്ളത്തരങ്ങളും അക്രമങ്ങളുമാണ് ഇന്ത്യൻ ജനാധിപത്യത്തിനു നേരെ ഇന്നുയർന്നു വന്നിട്ടുള്ള ഏററവും വലിയ ഭീഷണി''... പറയുന്നത് മററാരുമല്ല, മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണറായ ടി.എൻ. ശേഷൻതന്നെ. പത്രക്കാർക്ക് അൽസേഷനായി മാറിയ ശേഷൻ, പാലക്കാടൻ മണ്ണിന്റെ വിത്തായതിനാലാകാം, ബഹു കണിശക്കാരനാണ്. ചിട്ടയായി എല്ലാ കാര്യങ്ങളും നിഷ്ഠയോടെതന്നെ നടത്തണമെന്ന് നിർബന്ധബുദ്ധിയുള്ള ശേഷൻ ആരെയും വകവയ്ക്കില്ല. ഇന്ന് ഇന്ത്യയിലുള്ള എല്ലാ മുഖ്യമന്ത്രിമാരും— ജയലളിത മുതൽ ജ്യോതിബാസുവരെയുള്ളവർ— പേടിക്കുന്ന ഒരേയൊരു ''ബ്യൂറോക്രാററ്'' ഈ പാലക്കാടൻ അയ്യങ്കാരത്രെ. (ഇദ്ദേഹത്തിന്റെ അനൗദ്യോഗിക ഉപദേഷ്ടാക്കളിൽ മൈലാപ്പൂർ അയ്യങ്കാരായ ചോ രാമസ്വാമിയും ഉണ്ടെന്നത് അധികമാർക്കും അറിയില്ലതാനും.) നരസിംഹറാവു പുതുതായി നിയമിച്ച മററു രണ്ടു സഹകമ്മീഷണർമാരെയും നിഷ്ക്രിയരാക്കുന്ന ഉത്തരവ് ഈയിടെ സുപ്രീം കോടതിയിൽനിന്നും നേടിയെടുത്ത ശേഷനെപ്പോലും ഹിന്ദി മേഖലയിലെ അധോലോകം പരാജയപ്പെടുത്തി എന്നതാണ് വാസ്തവം.

സംഭവത്തിന്റെ ചുരുൾ നിവരുന്നത്, വിവിധ സംസ്ഥാനങ്ങളിലെ തിരഞ്ഞെടുപ്പ്, ഒന്നിടവിട്ട്, പല ആഴ്ചകളിലായി, നവംബർ 6–നും 27–നും ഇടയ്ക്കു നടത്തുവാനും, 27–ന് വോട്ടെണ്ണൽ തുടങ്ങുവാനുമുള്ള ശേഷന്റെ കല്പനയിൽനിന്നുമാണ്. തിരഞ്ഞെടുപ്പ് സജ്ജീകരണങ്ങൾക്കു വേണ്ടത്ര പൊലീസുകാരെ ഒരു സംസ്ഥാനത്തിൽനിന്നും മറെറാന്നിലേക്ക് അയയ്ക്കുവാൻവേണ്ടിയായിരുന്നു ഈ സംവിധാനക്രമം ചിട്ടപ്പെടുത്തിയത്. അതനുസരിച്ച്, തിരഞ്ഞെടുപ്പ് അക്രമങ്ങളുടെയും അധോലോകത്തിന്റെയും സിരാകേന്ദ്രമായ മദ്ധ്യപ്രദേശിലും ഉത്തർപ്രദേശിലും പോളിംഗ് അവസാനത്തേക്കു മാററി. ശേഷന്റെ ഈ സംവിധാനം അധോലോകം അവർക്കു പാകമാവുന്നവിധം ചിട്ടപ്പെടുത്തിയെടുത്തു. ഉദാഹരണത്തിന്, ഹിമാചൽ പ്രദേശിലും ഡെൽഹിയിലും രാജസ്ഥാനിലും പോളിംഗ് നടന്നപ്പോൾ, അന്നേദിവസങ്ങളിൽ അവിടെ അത്യാവശ്യമുള്ള ഇടത്തെല്ലാം മദ്ധ്യപ്രദേശിൽനിന്നും ഉത്തർപ്രദേശിൽനിന്നുമുള്ള അധോലോക ജനാധിപത്യക്കാർ നിർബാധം എത്തിച്ചേർന്നു. പിന്നീട് അവിടെനിന്നും സ്വസംസ്ഥാനത്ത് എത്തിയ ഇവർ രണ്ടിടങ്ങളിലെയും പോളിംഗ് ദിനങ്ങളിൽ ഫലവത്തായിത്തന്നെ നിലകൊണ്ടു. കൂടാതെ, ബീഹാറിലെ വിഖ്യാതമായ ധൻബാദ് മേഖലയിൽനിന്നുള്ള മാഫിയകളും ഈ സംസ്ഥാനങ്ങളിൽ എത്തി— പ്രത്യേകിച്ചും കിഴക്കൻ ഉത്തർപ്രദേശിലെയും മദ്ധ്യപ്രദേശിലെയും ബുന്ദേൽഖണ്ഡ് ജില്ലകളിലും. ഉത്തർപ്രദേശിലെയും മദ്ധ്യപ്രദേശിലെയും പോളിംഗ് ദിനത്തിനു തൊട്ടുമുൻപ് അധോലോകക്കാരെ തടയുവാൻ അതിർത്തികൾ അടച്ചിരുന്നുവെങ്കിലും അതിന് എത്രയോ മുൻപുതന്നെ

അവരെല്ലാം അതിർത്തികൾ കടന്ന് ഇരു സംസ്ഥാനങ്ങളിലും നിലയുറപ്പിച്ചിരുന്നു. ചുരുക്കത്തിൽ, പൊലീസ് വ്യൂഹങ്ങളെ അയയ്ക്കുവാനുള്ള സാദ്ധ്യത മുൻനിറുത്തി മിടുക്കനായ ശേഷൻ സംവിധാനം ചെയ്ത അതേ പ്രക്രിയയിലൂടെ അധോലോകവ്യൂഹങ്ങൾ ഉത്തരേന്ത്യ മുഴുവൻ മാറിമാറി സഞ്ചരിച്ച് തങ്ങൾ ശേഷനെക്കാൾ മിടുക്കന്മാരാണെന്ന് തെളിയിച്ചു— രാഷ്ട്രീയക്കാരുടെ ഒത്താശയോടെതന്നെ.

ഈ അധോലോക നായകർക്ക് ജനങ്ങളുടെമേൽ സ്വാധീനശക്തിയും നിയന്ത്രണാധികാരങ്ങളും ഉണ്ടെന്നതാണ് വസ്തുത. സമ്മർദ്ദഭീഷണി തന്ത്രങ്ങൾക്കു പുറമെ മററു പല രീതികളിലൂടെയും ഇത് അവർക്കു കൈവരുന്നു. ഉദാഹരണമായി, ജനങ്ങളുടെ ഇടയിലുള്ള തർക്കക്കേസുകളും മററും കോടതിയിൽ എത്തുന്നതിനു പകരം പരിഹരിക്കപ്പെടുന്നത് ഈ അധോലോക നായകർ പുറപ്പെടുവിക്കുന്ന വിധിയിലൂടെയാണ്. പണച്ചെലവും കാലതാമസവും പുലർത്തുന്ന നീതിന്യായ കോടതികളിൽ ഗ്രാമീണർക്ക് അറിയാത്ത ഇംഗ്ലീഷ് ഭാഷയിൽ കേസുകളുടെ കെട്ടഴിക്കുന്നതിനെക്കാൾ അവർക്ക് അഭികാമ്യം അവരുടെ പ്രദേശത്ത്, അവരുടെ ഭാഷയിൽ എത്രയും പെട്ടെന്നുതന്നെ കേസുകൾക്കു തീർപ്പുണ്ടാക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യുന്ന അധോലോക നായകന്മാരാകുന്നതിൽ അദ്ഭുതമില്ലല്ലോ. ഇവരുടെ തീർപ്പുകൾ അംഗീകരിക്കുവാൻ എല്ലാവരും തയാറാണുതാനും— ശിരസ്സ് എന്ന വസ്തു ഉടലിനു മുകളിൽ നില്ക്കേണ്ടത് അത്യാവശ്യമായതിനാൽ! അധോലോകനായകരുടെ വീരകൃത്യങ്ങളെ പുകഴ്ത്തുകയും സ്തുതിക്കുകയും ചെയ്യുന്ന കഥകൾ, താരാട്ടുപാട്ടിലടക്കം, ഹിന്ദിമേഖലയിലെ ഗ്രാമങ്ങളിൽ നിറഞ്ഞുനില്ക്കുന്നു. സ്ററണ്ട് ഹിന്ദി സിനിമകളുടെ പ്രസക്തി ഉദ്ഭവിക്കുന്നത് ഇവിടെയാണ്. നമ്മുടെ ''പാവം'' ശേഷൻ പറയുന്നതു ശ്രദ്ധിക്കൂ: ''ആയുധമുനയിൽ മാത്രം മിക്കവാറും എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്താമെന്ന ഒരു സ്ഥിതിയിലേക്ക് ഇന്നത്തെ ഭാരതം എത്തിക്കഴിഞ്ഞു. നാളത്തെ ജനാധിപത്യം സംരക്ഷിക്കേണ്ട ഇന്നത്തെ യുവതലമുറ നേരിടുന്ന മാനസികാവസ്ഥ പ്രതീക്ഷയല്ല, പേടിയാണ്...!''

## കൈയൂക്കിൻെറ സ്ഥാനാർത്ഥികൾ

ക്രിമിനൽ സ്ഥാനാർത്ഥികൾക്ക് എന്തുകൊണ്ട് സീററുകൾ കൊടുത്തു എന്ന ചോദ്യത്തിന്, സമാജ്വാദി പാർട്ടി അദ്ധ്യക്ഷൻ മുലായംസിംഗ് യാദവിന് ഒരു മറുചോദ്യമുണ്ട്: ''ഇതേ ചോദ്യം വി.പി. സിംഗിനോടോ, അദ്വാനിയോടോ നരസിംഹ റാവുവിനോടോ ചോദിക്കുവാൻ നിങ്ങൾ പത്രക്കാർ ധൈര്യപ്പെടുമോ? ഇവർക്കൊന്നും ക്രിമിനൽ സ്ഥാനാർത്ഥികളില്ലേ? ഞാൻ ഈ മണ്ണിൽനിന്നും കുരുത്തുവന്ന സാധാരണക്കാരുടെ നേതാവായതിനാലാണ് നിങ്ങൾ എന്നോടു മാത്രം ഈ ചോദ്യം ചോദിക്കുന്നത്.''

ഇതിൽ വാസ്തവമില്ലാതില്ല. നവംബർ തിരഞ്ഞെടുപ്പു പ്രക്രിയ ആരംഭിച്ചപ്പോൾത്തന്നെ, വൻ കുത്തകകൾ നിയന്ത്രിക്കുന്ന ഇംഗ്ലീഷ് പത്രങ്ങൾ ആരോപിച്ചത് മുലായം സിംഗ് യാദവ് അധോലോക സ്ഥാനാർത്ഥികളെ ആശ്രയിക്കുന്നു എന്നായിരുന്നു. പത്രിക സമർപ്പണം അവസാനിച്ചപ്പോൾ മാത്രമാണ്, സംശുദ്ധ രാഷ്ട്രീയം നിലനിറുത്തുമെന്ന് അവകാശപ്പെടുന്ന ബി.ജെ.പിയാണ് ക്രിമിനൽ സ്ഥാനാർത്ഥികളെ നിറുത്തുന്നതിൽ മുൻപന്തിയിലെന്നത് ഔദ്യോഗികമായിത്തന്നെ സ്ഥിരീകരിക്കപ്പെട്ടുള്ളൂ. പിന്നെ, കോൺഗ്രസ്സും ജനതാദളും കഴിഞ്ഞേ മുലായം സിംഗിൻെറ ക്രിമിനൽപ്പട സ്ഥാനംപിടിച്ചിട്ടുള്ളൂ.

''എനിക്കെതിരെ ജസ്വന്ത്നഗറിൽ കഴിഞ്ഞപ്രാവശ്യം ബി.ജെ.പി നിറുത്തിയത് ആരെയാണെന്ന് ഓർമ്മയുണ്ടോ?.'' മുലായം ചോദിക്കുന്നു. മദ്ധ്യപ്രദേശിലെ ഗ്വാളിയോർ, മൊറീന, ഭിന്ദ് ജില്ലകളിലും ഉത്തർപ്രദേശിലെ ആഗ്ര, ഇററാവ, ഝാൻസി പ്രദേശങ്ങളിലും പരന്നു കിടക്കുന്ന ചമ്പൽക്കാടുകളിൽ വീരേതിഹാസം സൃഷ്ടിച്ച പ്രസിദ്ധനായ ''ഡാക്കു'' മാൻസിംഗിൻെറ ജീവിച്ചിരിപ്പുള്ള ഏക പുത്രനായ തഹസീൽദാർ സിംഗിനെയാണ്, ഹിന്ദുത്വത്തിൻെറ അവതാരപുരുഷനായി 1991-ൽ ജസ്വന്ത്നഗറിൽ മുലയാമിനെതിരെ ബി.ജെ.പി നിറുത്തിയത്. പതിന്നാലു വർഷം അച്ഛനോടൊപ്പം ചമ്പൽക്കാടുകളിൽ വിരാജിച്ച തഹസീൽദാർസിംഗ്, ആറു കൊലപാതകങ്ങൾ ഉൾപ്പെടെ 103 കുററങ്ങൾക്ക് വിധേയനായി 1954-ൽ പിടിക്കപ്പെട്ട് പിന്നീട് ജീവപര്യന്തമാക്കിയ വധശിക്ഷയ്ക്കു വിധേയനായി. വിനോബഭാവെയുടെ സർവ്വോദയ പ്രസ്ഥാനത്തിൽ ആകൃഷ്ടനായി ജയിൽ വിമുക്തനായ തഹസീൽദാർസിംഗ്, മുലായമിനെതിരായുള്ള ജനാധിപത്യ പോരാട്ടത്തിൽ ചമ്പൽക്കാടുകളിലെ വീരകൃത്യം വീണ്ടും അരങ്ങേറി— പോളിംഗ് ദിവസം യന്ത്രത്തോക്കുമായി വെടിയുണ്ട ഉതിർത്ത് ഭീതി വിതച്ചുംകൊണ്ട്! ജസ്വന്ത്നഗറിലെ തിരഞ്ഞെടുപ്പ് അങ്ങനെ മാററിവച്ചു. ഇന്ന് മുലായമിനെ മൂന്നു മണ്ഡലങ്ങളിൽ മത്സരിപ്പിക്കുവാൻ പ്രേരിപ്പിച്ച ഒരു വസ്തുത ഇതായിരുന്നു. ഇന്നും നീണ്ട സമൃദ്ധമായ മീശയുമായി കാവിരാഷ്ട്രീയത്തിനുവേണ്ടി നിലനില്ക്കുന്ന തഹസീൽദാർസിംഗിൻെറ മകൻ ഷെർസിംഗ് റാഥോഡും മരുമകനായ രൺബീർസിംഗും ആരാണെന്നോ? മദ്ധ്യപ്രദേശിലെ ''സീനിയർ ഐ.പി.എസ് കേഡർ'' പൊലീസ് ഓഫീസർമാർ! 1991 തിരഞ്ഞെടുപ്പിൽ ജസ്വന്ത്നഗറിൽ പഠിച്ച പാഠമായിരിക്കണം രാജ്യസഭാംഗമായ സംഘപ്രിയ ഗൗതമിനെ മുലായമിനെതിരെ ഇത്തവണ നിറുത്തുവാൻ ബി.ജെ.പിയെ പ്രേരിപ്പിച്ചത്. ഇന്നത്തെ യു.പി. വിധാൻസഭ തിരഞ്ഞെടുപ്പിൽ ബി.ജെ.പി നിറുത്തിയ ഏക പാർലമെൻറ് അംഗംകൂടിയാണ് ഗൗതം.

പിടിച്ചുപറിക്കാരനായിരുന്ന വാല്മീകി മഹർഷിക്കു ജന്മം നല്കിയ ചിത്രകൂടം ഉൾപ്പെടുന്ന ബന്ദ ജില്ലയിലേക്കു വരൂ. ത്രിവേണി സംഗമസ്ഥാനമായ അലഹബാദിനടുത്തുള്ള ഈ ജില്ല ''ബന്ദ കീ രാജ'' എന്നറിയപ്പെടുന്ന ദാദുവ കൊള്ളത്തലവൻെറ കൈപ്പിടിക്കുള്ളിലാണ്. ദാദുവയെ പിടിക്കാൻ സ്പെഷ്യൽ പൊലീസിനെ നിയോഗിച്ചിട്ട് വർഷങ്ങൾ പലതായിട്ടും, വിഖ്യാതനായ ഈ കൊള്ളക്കാരൻ ഇന്നും ഒളിവിലിരുന്ന് ബന്ദയെ നിയന്ത്രിക്കുന്നു. തിരഞ്ഞെടുപ്പ് കാലഘട്ടത്തിൽ എല്ലാ രാഷ്ട്രീയക്കാരും ദാദുവയുമായി സമ്പർക്കം പുലർത്തി പിന്തുണ അഭ്യർത്ഥിക്കുന്നു. കക്ഷിരാഷ്ട്രീയമൊന്നുമില്ലാത്ത ദാദുവയുടെ നിബന്ധനകൾ അംഗീകരിക്കുന്ന കക്ഷിക്കും സ്ഥാനാർത്ഥിക്കുമേ ബന്ദയിലെ മണ്ഡലങ്ങളിൽ വിജയിക്കാനാകൂ. ദാദുവയ്ക്കു പുറമെ, മാഫിയാസംഘങ്ങളും വരേണ്യ ജന്മിമാരുടെ സേനകളും ബന്ദ ജില്ലയെ കൈയടക്കിയിരിക്കയാണ്. ഇവിടത്തെ മാഫിയാകേന്ദ്രമായ കർവിയിൽ മത്സരിക്കുന്ന സിററിംഗ് എം.എൽ.എ ആയ രാം പ്രസാദും (സി.പി.ഐ) ഹീരാലാൽ പാണ്ഡെയും (കോൺഗ്രസ്) ക്രിമിനൽ സ്ഥാനാർത്ഥികളിൽ വമ്പന്മാരത്രെ.

പടിഞ്ഞാറൻ യു.പിയിലെ ബുലാന്ദ്ശഹറിലാണ് അധോലോക വീരനായകന്മാർ പരസ്യമായ ജനാധിപത്യമുറയിൽ വീറോടെ ഏററുമുട്ടുന്നത്. ഇവരിലെ മുടിചൂടാമന്നൻ രണ്ടുപ്രാവശ്യം എം.എൽ.എയും ഒരിക്കൽ സംസ്ഥാന മന്ത്രിയുമായിരുന്ന ഡി.പി. യാദവുതന്നെ. മുലായംസിംഗ് യാദവിൻെറ വലംകൈയായ ''ഡി.പി'' എന്ന ഈ ''ദാദാ'' ചക്രവർത്തിക്കെതിരെ കൊലപാതകം, തട്ടിക്കൊണ്ടുപോകൽ തുടങ്ങിയ പൊലീസ് കേസുകൾ അനവധി. രണ്ടുവർഷമായി ജയിലിലായിരുന്ന ഈ വീരൻ ഈയിടെ പുറത്തുവന്ന് സുപന്ത്ശഹർ സീററിൽ സമാജ്വാദി ടിക്കററിൽ മത്സരിക്കുന്നു. ജയിലിലിരുന്നും ബുലാന്ദ്ശഹറും പരിസരവും ഭരിച്ചിരുന്ന ഭീകരനത്രെ ഡി.പി. യാദവ്.

''ഡി.പി''യുടെ കീഴിലുള്ള യാദവ് മാഫിയയെ ജില്ലയിൽ നേരിടുന്നത് ജനതാദളിനോടു കൂറുള്ള ഗുജ്ജാർ മാഫിയയെ നിയന്ത്രിക്കുന്ന ഭാട്ടി സഹോദരന്മാരാണ്. സെക്കന്തരാബാദ് സീററിൽ ദൾ ടിക്കററിൽ നില്ക്കുന്ന നരേന്ദർ ഭാട്ടി, ദാദ്രി മണ്ഡലത്തിൽനിന്നുള്ള മുൻ എം.എൽ.എ ആയിരുന്ന മഹേന്ദ്ര ഭാട്ടിയയുടെ അനുജനാണ്. കൊള്ള, ഗുണ്ടായിസം എന്നീ ചവിട്ടുപടികൾ താണ്ടി രാഷ്ട്രീയ മേലങ്കിയണിഞ്ഞ മഹേന്ദ്ര ഭാട്ടിയയെ, പശ്ചിമ യു.പിയിലെ പ്രശസ്ത മാഫിയാസംഘത്തലവനായ മഹേന്ദ്ര ഫൗജി ഡെൽഹി-യു.പി അതിർത്തിയിലുള്ള ഗാസിയാബാദിൽവച്ച് രണ്ടുവർഷംമുൻപ് വെടിവച്ചു കൊന്നു. മാഫിയാഗ്രൂപ്പ് സംഘട്ടനങ്ങളുടെ പരിണതഫലം! മഹേന്ദ്ര ഭാട്ടിയയുടെ മകനായ സമീർ-ഭാട്ടിയ പിതാവിൻെറ പാത പിന്തുടർന്ന് ഇപ്പോൾ ദാദ്രിയിലെ ജനതാദൾ



സ്ഥാനാർത്ഥിയായിത്തീർന്നു. ബുലാന്ദ്ശഹറിലും പരിസരത്തുമുള്ള മററു പ്രമുഖ അധോലോക നായകരിൽ ജേവർ മണ്ഡലത്തിലെ കോൺഗ്രസ്സിൻെറ ബൻസി പഹാഡിയ, ദിബായിയിലെ ജനതാദളിൻെറ രാജീന്ദർ സിംഗ് നഗ്ല, ദിബായിയിലെതന്നെ സമാജ്വാദി പാർട്ടിയുടെ കജ്ഞാൻസിംഗ്, ഖെഗ്ഢയിലെ സമാജ്വാദി പാർട്ടിയുടെ മദൻ ഭയ്യ, ഷാജഹാൻപൂരിൽ ജനതാദളിൻെറ നസീർ അലി എന്നിവർ ഉൾപ്പെടുന്നു. ഇവരിൽ പലരും എതിർ മാഫിയകളുടെ അക്രമങ്ങളെ ഭയന്ന് മണ്ഡലത്തിൽനിന്നും വേറിട്ടു നിന്നുകൊണ്ടുതന്നെയാണ് മത്സരിക്കുന്നത്. ഉദാഹരണത്തിന് മദൻ ഭയ്യ. സ്വന്തം പാർട്ടിക്കാരനാണെങ്കിലും എതിർ മാഫിയത്തലവനായ ഡി.പി. യാദവിനെയും മഹേന്ദ്ര ഫൗജിയെയും ഭയന്ന് ഗാസിയബാദിൽ അംഗരക്ഷകർ ഒരുക്കിയ സുരക്ഷിത സംവിധാനത്തിലിരുന്നാണ് അകലെയുള്ള ഖെഗ്ഢ മണ്ഡലത്തിലെ തൻെറ തിരഞ്ഞെടുപ്പു പ്രവർത്തനങ്ങൾ നിയന്ത്രിക്കുന്നത്. ഡി.പി. യാദവിനെയും മദൻ ഭയ്യയെയും അനുരഞ്ജനത്തിൽ എത്തിക്കുവാൻ മുലായം നടത്തിയ ശ്രമങ്ങൾ വിജയിക്കാതെ പോയതിനു കാരണം ''ഡി.പി''ക്ക് കൂടുതൽ അടുപ്പം ഭയ്യയുടെ കടുത്ത വിരോധിയായ ഫൗജിയോട് ആയിരുന്നതിനാലത്രെ!

കാശി വിശ്വനാഥൻെറ ഇരിപ്പിടകേന്ദ്രമായ വാരാണസി ജില്ലയിലെ 14 മണ്ഡലങ്ങളിൽ പത്തിലും മത്സരരംഗത്തുള്ളത് അധോലോക സ്ഥാനാർത്ഥികളാണ്— വിവിധ പാർട്ടി ടിക്കററുകളുടെ ബലത്തിൽത്തന്നെ! കൊലപാതകം, ആളെ റാഞ്ചൽ മുതൽ ബലാത്സംഗം, അശ്ലീല സാഹിത്യപ്രസിദ്ധീകരണം അടക്കം നാടൻബോംബ് നിർമ്മാണംവരെയുള്ള സോദ്ദേശ്യ പ്രവർത്തനങ്ങളിലൂടെ രാഷ്ട്രീയ രംഗത്തു വന്നവരാണ് ഈ ജനാധിപത്യ നായകന്മാർ.

ബി.ജെ.പിയുടെ ക്രിമിനൽ പശ്ചാത്തല സ്ഥാനാർത്ഥികളിൽ മുൻ റെവന്യൂ മന്ത്രിയായിരുന്ന ബ്രഹ്മദത്ത് ദ്വിവേദിയും (ഫറൂഖാബാദ്), അശോക് ദുബെയും (ഇട്ടാവ) പെടുന്നു. രണ്ടുപേരും ബ്രാഹ്മണശ്രേഷ്ഠർ തന്നെ. പ്രബല സവർണ്ണ ജാതി സംഘടനകളായ ബ്രാഹ്മണ സമാജ്, ക്ഷത്രിയ സമാജ്, കായസ്ഥ മഹാസംഘ്, ഭോജ്പൂരി സമാജ് എന്നിവയുടെ അധീനതയിലുള്ള അധോലോക നായകർ അവരവരുടെ സ്ഥാനാർത്ഥികളുടെ രക്ഷകരായും നിലയുറപ്പിച്ചിട്ടുണ്ട്.

ഉത്തർഖണ്ഡ് മേഖലയിൽ ഹിമാലയത്തിനു താഴെയുള്ള ഡെറാഡൂൺ അടങ്ങുന്ന ഗഢ്വൽ പ്രദേശം പ്രകൃതിസുന്ദരമാണ്. അതിനെക്കാൾ സുന്ദരമാണ് ഇവിടത്തെ പത്തു സീററുകളിൽ മത്സരിക്കുന്ന ഇരുപതു അധോലോക സ്ഥാനാർത്ഥികളുടെ പൊലീസ് റിക്കാർഡുകൾ. ഇവിടത്തെ ''ചക്രവർത്തി'' ചക്രാത്ത സംവരണ മണ്ഡലത്തിലെ ജനതാദൾ സ്ഥാനാർത്ഥിയായ മുന്നാ സിംഗ് ചൗഹാൻതന്നെ. സ്ഥലത്തെ കാൽസി പൊലീസ്



മദൻ ഭയ്യ

**ഉത്തർപ്രദേശ് നിയമസഭാ തിരഞ്ഞെടുപ്പിൽ മത്സരിക്കുന്ന സ്ഥാനാർത്ഥികളിൽ 781 പേർ ക്രിമിനൽ റിക്കാർഡുള്ളവരാണെന്ന് ഔദ്യോഗിക കേന്ദ്രങ്ങൾ തന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. അവരിൽ 235 പേർ വിവിധ പാർട്ടിക്കാരാണെന്നതാണ് ആരെയും വിസ്മയിപ്പിക്കുന്ന സത്യം. ബി.ജെ.പിക്കാരായ അറുപത്തിരണ്ടുപേരും കോൺഗ്രസ്സുകാരായ നാല്പത്തിനാലുപേരും ഇതിൽപ്പെടുന്നു.**

സ്റേഷനിൽ രജിസ്ററർ ചെയ്യപ്പെട്ടിട്ടുള്ള ഒമ്പത് ക്രിമിനൽ കേസുകളാണ് മുന്നയ്ക്കെതിരെ നിലവിലുള്ളത്... തട്ടിക്കൊണ്ടുപോകൽ മുതൽ കൊള്ളവരെ. മുന്നയെ ദളിൻെറ യു.പി സംസ്ഥാന ഉപാദ്ധ്യക്ഷനാക്കിയതും ഈ ഗുണമേന്മകൊണ്ടായിരിക്കാം!

ചക്രാത്തയിലെ മത്സരത്തിന് ചൂടും വീറും വർദ്ധിപ്പിക്കുവാൻ ജനതാദളിൻെറ മുന്നയ്ക്കെതിരെ മുലായംസിംഗ് യാദവ് ഇറക്കിയതും മറെറാരു ക്രിമിനൽ മുന്നയെത്തന്നെ... ഏഴു കേസുകൾ നേരിടുന്ന മുന്നാസിംഗ് റാണയെ! ഇരു മുന്നമാരും പരത്തുന്ന തീജ്വാലയിൽ ചക്രാത്ത മണ്ഡലം ചക്രം കറങ്ങുകതന്നെ ചെയ്തുവെന്ന് ജനം.

തേഹ്രി ഗഢ്വൽ സീററിലുള്ള ഭുവനേശ്വരി മഹിളാ ആശ്രമത്തിലെ അഭിവന്ദ്യനായ സന്ന്യാസിയായിരുന്നു സ്വാമി മന്മഥൻ. ഹിന്ദുമതത്തിലെ അന്ധവിശ്വാസങ്ങൾക്കും ഉച്ചനീചത്വങ്ങൾക്കും സന്ധിയില്ലാസമരം ചെയ്ത മന്മഥൻ സമീപത്തുള്ള ചാന്ദ്രിബദനീ ക്ഷേത്രത്തിൽ കാലാകാലമായി നടന്നുവരുന്ന മൃഗബലി നിറുത്തലാക്കി. മൃഗബലിയിൽ കുത്തക താല്പര്യമുള്ള രാഷ്ട്രീയക്കാർ കോപാകുലരായി അടുത്ത ബലിക്കിരയാക്കിയത് സ്വാമി മന്മഥനെത്തന്നെ! സംരക്ഷണം വേണമെന്ന് ഭുവനേശ്വരി മഹിളാ ആശ്രമത്തിലെ അന്തേവാസികൾ പൊലീസിനോട് അഭ്യർത്ഥിച്ചിട്ടും, സ്വാമിജി വധിക്കപ്പെട്ട കേസിൽ പ്രതിയായ ദാനേശ് ബലോദി സ്വതന്ത്ര സ്ഥാനാർത്ഥിയായി മത്സരിച്ചപ്പോൾ, ഇതേ കേസിലെ മററു പ്രതികളായ ഖേം സിംഗും ലഖി രാം ജോഷിയും സമാജ്വാദി പാർട്ടിയുടെയും ബി.ജെ.പിയുടെയും സ്ഥാനാർത്ഥികളായി രംഗത്തു വന്നു. ദോഷം പറയരുതല്ലോ? നാലു കേസുകൾ നേരിടുന്ന കോൺഗ്രസ്സിൻെറ സുർവീർ സിംഗ് സജ്വാൻകൂടി തേഹ്രി ഗഢ്വാൽ സീററിൽ പയററിയപ്പോൾ മത്സരത്തിന് ആക്കം കൂടിയത്രെ!

ഡെഹ്റാഡൂണിന് അടുത്തുള്ള മുസ്സോരി മണ്ഡലത്തിലെ ഋഷികേശ് ഹിന്ദുക്കളുടെ പവിത്രസ്ഥാനമാണ്. മുസ്സോരിയിലെ ബി.ജെ.പി സ്ഥാനാർത്ഥി, മുൻ മന്ത്രിസഭയിലെ സാംസ്കാരിക വകുപ്പ് സഹമന്ത്രിയായിരുന്ന രാജീന്ദർ ഷാ. ഷായുടെ ഹിന്ദുത്വ സംസ്കാരം കുറച്ച് കടുപ്പമേറിയതിനാലാകാം, ഋഷികേശ് പൊലീസ് സ്റേഷനിൽത്തന്നെ അദ്ദേഹത്തിനെതിരെ ക്രിമിനൽ കേസുകൾ ഉയർന്നു വന്നത്. അതിലൊന്ന് 124-എ വകുപ്പു പ്രകാരമുള്ള രാജ്യദ്രോഹക്കുററവും!

ഡെറാഡൂണിൽ മത്സരിക്കുന്ന ശിവസേന സ്ഥാനാർത്ഥി അമിത് ജെയിനും കക്ഷിരഹിതനായ വരുൺ ഝായും മുസ്സോറിയിലെ കക്ഷിരഹിത സ്ഥാനാർത്ഥികളായ ഖാഗൻ സിംഗും ഗോപാൽ റാണയും പൊലീസ് റിക്കാർഡുള്ള ജനാധിപത്യ ഭടന്മാർതന്നെ. ഡെറാഡൂണിലെ മറെറാരു സ്വതന്ത്ര സ്ഥാനാർത്ഥിയായ ഡോക്ടർ വിനോദ് ശർമ്മ പരോപകാരിയാണ്. വ്യാജ എം.ബി.ബി.എസ് സർട്ടിഫിക്കററുകൾ ആവശ്യക്കാർക്കെല്ലാം വിതരണം ചെയ്യുന്ന ഈ പരോപകാരി, മെഡിക്കൽ കോളേജ് മാഫിയയുടെ തലവനായി നിരവധി കേസുകൾ നേരിടുന്നു.

ഇതിൽ പലരുടെയും അധോലോക സത്കൃത്യങ്ങളും അവർക്ക് രാഷ്ട്രീയ നായകന്മാരുമായുള്ള ബന്ധവും മുൻപ് വെളിയിൽ വന്നിട്ടും അവരെല്ലാം ഇന്നും അധോലോക നായകന്മാരായിത്തന്നെ രാഷ്ട്രീയത്തിൽ നിലനില്ക്കുന്നു എന്നതാണ് വിചിത്രം. ഉദാഹരണത്തിന് പടിഞ്ഞാറൻ യു.പിയിലെ ഷാജഹാൻപൂരിൽ ജനതാദൾ നേതാവും സ്ഥാനാർത്ഥിയുമായ നസീർ അലിയുടെ കാര്യമെടുക്കുക. മയക്കുമരുന്നായ ഹിറോയിൻ കള്ളക്കടത്തിൻെറ രാജാവാണ് നസീർ അലി. എൺപതുകളുടെ മദ്ധ്യത്തിൽ, ശ്രീപദ് മിശ്ര ഉത്തർപ്രദേശ് മുഖ്യമന്ത്രിയായിരുന്നപ്പോൾ, മയക്കുമരുന്നിൻെറ അന്താരാഷ്ട്ര കള്ളക്കട

ത്തിൻെറ ഭാരതത്തിലെ പ്രധാന കണ്ണിയായ നസീർ അലിയെ സി.ബി.ഐ അറസ്ററു ചെയ്തു. തുടർന്ന്, ചില കോൺഗ്രസ് നേതാക്കൾ, നസീർ അലിയും ജനതാദൾ നേതാക്കളായ അജിത്സിംഗും സത്യപ്രകാശ് മാളവിയയുംകൂടി നില്ക്കുന്ന പടങ്ങൾ പത്രങ്ങൾക്കു വിതരണം ചെയ്തു. ഏതാനും ദിവസങ്ങൾക്കുശേഷം, ജനതാദൾ നേതാവായിരുന്ന സത്യപാൽസിംഗ് യാദവ്, ലക്നൗവിൽ വിളിച്ചുകൂട്ടിയ പത്രസമ്മേളനത്തിൽ, അതേ നസീർ അലിയും അന്നത്തെ പ്രധാനമന്ത്രിയായിരുന്ന രാജീവ്ഗാന്ധിയും കൂടി നില്ക്കുന്ന പടം വിതരണം ചെയ്തു. ഇന്ന് നരസിംഹ റാവുവിൻെറ രാഷ്ട്രീയ ഉപദേശകനായ ജിതേന്ദ്ര പ്രസാദ് അന്ന് ലോക്സഭയിലേക്ക് മത്സരിച്ചപ്പോൾ പ്രചരണത്തിനായി ഷാജഹാൻപൂരിൽ രാജീവ് ഗാന്ധി വന്നപ്പോൾ എടുത്തതായിരുന്നുവത്രെ ആ ചിത്രം. നസീർ അലിക്ക് അന്നത്തെ ഉത്തർപ്രദേശ് മുഖ്യമന്ത്രിയായിരുന്ന ശ്രീപാദ് മിശ്രയുടെയും ബീർ ബഹാദൂർ സിംഗ് തുടങ്ങിയ കോൺഗ്രസ് നേതാക്കളുടെയും സംരക്ഷണമുണ്ടെന്നും സത്യപാൽസിംഗ് യാദവ് ആരോപിച്ചു. ഇന്ന് ജനതാദൾ ടിക്കററിൽ മത്സരിക്കുന്ന നസീർ അലി, ആദ്യമായി യു.പി വിധാൻസഭയിലെത്തുന്നത് 1980-ൽ ചരൺസിംഗിൻെറ ജനത-എസ് സ്ഥാനാർത്ഥി ആയായിരുന്നു. ഒരു വർഷത്തിനകം കാലുമാറി കോൺഗ്രസ്സിലായ അലിയെ സി.ബി.ഐ അറസ്ററു ചെയ്തതിനുശേഷമേ പാർട്ടിയിൽനിന്നും പുറത്താക്കിയുള്ളൂ. 1984 ഡിസംബർ ലോക്സഭാ തിരഞ്ഞെടുപ്പിൽ ജിതേന്ദ്രപ്രസാദിൻെറ തിരഞ്ഞെടുപ്പ് ഏജൻറായി വർത്തിച്ച അലിയെ, അറസ്ററിനുശേഷം ജയിലിൽപ്പോയി കണ്ടവരിൽ പ്രസാദും ഉൾപ്പെടുന്നു. അറസ്ററിനു മുൻപ് സി.ബി.ഐ നടത്തിയ റെയ്ഡിൽ

**മുമ്പൊക്കെ രാഷ്ട്രീയക്കാരുടെ ചൊൽപ്പടിക്കു നിൽക്കുന്നവരായിരുന്നു അധോലോകക്കാർ. ഇന്നതിന് മാറ്റം വന്നിരിക്കുന്നു. അധോലോകവുമായി ബന്ധമുള്ളവർതന്നെ രാഷ്ട്രീയ നേതാക്കളായി രംഗത്ത് എത്തിയിരിക്കുകയാണ്.**

നസീർ അലിയുടെ ലക്നൗവിലെ എം.എൽ.എ ക്വാർട്ടേഴ്സിനുള്ളിൽനിന്നും 20 കിലോ ഹിറോയിൻ പിടിച്ചെടുത്തിരുന്നു. (ഇതിനു അന്ന് നിലവിലുണ്ടായിരുന്ന അന്താരാഷ്ട്ര മാർക്കററിൽ 20 കോടി രൂപ വിലമതിക്കുമായിരുന്നു.

ഇന്ത്യയിലെ കള്ളക്കടത്ത് ചക്രവർത്തിയായ ഹാജിമസ്താന് ഏതാണ്ട് പത്തുവർഷം മുൻപ് മാനസാന്തരം വന്നുവത്രെ. അതിനാൽ മാന്യതയുടെ പരിവേഷമുള്ള രാഷ്ട്രീയക്കാരനായി... "ഭാരതീയ മൈനോറിററീസ് സുരക്ഷാ മഹാസംഘ്" (ബി.എം.എസ്.എം) എന്ന പാർട്ടി സ്വയം ഉണ്ടാക്കി അതിൻെറ അദ്ധ്യക്ഷനായി സ്വയം അവരോധിച്ചു കൊണ്ട്! മദ്ധ്യപ്രദേശിലെ തിരഞ്ഞെടുപ്പിൽ മസ്താൻ രംഗത്തിറക്കിയിരിക്കുന്നത് നൂറോളം സ്ഥാനാർത്ഥികളെയാണ്. ഉത്തർപ്രദേശിലും മസ്താന് സ്ഥാനാർത്ഥികളുണ്ട്... സംശുദ്ധ ഭരണംതന്നെ കാഴ്വയ്ക്കുമെന്ന ഉറപ്പിൽ മസ്താൻ നേരിട്ട് രണ്ടു സംസ്ഥാനങ്ങളിലും പ്രചരണം നടത്തി.

മദ്ധ്യപ്രദേശിൽ ഏററവും കൂടുതൽ വോട്ടർമാരുള്ള മണ്ഡലമാണ് ഭോപ്പാൽ നോർത്ത് സീററ്. ഇവിടെ 1990-ൽ കോൺഗ്രസ് റിബലായി മത്സരിച്ചു ജയിച്ച ആരീഫ് അഖീൽ വർഗ്ഗീയകലാപം ഉണ്ടാക്കുന്നതിൽ വിദഗ്ദ്ധനാണ്! പലതവണ അറസ്ററിലായ അഖീൽ, ഇത്തവണ കൻഷിറാമിൻെറ പിന്തുണയുള്ള സ്വതന്ത്ര സ്ഥാനാർത്ഥിയായി മത്സരിക്കുന്നു.

മദ്ധ്യപ്രദേശിൽത്തന്നെ രത്നഖനികളുടെ സിരാകേന്ദ്രമായ പവായ് മേഖലയിലെ "ഭയ്യാരാജ" ആയ അശോക്വീർ വിക്രം സിംഗ് അവിടത്തെ രാഷ്ട്രീയക്കാർക്കെല്ലാം രത്നത്തെപ്പോലെതന്നെ വിലപ്പെട്ടവനാണ്. പവായ് മണ്ഡലത്തിൽ 1990-ൽ സ്വതന്ത്രനായി നിന്ന വിക്രം സിംഗ് തിരഞ്ഞെടുപ്പ് പ്രചരണം നടത്തിയത് ജയിലിലിരുന്നായിരുന്നു... കൊലക്കുററത്തിന് പിടിക്കപ്പെട്ടതിനാൽ. ഭാര്യതന്നെ പ്രചരണം ഏറെറടുത്തപ്പോൾ വിക്രംസിംഗ് വിജയിച്ച് എം.എൽ.എ ആയി. (സ്വന്തം ചിഹ്നമായ ആനപ്പുറത്താണ്, കൊട്ടും കുരവയുമായി, വിക്രം സിംഗ് ആദ്യത്തെ നിയമസഭാസമ്മേളനത്തിനു ഭോപ്പാലിലെ വിധാൻസഭയിൽ അന്നെത്തിയത്.) ഇത്തവണ മത്സരിക്കാത്ത വിക്രംസിംഗ്, കോൺഗ്രസ്സിന് വോട്ടുചെയ്യണമെന്ന "അന്ത്യശാസനം" എല്ലാവർക്കും നല്കിയിട്ടുണ്ട്. കോപ്പറേറ്റീവ് ബാങ്കിൻെറ ചെയർമാനായിരുന്ന വിക്രംസിംഗിൻെറ സംസ്ഥാനതല സംരക്ഷകൻ, കോപ്പറേറ്റീവ് രാജാവ് എന്നറിയപ്പെടുന്ന മുൻ എം.പിയും കോൺഗ്രസ്സിൻെറ നേതൃനിരയിലുള്ള സുഭാഷ് യാദവുതന്നെ.

വധിക്കപ്പെട്ട പ്രശസ്ത ട്രേഡ് യൂണിയൻ നേതാവായിരുന്ന ശങ്കർഗുഹ നിയോഗിയുടെ പ്രവർത്തനമേഖലയായിരുന്ന ഭിലായ് ഉൾപ്പെടുന്ന ചത്തീസ്ഗാർ മേഖലയിലും, ബി.ജെ.പി മുഖ്യമന്ത്രിയായിരുന്ന സുന്ദർലാൽ പട്വയുടെ ജന്മ ജില്ലയിലും മയക്കുമരുന്ന് ഉല്പാദന കേന്ദ്രവുമായ മൻസൂർ ജില്ലയിലും അധോലോക-മാഫിയ സ്ഥാനാർത്ഥി ൾ രംഗത്തുവന്നിട്ടുണ്ട്.

## സംഭാവനയായി മദ്യവും

തോക്കും മററു മാരകായുധങ്ങളുംപോലെ ഇന്നത്തെ തിരഞ്ഞെടുപ്പെന്ന ജനാധിപത്യ പ്രഹസനത്തിൽനിന്ന് ഒഴിവാക്കുവാൻ കഴിയാത്ത ഒന്നത്രെ മദ്യം. നാടനായാലും, ഇന്ത്യൻ നിർമ്മിത വിദേശിയായാലും, മഹാത്മാഗാന്ധിയുടെ ശിഷ്യന്മാർ മുതൽ കാവി രാഷ്ട്രീയ സ്ഥാനാർത്ഥികൾ വരെയുള്ളവർ തിരഞ്ഞെടുപ്പുവേളയിൽ മദ്യത്തിനുള്ള ഓർഡറുകൾ മൊത്ത മദ്യവിപണിയിലേക്ക് കാലേകൂട്ടി അയയ്ക്കുന്നു. മദ്യത്തിൻെറ പ്രസക്തി ഏററവും ഉള്ളത് പോളിങ്ങിൻെറ തലേദിവസമാണ്. ഗ്രാമങ്ങളിലും പട്ടണങ്ങളിലെ ചേരികളിലും അന്ന് വൈകുന്നേരം എത്തുന്ന മദ്യത്തിൻെറ ഗുണവും മണവും ആണത്രെ പല സ്ഥാനാർത്ഥികളുടെയും ജയാപജയങ്ങളെ നിർണ്ണയിക്കുക. അന്നേവരെ ആർക്ക് വോട്ടുചെയ്യണമെന്ന് തീരുമാനിക്കാത്ത "ഫെൻസ് സിററിംഗ്" വോട്ടർമാരുടെ നിർണ്ണായക തീരുമാനം ഉയരുന്നതും ഈ പതഞ്ഞുപൊങ്ങുന്ന മദ്യക്കുപ്പികളിൽനിന്നുമാണത്രെ. തിരഞ്ഞെടുപ്പ് എത്രകണ്ട് വാശിയേറിയതാണോ, അതിനെക്കാൾ വാശിയേറിയ "സ്പിരിററ്" പോളിംഗിന് തലേദിവസം ഒഴുകുന്ന മദ്യത്തിനുണ്ടായിരിക്കും എന്ന് അനുഭവസ്ഥർ. അന്നേ ദിവസവും മററു മദ്യഷാപ്പുകൾ അടച്ചിടുക എന്ന ഔദ്യോഗിക കൃത്യം നിറവേറുന്നുവെങ്കിലും, സ്ഥാനാർത്ഥികൾ സജ്ജമാക്കിയ ഗോഡൗണുകളിൽ മദ്യം "കെയ്സു"കളായും ബാരലുകളായും കാലേകൂട്ടി എത്തിച്ചേരുന്നു.





(മദ്യഷാപ്പുകൾ അടച്ചിടണമെന്ന ശേഷൻെറ ഉത്തരവ്, മദ്യത്തിന്മേൽ കൈവയ്ക്കുവാൻ തിരഞ്ഞെടുപ്പ് കമ്മീഷണർക്ക് അവകാശമില്ല എന്ന വാദത്തിൽ അലഹബാദ് ഹൈക്കോടതി, യു.പിയിലെ ആദ്യവട്ട പോളിംഗിന് തലേദിവസം വിധിച്ചത് സ്മരണീയമാണ്. മദ്യലോബിയാണ് ശേഷൻെറ ഉത്തരവിനെ ചോദ്യം ചെയ്തത്.)

ഇതറിയാവുന്ന മദ്ധ്യപ്രദേശിലെ റായ്പൂർ പ്രദേശത്തെ മദ്യമുതലാളിമാർ ഇത്തവണ ഒരു പുതിയ ചുവടുവയ്പ് നടത്തി: സ്ഥാനാർത്ഥികൾക്കും പാർട്ടികൾക്കും തിരഞ്ഞെടുപ്പ് ഫണ്ടിലേക്കുള്ള സംഭാവന, പണമായല്ല, മദ്യമായാണ് നല്കുക! പിന്നീട് മററു സംസ്ഥാനങ്ങളിലെ മദ്യരാജാക്കന്മാരും ഈ റായ്പൂർ "പാറേറൺ" പിന്തുടർന്നു. ഫലം? മദ്യത്തിൽ ആറാടി ഈ തിരഞ്ഞെടുപ്പും നടന്നു... "പൂർവ്വാധികം ഗംഭീരമായി" ത്തന്നെ!

(യു.പിയിൽ ഷിക്കോഹാബാദിൽ മുലായം സിംഗ് യാദവിനെതിരെ നില്ക്കുന്ന കോൺഗ്രസ് സ്ഥാനാർത്ഥി കോടീശ്വരനായ അശോക് യാദവ്, തിരഞ്ഞെടുപ്പിനിടയിൽ വന്ന പിതാവിൻെറ ആണ്ടുശ്രാദ്ധം നടത്തിയത് സുലഭമായി മദ്യ വിതരണത്തിലൂടെയായിരുന്നു... സമൃദ്ധമായ സദ്യയും.

മദ്യമാഫിയകളുടെ നേതാക്കളും അനുചരന്മാരും, മററു സഹമാഫിയകളുടെ ചുവടൊപ്പിച്ച്, രാഷ്ട്രീയ മേലങ്കിയണിഞ്ഞ സ്ഥാനാർത്ഥികളായി ഇത്തവണ എല്ലാ സംസ്ഥാനങ്ങളിലും അങ്കംവെട്ടിയിട്ടുണ്ട്... ഉത്തർപ്രദേശിലും മദ്ധ്യപ്രദേശിലും പ്രത്യേകിച്ചും! രാജസ്ഥാനിൽ ഒന്നുരണ്ടു സ്ഥലത്ത് മദ്യപന്മാരുടെ സ്ഥാനാർത്ഥികളും രംഗത്തുവന്നു. നല്ല മദ്യം കുറഞ്ഞവിലയ്ക്ക് ലഭിക്കണം എന്ന ആവശ്യം ഉയർത്തിപ്പിടിച്ചുകൊണ്ട്! മദ്യരാക്ഷസന്മാർക്ക് സമ്പത്തുണ്ടാക്കുവാൻ വിധിക്കപ്പെട്ട സാധാരണക്കാരായ കുടിയന്മാരായതിനാൽ അവരോട് ഒരു പാർട്ടിക്കും പ്രാമുഖ്യം തോന്നിയതുമില്ല.

## വിലയിടിയുന്ന വിലയേറിയ വോട്ടുകൾ

ഹിന്ദിമേഖലയിലെ ഈ തിരഞ്ഞെടുപ്പിൽ പ്രമുഖ രാഷ്ട്രീയപ്പാർട്ടികളുടെ കനത്ത ഫണ്ടുകളിലേക്ക് ഇപ്രാവശ്യം ഒഴുകിയെത്തിയ സംഭാവനകളിൽ സിംഹഭാഗവും മദ്യവുമായി ബന്ധപ്പെട്ട വ്യവസായങ്ങളിൽനിന്നാണ്. പ്രത്യേകിച്ചും കോൺഗ്രസ് പാർട്ടി ഫണ്ടിലേക്ക്. ഇതിനൊരു പ്രത്യേക കാരണവും ഉണ്ട്. ഭാരതത്തിലെ മദ്യമേഖലയെ താറുമാറാക്കിക്കൊണ്ട് ഈ വർഷം ജൂണിൽ മൊളാസസ്സിൻെറ കൺട്രോൾ കേന്ദ്ര സർക്കാർ പിൻവലിച്ചു. പഞ്ചസാരമില്ലുകൾ ഉല്പാദിപ്പിക്കുന്ന മൊളാസസ്സാണ് മദ്യവ്യവസായത്തിന് അത്യന്താപേക്ഷിതമായ സ്പിരിററിൻെറ അസംസ്കൃത പദാർത്ഥം. മൊളാസസ്സിന്മേൽ കൺട്രോൾ ഇല്ലാതായപ്പോൾ, പഞ്ചസാര മില്ലുകളുടെ കേന്ദ്രമായ ഉത്തർപ്രദേശ്, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങൾ അത് പുറമേക്കു കടത്തിക്കൊണ്ടു പോകുന്നത് നിരോധിച്ചു. അതിനാൽത്തന്നെ, മൊളാസസ്സിൽനിന്നും സ്പിരിററ് ഉല്പാദിപ്പിക്കുന്ന ഡിസ്ററിലറികൾ കേരളമടക്കമുള്ള സംസ്ഥാനങ്ങളിൽ പ്രവർത്തിക്കാതെയായി. സംസ്ഥാനത്തിനു പുറത്ത് കൊണ്ടുപോകുന്നതിനുള്ള വിലക്ക് മൊളാസസ്സിന്മേൽ മാത്രമായതിനാൽ, പഞ്ചസാര മില്ലുടമകൾ മൊളാസസ്സിൽനിന്നും ഉണ്ടാക്കിയ സ്പിരിററ് വൻതോതിൽ കച്ചവടം നടത്തി വൻലാഭം കൊയ്തു. മദ്യത്തിനു പുറമെ, വ്യാവസായിക സ്പിരിററിനുകൂടി ക്ഷാമം അനുഭവപ്പെട്ടതിന് ഇടവരുത്തിയ കേന്ദ്രസർക്കാരിൻെറ "മൊളാസസ്സ് ഡീകൺട്രോൾ" നയത്തിന്മേൽ ലാഭം കുന്നുകൂട്ടി കൊയ്തെടുത്ത പ്രബലരായ "ഷുഗർ ലോബി"യാണ് കോൺഗ്രസ് ഫണ്ടിലേക്ക് മനസ്സറിഞ്ഞുതന്നെ സംഭാവന നല്കിയത്. ഉദ്ദേശം, മൊളാസസ്സിന്മേൽ യാതൊരു ഉപരോധവും ഇനി ഏർപ്പെടുത്തരുതെന്ന അഭ്യർത്ഥന! "ഷുഗർ ലോബി"യിൽനിന്നും ഫണ്ടു പിരിച്ച പ്രമുഖർ കേന്ദ്രമന്ത്രി കല്പനാഥ് റായും, മഹാരാഷ്ട്ര മുഖ്യമന്ത്രി ശരദ്പവാറുംതന്നെ!

ഓരോ പാർട്ടിക്കാരും ഇത്തവണ തിരഞ്ഞെടുപ്പ് ഗോദയിലേക്കിറക്കിയ "കള്ളപ്പണ" ഫണ്ട് എത്രയാണെന്ന് കൃത്യമായി സത്യം പറയുന്ന നേതാക്കൾ ഗാന്ധിജിയുടെ ഭാരതത്തിൽ ഇന്ന് ഇല്ലെങ്കിലും, എല്ലാ പാർട്ടിക്കാരുംകൂടി ചുരുങ്ങിയത് ആയിരം കോടി രൂപ, മിസോറാം ഒഴികെയുള്ള അഞ്ച് ഹിന്ദി സംസ്ഥാനങ്ങളിലും ചെലവഴിച്ചിട്ടുണ്ടാകുമെന്നതാണ് ഒരു ഏകദേശ കണക്ക്.

**തിരഞ്ഞെടുപ്പു പ്രചരണത്തിന് പണവും മദ്യവും ഒഴുകുകയായിരുന്നു. ഉത്തർപ്രദേശിലെ 423 സീററുകളിൽ മാത്രം ഇരുപതു ദിവസത്തെ പ്രചരണങ്ങൾക്കായി ദിവസംപ്രതി ഒരുലക്ഷം രൂപാവീതം 339 കോടിരൂപ സ്ഥാനാർത്ഥികൾ ചിലവാക്കിയെന്നറിയുമ്പോൾ ജനാധിപത്യ പ്രക്രിയയുടെ പോക്ക് എങ്ങോട്ടാണെന്ന് ഊഹിക്കുകയായിരിക്കും നല്ലത്.**



രാജേഷ് രഞ്ജൻ

തിരഞ്ഞെടുപ്പിൻെറ നടത്തിപ്പിലേക്കായി ഇലക്ഷൻ കമ്മിഷനും സംസ്ഥാന സർക്കാരുകളും നേരിടുന്ന ചെലവുകളും സ്ഥാനാർത്ഥികൾ ഓരോരുത്തരും സ്വരൂപിച്ച് ചെലവഴിച്ച ഫണ്ടുകളും ഇതിനു പുറമെയാണ്. തിരഞ്ഞെടുപ്പിനു മുൻപ് വിലക്കയററത്തെ പിടിച്ചുകെട്ടിയെന്ന് അവകാശപ്പെട്ട ധനകാര്യ മന്ത്രി മൻമോഹൻസിംഗ് ഇപ്പോൾ അരങ്ങേറിയ ഈ കള്ളപ്പണപ്പെരുപ്പത്തിൽനിന്നും ഉടലെടുത്ത വിലക്കയററ സൂചികയെ എങ്ങനെ അപഗ്രഥിക്കുമെന്നത് ലോക്സഭയുടെ വരുന്ന ശീതകാല സമ്മേളനത്തിലേ അറിയുവാൻ കഴിയൂ.

തിരഞ്ഞെടുപ്പിൽ മത്സരിച്ച ഓരോ പ്രമുഖ കക്ഷി സ്ഥാനാർത്ഥിയും പ്രചരണവേളയിൽ ഓരോ ദിവസവും ശരാശരി ഒരുലക്ഷം രൂപ ചെലവഴിച്ചിരിക്കാമെന്നു കരുതാം! ഇത് വെറും "കൺസർവേററീവ്" നിഗമനമാണ്. (തിരഞ്ഞെടുപ്പിനിടയിൽ വന്ന ദീപാവലിദിനത്തിൽ, പായ്ക്കററിന് 10 രൂപ മുതൽ 25 രൂപ വിലവരുന്ന 20,000 മുതൽ 50,000 പായ്ക്കററ്




ഇനി വ്യക്തിപരമായ ആഗ്രഹങ്ങളൊന്നുമില്ല. ഇനിയുള്ള കാലം സംസ്ഥാനത്തിനുവേണ്ടി എന്തെങ്കിലും ചെയ്യാനാണ് ആഗ്രഹം--മുഖ്യമന്ത്രി

മധുരപലഹാരങ്ങൾ അതാത് മണ്ഡലങ്ങളിൽ വിതരണം ചെയ്ത സ്ഥാനാർത്ഥികൾ നിരവധിയുണ്ട്.) ഉത്തർപ്രദേശിലെ മാത്രം കണക്കെടുക്കുക. തിരഞ്ഞെടുപ്പ് റദ്ദാക്കിയ രണ്ടു സീററുകളെ ഒഴിവാക്കി ബാക്കി 423 സീററുകളിലും ചതുഷ്ക്കോണമായ പ്രമുഖ പാർട്ടി മത്സരങ്ങൾ അരങ്ങേറിക്കഴിഞ്ഞു. (ശിവസേന, ജനതാപാർട്ടി, ഹിന്ദുമഹാസഭ എന്നീ ചെറുകക്ഷിക്കാർ ഇതിൽ പെടില്ല.) അങ്ങനെ മൊത്തം പ്രമുഖ പാർട്ടി സ്ഥാനാർത്ഥികൾ 1692. ഇവർ കാര്യക്ഷമമായ പ്രചരണം നടത്തിയത് ചുരുങ്ങിയത് 20 ദിവസങ്ങളിലാണെങ്കിൽ, ദിനംപ്രതി ഒരു ലക്ഷം രൂപ വീതം ചെലവ് 339 കോടിയായിരുന്നു. ഈ പട്ടിണിപ്പാവങ്ങളുടെ ഭാരതത്തിൽ ജനാധിപത്യം നിലനിറുത്തുന്നുവെന്നു പറയുന്ന തിരഞ്ഞെടുപ്പ് പ്രക്രിയ നമുക്ക് താങ്ങാനാകാത്ത ഭാരിച്ച ''ലക്ഷ്വറി'' ആകുന്നത് ഇതിനാലാണ്. ഓരോ തിരഞ്ഞെടുപ്പിലും ഈ പ്രവണത കൂടിക്കൊണ്ടേയിരിക്കുന്നു. ഓരോ വർഷം കഴിയുമ്പോഴും നമ്മുടെ ''വിലയേറിയ വോട്ടുകൾക്ക്'' വിലയിടിയുന്നതും ഈ പണാധിപത്യത്തിൻെറ വ്യാപ്തിയത്രെ. കക്ഷിരാഷ്ട്രീയത്തിലെ അധോലോകക്കാരും, അധോലോകത്തിലെ കക്ഷിരാഷ്ട്രീയക്കാരും തിരിച്ചറിയുവാൻ കഴിയാത്തവിധം മാറിമാറി നേതാക്കളായി വിരാജിക്കുന്ന ഒരു പ്രഹസനത്തിനാണ് നാം ഇത്രയും കനത്ത വില നല്കുന്നത്.

ഈ ഭാരിച്ച ചെലവുകളെല്ലാം ഓരോ പാർട്ടിയും സ്ഥാനാർത്ഥിയും നിർവ്വഹിക്കുമ്പോൾത്തന്നെ, അവർക്ക് ചെലവഴിക്കാവുന്ന മൊത്തം സംഖ്യ ഓരോ സംസ്ഥാനത്തിലും തിരഞ്ഞെടുപ്പു കമ്മിഷൻ ചിട്ടപ്പെടുത്തിയിട്ടുണ്ട്. ഇതനുസരിച്ച്, ഹിമാചൽ പ്രദേശിൽ ഒരു സ്ഥാനാർത്ഥിക്ക് ചെലവഴിക്കാവുന്ന പരമാവധി തുക വെറും 20,000 രൂപയും, മദ്ധ്യപ്രദേശിലും രാജസ്ഥാനിലും 40,000 രൂപയും, ഡെൽഹിയിലും ഉത്തർപ്രദേശിലും 50,000 രൂപയും, മിസോറമിൽ 10,000 രൂപയുമത്രെ. നമ്മുടെ രാജ്യത്തുള്ള മററു നിയമസംഹിതകളെപ്പോലെ തിരഞ്ഞെടുപ്പു കമ്മിഷൻെറ ഈ ചട്ടം അതിറക്കിയ കടലാസിൽ മാത്രം നിലനില്ക്കുന്നു എന്നു പറയേണ്ടതില്ലല്ലോ? ദിനംപ്രതിയുള്ള ചെലവുകളുടെ കണക്കുകൾ ഓരോ ദിവസവും എല്ലാ സ്ഥാനാർത്ഥികളും എഴുതി തയ്യാറാക്കണമെന്നുകൂടി തിരഞ്ഞെടുപ്പു കമ്മിഷൻ അനുശാസിക്കുന്നുമുണ്ട്.

''ബ്രിട്ടീഷുകാരിൽനിന്നും സ്വാതന്ത്ര്യം നേടിയതിനുശേഷം ഭാരതത്തിലെ ജനങ്ങൾക്ക് പരമാധികാരം നഷ്ടപ്പെട്ടതിനു കാരണം ഭരണമണ്ഡലത്തിലും രാഷ്ട്രീയരംഗത്തും കടന്നുകയറിയ അഴിമതിയാണ്. ജനാധിപത്യം പരാജയപ്പെട്ട ഇന്ന് ഭരണരംഗമാകെ തകർന്ന് തരിപ്പണമായിരിക്കയാണ്''... തിരഞ്ഞെടുപ്പിനിടയിൽ ഡെൽഹിയിൽ നടത്തിയ അക്രമരാഷ്ടീയത്തെക്കുറിച്ചുള്ള ഒരു സെമിനാറിൽ ഇന്ത്യൻ സേനാവിഭാഗത്തിൻെറ മുൻ വൈസ് ചീഫ് ആയിരുന്ന ലെഫ്. ജനറൽ എസ്.കെ. സിൻഹയുടെ അഭിപ്രായമാണിത്. 1937-ലെ ജനായത്ത ഭരണകൂടച്ചട്ടങ്ങൾ ഭേദഗതി ചെയ്തുകൊണ്ട് കുററവാളികൾ തിരഞ്ഞെടുപ്പുകളിൽ മത്സരിക്കുന്നത് തടയണമെന്നും സിൻഹ അഭിപ്രായപ്പെട്ടു.

[illegible] സെക്രട്ടറിയായിരുന്ന എ.പി. വെങ്കിടേശ്വരൻ വസ്തുതകൾ നിരത്തി സമർത്ഥിച്ചത്, ഭാരതത്തിലെ ജനങ്ങളുടെ സഹനശക്തിയും ക്ഷമയുംമൂലമാണ് രാജ്യം ഛിന്നഭിന്നമാകാതെ ഇന്നും നിലനില്ക്കുന്നതെന്നാണ്. ''രാഷ്ട്രീയക്കുററങ്ങൾ രണ്ടു ദിശകളായി ഇന്നു നിലനില്ക്കുന്നു... അധികാരത്തിൻെറ ഇടനാഴികളിലേക്ക് പ്രവേശനം നേടുന്നത് രാഷ്ട്രീയപ്പാർട്ടികളിലൂടെയോ ആയുധമെടുക്കുന്നതിലൂടെയോ ആണെന്ന്.''... മുൻ വിദേശകാര്യമന്ത്രി ഐ.കെ. ഗുജ്റാൾ ചൂണ്ടിക്കാണിച്ചു. ബാങ്കിൽനിന്നെടുത്ത കടം തിരിച്ചടയ്ക്കാത്തവരെ വിചാരണ ചെയ്യുവാൻ പാകിസ്ഥാൻ ഉണ്ടാക്കിയ പ്രത്യേക കോടതി സംവിധാനം, രാഷ്ട്രീയത്തിലിറങ്ങുന്ന ക്രിമിനലുകളെ നേരിടുവാൻ ഇന്ത്യയിലും വേണമെന്നു പറഞ്ഞ ഗുജ്റാൾ, ''വിഷമലീമസമായ ഇന്നത്തെ നിയമസഭകൾക്കു കീഴിൽ, സമൂഹം ബഹിഷ്കരിച്ച അതേ സാമൂഹ്യവിരുദ്ധരുടെ ഭീഷണിയിലാണ് ഇന്നത്തെ സാമൂഹ്യ വ്യവസ്ഥിതി നിലകൊള്ളുന്ന''തെന്ന ദുഃഖസത്യം അനുസ്മരിച്ചു. സെമിനാറിൽ അദ്ധ്യക്ഷത വഹിച്ച ജസ്ററിസ് എച്ച്.ആർ. ഖന്ന, കൈയൂക്കിനും പണാധിപത്യത്തിനും എതിരെ ശക്തമായി പ്രതികരിക്കണമെന്ന് ആവശ്യപ്പെട്ടപ്പോൾ, സെമിനാർ സംഘടിപ്പിച്ച ''ഹിന്ദുസ്ഥാൻ ആന്തോളൻ'' നേതാവ് മധു മേത്ത പറഞ്ഞത് ''അർപ്പണബോധമുള്ള പൗരന്മാർ മുന്നോട്ടു വന്നാലേ ഇന്നത്തെ പ്രതിസന്ധികളിൽനിന്നും ജനാധിപത്യത്തെ സംരക്ഷിക്കുവാൻ കഴിയൂ'' എന്നാണ്.

കോൺഗ്രസ്സിൻെറ മതത്തെ വേറിട്ടു നിറുത്തിയ രാഷ്ട്രീയമായാലും ബി.ജെ.പിയുടെ മതാധിഷ്ഠിത രാഷ്ട്രീയമായാലും ഇന്നത്തെ ജനാധിപത്യം ഇനിയും വെറും ഒരു പ്രഹസനമായി തുടരാതിരിക്കുവാൻ, പണത്തിനെയും കൈയൂക്കിനെയും രാഷ്ട്രീയത്തിൽനിന്നും തിരഞ്ഞെടുപ്പു രംഗത്തുനിന്നും മററിനിറുത്തുകതന്നെ വേണം. പക്ഷേ, അതിനു മുൻകൈ എടുക്കേണ്ട അതേ ഭരണകക്ഷി രാഷ്ട്രീയക്കാർതന്നെയാണ് പണാധിപത്യത്തിൻെറയും അധോലോകത്തിൻെറയും ചൊല്പടിക്കു കീഴിൽ ഇന്നു വർത്തിക്കുന്നതും!

വെറും പ്രഹസനമായി മാറിയ ഇന്ത്യൻ ജനാധിപത്യ പ്രക്രിയയിലെ അഭിശപ്തമായ അദ്ധ്യായങ്ങളാണ് നാം ഇന്ന് ദർശിച്ചുകൊണ്ടിരിക്കുന്നത്... യാതൊരു വിരാമവും അവസാനവും ഇല്ലാതെ!



ജയശങ്കർ

**മദ്യത്തിൽ മുങ്ങിയ കേരളം—കലാകൗമുദിയിൽ ഇ.എം. അഷ്റഫ് എഴുതിയ ഫീച്ചറിനായിരുന്നു ഫാദർ തോമസ് തൈത്തോട്ടത്തിൻെറ പൗരോഹിത്യ രജതജൂബിലി എൻഡോവ്മെൻറ് അവാർഡ്. അവാർഡ്ദാനച്ചടങ്ങിനെക്കുറിച്ചൊരു റിപ്പോർട്ട്.**

# മദ്യത്തിൽ നശിക്കുന്ന ജീവിതം

ഇതിഹാസം രചിച്ച് ഈശ്വരതുല്യനായ വേദവ്യാസൻ മൂന്നു തവണയേ ജീവിതത്തിൽ കരഞ്ഞിട്ടുള്ളൂ. തൻെറ മകൻ ശുകൻ സന്ന്യാസത്തിന് പോകുമ്പോഴായിരുന്നു ആദ്യം അദ്ദേഹം കരഞ്ഞത്. ഏററവും ഒടുവിൽ കരഞ്ഞത്, മഹാഭാരത യുദ്ധത്തിനു ശേഷമായിരുന്നു. യുദ്ധത്തിൻെറ കെടുതികൾ കണ്ട് മനം നൊന്തായിരുന്നില്ല അദ്ദേഹം വിലപിച്ചത്. ധർമ്മയുദ്ധത്തിൽ ജയിച്ച ഭടന്മാർ വിജയലഹരിയിൽ മദ്യപിച്ച് തമ്മിലടിക്കുന്നത് കണ്ടായിരുന്നു ആ ഋഷിശ്രേഷ്ഠൻ കരഞ്ഞത്. അന്നദ്ദേഹം തലയിൽ കൈവച്ചു നിലവിളിച്ചുകൊണ്ട് അവരോടു കേണു. നിങ്ങൾ മദ്യപിക്കരുതേയെന്ന്. യുദ്ധത്തിനുശേഷം അധികാരം ഏറെറടുത്ത ധർമ്മപുത്രൻ രാജ്യത്ത് മദ്യനിരോധനം ഏർപ്പെടുത്തി എന്നാണ് പുരാണം പറയുന്നത്. മദ്യത്തിനെതിരെ അന്ന് ചെണ്ടകൊട്ടി പ്രചരണവും നടത്തിയിരുന്നു. ഇന്ത്യയെ സംബന്ധിച്ചിടത്തോളം മദ്യപാനം ഒരു ആദിപാപമാണെന്നാണ് ഇതുകൊണ്ട് മനസ്സിലാക്കേണ്ടത്. സാഹിത്യോപാസകനായ സി.പി.ശ്രീധരനാണ് ഭാരതത്തിൻെറ ഈ പൂർവ്വകഥ വിവരിച്ചത്. ഇന്നത്തെ അവസ്ഥയോ?

കോൺഗ്രസ്സിലെ യുവതുർക്കിയായ മുല്ലപ്പള്ളി രാമചന്ദ്രൻ എം.പി ഇന്ത്യയുടെ ഇരുണ്ട ചിത്രം ഇങ്ങനെ വരയ്ക്കുന്നു. ''ഒരായുഷ്ക്കാലം മുഴുവനും മദ്യത്തിനെതിരെ സമരം നയിച്ച ആളാണ് ഗാന്ധിജി. അദ്ദേഹത്തിൻെറ അനന്തരാവകാശികൾ എന്ന് അവകാശപ്പെടുന്നവർ, ഗാന്ധിജി ഏതൊരു വിപത്തിനെതിരായി ശബ്ദമുയർത്തിയോ ആ വിഷം വിററാണ് ഭരണം മുന്നോട്ടു കൊണ്ടുപോകുന്നത്. ഈ വിഷം വിററുകൊണ്ടുള്ള ആദായംകൊണ്ടാണ് ഇന്ന് പല സംസ്ഥാനങ്ങളും നിത്യനിദാന ചെലവുകൾ നടത്തുന്നത്. പുതിയ തലമുറയും ഇതിൽനിന്നും വിഭിന്നരല്ല.''

വൈദിക ജീവിതത്തിൻെറ മുഴുവൻ ഭാഗവും മദ്യത്തിനെതിരെ പോരാടിയ ഫാദർ തോമസ് തൈത്തോട്ടത്തിൻെറ പൗരോഹിത്യ രജതജൂബിലി എൻഡോവ്മെൻറ് അവാർഡുദാനച്ചടങ്ങിലായിരുന്നു കാലം പകുത്ത മദ്യവിപത്തിൻെറ ഈ ഭിന്ന മുഖങ്ങൾ അനാവരണം ചെയ്യപ്പെട്ടത്. കലാകൗമുദിയിൽ കഴിഞ്ഞ ഫെബ്രുവരിയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ച 'മദ്യത്തിൽ മുങ്ങുന്ന കേരളം' എന്ന ലേഖനത്തിന് കേരളകൗമുദി കണ്ണൂർ ലേഖകൻ ഇ.എം.അഷറഫിനാണ്, മദ്യവിരുദ്ധ പ്രവർത്തനങ്ങളെ സഹായിക്കുന്ന ലേഖനത്തിനുള്ള ഈ അവാർഡ് ലഭിച്ചത്. മദ്യവിരുദ്ധ പ്രവർത്തകരുടെ ഒരു സജീവ സമ്മേളനമായിരുന്ന ചടങ്ങ് ''മദ്യത്തിനെതിരെയുള്ള ഒരു തുറന്ന ചർച്ചയ്ക്ക്'' വേദിയൊരുക്കി.

മദ്യവിരുദ്ധ പ്രവാചകനായ മുൻ തലശ്ശേരി ബിഷപ്പ് മാർ സെബാസ്ററ്യൻ വള്ളോപ്പള്ളിയായിരുന്നു ചടങ്ങിൽ അദ്ധ്യക്ഷൻ. കലാകൗമുദിയിൽ വന്ന ലേഖനം ഹൃദിസ്ഥമാക്കിയിരുന്ന വള്ളോപ്പിള്ളി തിരുമേനി അഷറഫിനേയും കലാകൗമുദിയേയും അഭിനന്ദിച്ചു. ''ശരിക്കും ആ ലേഖനങ്ങൾ ഞാൻ പഠിക്കുകയാണ് ചെയ്തത്-അദ്ദേഹം പറഞ്ഞു. ജില്ലകളിലെ മദ്യഷാപ്പുകളുടെ എണ്ണം, ലേലത്തുക, കുടിയന്മാരുടെ എണ്ണം എന്നിവ ശേഖരിച്ചുകൊണ്ടുള്ള അത്തരമൊരു പത്രപ്രവർത്തനം ഇതുവരെയും ആരും ചെയ്യാത്ത ഒരു സേവനമാണ്. അതു വായിക്കുന്ന ഹൃദയമുള്ളവർക്ക് നമ്മുടെ നാട്ടിൻെറ അവസ്ഥയെക്കുറിച്ച് വിലപിക്കാതിരിക്കാൻ കഴിയില്ല. കിഴക്കൻ മലയോരങ്ങളിലെ ഒട്ടേറെ കുടുംബങ്ങൾ മദ്യത്തിൽ മുങ്ങി മരിക്കുന്നതു കണ്ടാണ് ഞങ്ങൾ പ്രസ്ഥാനം ശക്തിപ്പെടുത്തിയത്. മദ്യനിരോധനം സാദ്ധ്യമല്ല എന്ന് പറയുന്നവരോട് ഞങ്ങൾക്ക് പറയാനുള്ളത് ഇതൊന്നു പരീക്ഷിച്ചുനോക്കണം എന്നാണ്. ഒട്ടേറെ ലൈസൻസില്ലാത്ത ഷാപ്പുകൾ ഞങ്ങൾ നിറുത്തലാക്കിച്ചു. ഇവിടെ ഈ മലയോരത്ത് ഇത് സാധിക്കുമെങ്കിൽ എല്ലായിടത്തും മദ്യനിരോധന പ്രവർത്തനം നടത്താവുന്നതേയുള്ളൂ. മദ്യത്തിൽനിന്ന് സർക്കാറിന് 200 കോടി രൂപ കിട്ടുന്നു എന്നാണ് കലാകൗമുദി



കലാകൗമുദിയിൽ പ്രസിദ്ധീകരിച്ച മദ്യത്തിൽ മുങ്ങുന്ന കേരളം എന്ന റിപ്പോർട്ടിന് ഫാദർ തോമസ് തൈത്തോട്ടം എൻഡോവ്മെൻറ് അവാർഡ് മുല്ലപ്പള്ളി രാമചന്ദ്രൻ എം.പി, ഇ.എം. അഷ്റഫിന് നല്കുന്നു.

യിൽ വന്ന ലേഖനത്തിൽ പറയുന്നത്. എന്നാൽ, 1,000 കോടി രൂപയാണ് പട്ടിണി പ്പാവങ്ങളായ ജനങ്ങൾ കുടിച്ചുതീർക്കുന്നത്. നമ്മുടെ നാട്ടിനെ സ്നേഹിച്ച ഗാന്ധിജി ഒരിക്കൽ പറഞ്ഞു— ഞാൻ അധികാരത്തിൽ വന്നാൽ ആർക്കും ഒരു ചില്ലി കാശുപോലും നഷ്ടപരിഹാരം നൽകാതെ തന്നെ ഒരു ഷാപ്പുപോലും തുറക്കാൻ അനുവദിക്കുകയില്ല. ഗാന്ധിജി ഒരിക്കലും അധികാരം ആഗ്രഹി ച്ചിരുന്നില്ല എന്നത് ഏവർക്കും അറിയാവുന്ന താണ്. എന്നാൽ, മദ്യത്തിൻെറ വിപത്ത് മനസ്സിലാക്കിയാണ് അദ്ദേഹം ഇങ്ങനെ പറഞ്ഞത്. നാറാണത്ത് ഭ്രാന്തൻ ചെയ്യു ന്നതുപോലെയല്ല, ജനങ്ങളെ നശിപ്പിക്കുന്ന ഗവൺമെൻറിൻെറ ഈ നടപടി-വന്ദ്യ വയോധികനായ ആ ഇടയൻ പറഞ്ഞു.

"പത്രപ്രവർത്തനം അടക്കം, സാഹിത്യ മടക്കം മദ്യത്തിന് അടിമപ്പെട്ടിരിക്കുന്നതായി," എൻഡോവ്മെൻറ് പ്രഭാഷണം നടത്തിയ സി.പി. ശ്രീധരൻ പറഞ്ഞു. ഏററവും അധികം അടിമപ്പെട്ടിരിക്കുന്ന രംഗം പത്രപ്രവർത്തന മാണ്. എന്നാൽ അടുത്തകാലത്ത് ഇതിനൊരു മാററം കാണാം. കഴിഞ്ഞ 10 വർഷത്തിനുള്ളിൽ ഈ രംഗത്ത് കടന്നുവന്നവരിൽ ഭൂരിഭാഗവും മദ്യത്തിനും മദ്യപാനത്തിനും എതിരാണെ ന്നാണ് മനസ്സിലാക്കാൻ കഴിഞ്ഞിട്ടുള്ളത്. എങ്കിലും പ്രലോഭനം അവരേയും വീഴ്ത്താ നുള്ളത്ര ശക്തമാണ്. സാഹിത്യരംഗത്താണ് മദ്യപാനത്തിൻെറ ഏററവും വലിയ കെടുതി കൾ കാണാനുള്ളത്. എത്ര മഹാപ്രതിഭക ളാണ് മദ്യത്തിന് അടിമപ്പെട്ടത്. എത്ര അത്യുൽകൃഷ്ട സൃഷ്ടികളാണ് നമുക്ക് നഷ്ടപ്പെട്ടിട്ടുള്ളത്. അല്പം മദ്യപിച്ചാൽ മാത്രമേ പ്രതിഭ ഉണ്ടാകൂ എന്നാണ് സാഹി ത്യകാരന്മാരും ചിത്രകാരന്മാരും ധരിച്ചു വച്ചിരിക്കുന്നത്. മദ്യപിച്ച്, ബീഡിയും പുകച്ച്, താടിവച്ചു നടക്കുന്നത ന് നമ്മുടെ മനസ്സിലെ ഒരു ചിത്രകാരൻെറ ചിത്രം. ഞാൻ താമസി ക്കുന്നത് ചങ്ങമ്പുഴ താമസിച്ചിരുന്ന വീടിൻെറ സമീപത്താണ്. ചങ്ങമ്പുഴ മദ്യത്തിന് അടിമ പ്പെടാതിരുന്നെങ്കിൽ എന്ന ചോദ്യം സാഹിത്യ ലോകത്ത് എന്നും ഉയർന്നുകേൾക്കുന്നതാണ്.

"വെള്ളം ചേർക്കാതെ"-എന്ന ചങ്ങ മ്പുഴയുടെ ഈരടികൾ അന്ന് ചെറുപ്പക്കാർ പാടിനടന്നിരുന്നു. മദ്യപിക്കാനുള്ള അവ കാശത്തിൻെറ ഭാഗമായിട്ടാണ് യുവാക്കൾ അന്നത് ചൊല്ലിനടന്നത്. ചങ്ങമ്പുഴ മരിച്ചു. അടുത്തകാലത്തും അദ്ദേഹത്തിൻെറ കു ടുംബത്തിൽ വലിയ മരണം നടന്നു. ചങ്ങമ്പുഴ യുടെ മകളും ഭർത്താവും കുട്ടികളും അടക്കം അഞ്ചുപേരുടെ മരണം. സാമ്പത്തിക പ്രയാ സത്തിലായിരുന്ന മകളെ സഹായിക്കാൻ ചങ്ങമ്പുഴയുടെ സഹധർമ്മിണി മലയോരത്ത് കുറെ കൃഷിഭൂമി വാങ്ങിക്കൊടുത്തിരുന്നു. എന്നാൽ മദ്യപാനം തളർത്തിയ ആ കുടുംബം ഒന്നാകെ വിഷംകഴിച്ച് ആത്മഹത്യ ചെയ്യു കയായിരുന്നു. വൈകിവന്ന മരണവാർത്തയ റിഞ്ഞ് വളരെ ദൂരയാത്ര ചെയ്ത് വീട്ടിലെ ത്തിയപ്പോൾ അഴുകിയ നിലയിലാണ് അഞ്ചു മൃതദേഹങ്ങളും കണ്ടത്. ഭർത്താവിൻെറ മദ്യപാനമാണ് ചങ്ങമ്പുഴയുടെ മകളുടെ കുടുംബത്തെയും ദുഃഖത്തിലാഴ്ത്തിയത്. പി.ജെ.ആൻറണിയെപ്പോലെ ഇത്രയും പ്രതി ഭാശാലിയായ ഒരു നടനെ മലയാളത്തിന് കാണാൻ കഴിഞ്ഞിട്ടുണ്ടോ. വയലാർ രാമവർമ്മ മദ്യപിച്ചിരുന്നില്ലെങ്കിൽ അദ്ദേഹത്തിൻെറ കവിത്വവും പ്രാഗല്ഭ്യവും എത്ര ഉയരത്തിൽ ആവുമായിരുന്നു.

മദ്യപാനത്തിൽനിന്ന് ചില സാഹിത്യ കാരന്മാരെ രക്ഷിക്കാൻ എനിക്കു കഴിഞ്ഞി ട്ടുണ്ട്. മദ്യം പുതിയ പ്രതിഭ ഉണർത്തും, പുതിയ റേഞ്ചുകളിൽ എത്തിക്കും എന്ന ധാരണയാണ് ചില സാഹിത്യകാരന്മാർക്കു ള്ളത്. എല്ലാ അഴിമതിയുടെയും മൂലകാരണം മദ്യപാനമാണെന്ന് വിശ്വസിക്കുന്ന ആളാണ് ഞാൻ. ഗൾഫിൽ ഈയിടെ ചെന്നപ്പോൾ നമ്മുടെ രണ്ടു മന്ത്രിമാർ അവിടെ കാണിച്ച കൗതുകങ്ങളെപ്പററി പറഞ്ഞുകേട്ടു. നേതൃത്വ ത്തിൻെറ ഫാഷനായി ഇതു മാറിയിരിക്കുന്നു. യഥാരാജാ തഥാപ്രജാ എന്ന് വന്നിരിക്കുന്നു. വിമാനത്തിൽ മദ്യപിച്ച് ബഹളം കാണിച്ച് എയർ ഹോസ്ററസിനോടു അപമര്യാദയായി പെരുമാറിയതിൻെറ പേരിൽ മഹാരാഷ്ട്രയുടെ മുൻ ഉപമുഖ്യമന്ത്രിയെ രാജീവ്ഗാന്ധി പുറ ത്താക്കിയ സംഭവം ഓർത്തുപോവുകയാണ്. ഇന്ന് ഇങ്ങനെ എത്ര മന്ത്രിമാരെ പുറത്താ ക്കേണ്ടിവരും. -സി.പി.ശ്രീധരൻ പറഞ്ഞു.

കലാകൗമുദിയിൽ വന്ന ലേഖനം അവാര ഡിനായി തിരഞ്ഞെടുക്കുക വഴി മദ്യത്തി നെതിരായി പോരാട്ടം നടത്തുന്ന ആളുകളെയും മദ്യത്തിനെതിരായി തൂലിക ചലിപ്പിക്കുന്ന വരെയും ഫാദർ തോമസ് തൈത്തോട്ടം എൻഡോവ്മെൻറ് കമ്മിററി ആദരിക്കുകയാണ് ചെയ്തതെന്ന ആമുഖത്തോടെയാണ് മുല്ല പ്പള്ളി രാമചന്ദ്രൻ പ്രസംഗം ആരംഭിച്ചത്. കലാകൗമുദിയിലെ ലേഖനം പുതിയൊരു വ്യതിയാനമാണ്. ഇന്നലെവരെ രാഷ്ട്രീയ ക്കാരുടെ പ്രസംഗം മാത്രം റിപ്പോർട്ടു ചെയ്തുവന്നിരുന്ന പത്രലേഖകർ സത്യ സന്ധമായ കാര്യങ്ങൾ വിശകലനം ചെയ്തു കൊണ്ട് പുതിയ മേഖലകൾ കണ്ടെത്തുന്നതിന് ഉദാഹരണമാണിത്. കാക്കത്തൊള്ളായിരം അവാർഡുകൾ പ്രഖ്യാപിക്കപ്പെടുന്ന കാലമാ ണിത്. മദ്യപാനം ഒരു പാപത്തിൻെറ തുടർച്ചയാണ്. മദ്യലോബിയുമായി ബന്ധ പ്പെട്ടുകൊണ്ട് ഇന്നാട്ടിലെ പാവപ്പെട്ടവനെ പട്ടിണിയിലേക്ക് വലിച്ചുനീട്ടിക്കൊണ്ടുപോകു മ്പോൾ ഈ സംസ്ഥാനത്തിന് നഷ്ടപ്പെടു ന്നത് ഒരിക്കലും തിരിച്ചുകിട്ടാത്ത മൂല്യങ്ങ ളാണ്. ഗാന്ധിജി ജനിച്ച ഗുജറാത്ത് സംസ്ഥാനത്ത് മദ്യനിരോധനം ഏർപ്പെടുത്തി. നമ്മുടെ തൊട്ടയൽ സംസ്ഥാനമായ തമിഴ് നാട്ടിൽ ചാരായം നിരോധിച്ചു. സാക്ഷരതാ പ്രവർത്തനത്തിലൂടെ ഉദയംകൊണ്ട 'സീതമ്മ കഥ' ആന്ധ്രയിലെ സ്ത്രീകളെ ഉണർത്തു കയും അത് സർക്കാരിനു മേലുള്ള സമ്മർദ്ദ മാവുകയും ചെയ്തപ്പോൾ ആന്ധ്രാപ്രദേശും ഈ വിഷം നിരോധിച്ചു. മററു രാജാക്ക ന്മാർക്ക് അനുകൂലമായി സുപ്രീംകോടതി, ഈയിടെ പുറപ്പെടുവിച്ച വിധി ഇക്കാര്യത്തിൽ നമ്മുടെ ആത്മാർത്ഥതയെ ചോദ്യം ചെയ്യു ന്നതാണ്. അതൊരു കുററമററ വിധിയാണെ ന്നാണ് നിയമജ്ഞന്മാരുടെ അഭിപ്രായം. സർക്കാറിൻെറ നയമാണ് ഈ വിധിയിലൂടെ പരാജയം കണ്ടത്. എല്ലാ പഴുതുകളും അടച്ചുകൊണ്ടുള്ളതായിരുന്നു വിവാദപരമായ 21 ഷാപ്പുകൾ അടച്ചുപൂട്ടാനുള്ള ഉന്നമെന്നാണ് സർക്കാർ അവകാശപ്പെട്ടിരുന്നത്. ഇത് ആരെ കളിപ്പിക്കാനായിരുന്നു. പൊതുജനങ്ങളെ തല്ക്കാലം സന്തോഷിപ്പിക്കാനായിരുന്നില്ലേ ഈ പ്രഖ്യാപനം. സംസ്ഥാനത്തേക്ക് മദ്യ മൊഴുകുന്ന വഴി ഒരു പ്രമുഖ പത്രം തുറന്നുകാട്ടി. രാഷ്ട്രീയ നേതാക്കളുടെയും ഇതിനു കൂട്ടുനില്ക്കുന്ന പൊലീസ് ഉദ്യോ ഗസ്ഥന്മാരെയും ഇതിലൂടെ വെളിച്ചത്തു കൊണ്ടുവന്നു. ഇവർക്കെതിരായി ഇക്കാല ത്തിനിടയിൽ എന്തു നടപടിയാണ് ഉണ്ടായത്. ഒരു സമാന്തരമായ വ്യവസ്ഥിതി ഇവിടം കൈയടക്കിയിരുന്നു എന്നതാണ് യാഥാർ ത്ഥ്യം. ഈ സമാന്തര വ്യാജ പ്രസ്ഥാനത്തെ നേരിടുന്നതിനെക്കുറിച്ച് പഠിക്കണം. വി ദ്യാർത്ഥി യുവജന സമൂഹം ഇതിനായി ഉണരണം. ഇവർക്കു മാത്രമേ മദ്യരാജാ ക്കന്മാരുടെ മുന്നിൽ ഭിക്ഷാപാത്രവുമായി നില്ക്കുന്നവരെ ഒററപ്പെടുത്താനാവൂ-മുല്ലപ്പ ള്ളി രാമചന്ദ്രൻ പറഞ്ഞു.

മദ്യനിരോധന സമിതിയുടെ ചടങ്ങുകൾക്കു ക്ഷണിച്ചാൽ 90 ശതമാനം രാഷ്ട്രീയക്കാരും വന്നെത്താൻ മടിക്കുന്നതായി പ്രമുഖ ഗാന്ധി യനായ ടി.വി. അനന്തൻ അനുമോദന പ്രസംഗത്തിൽ പറഞ്ഞു. മദ്യലോബിയോടുള്ള ആദരവോ ഭയമോ കൊണ്ടാവാം, മുല്ലപ്പള്ളി ഇതിന് വ്യത്യസ്തനായതുകൊണ്ടാണ് അ ദ്ദേഹത്തെ ഈ ചടങ്ങിന് ക്ഷണിച്ചത്. മദ്യത്തിന് ഇന്ത്യയിൽ ആദ്യമായി നികുതി ചുമത്തിയത് പഴയ മദിരാശി സംസ്ഥാനത്തെ മുഖ്യമന്ത്രിയായിരുന്ന രാജഗോപാലാചാരി ആയിരുന്നുവെന്ന് ടി.വി. അനന്തൻ പറഞ്ഞു. മദ്യവർജ്ജനം നടപ്പിലാക്കുക എന്നതായി രുന്നു രാജാജിയുടെ ലക്ഷ്യം. എന്നാൽ, ഇന്ന് മദ്യത്തിൽ നിന്നുള്ള വരുമാനം കൊണ്ടാണ് ഭരണം നടത്തുന്നത്. ഇതു മഹാപാതകമാണ്.

ഗാന്ധിജിയെ പൂവിട്ടു പൂജിക്കുകയും ഗാന്ധിജിയുടെ അക്കൗണ്ടിൽ വോട്ടു ചോദി ക്കുകയും ചെയ്യുന്ന കോൺഗ്രസ്സുകാരുടെ ഗവൺമെൻറിൽ എങ്ങനെ മദ്യം വിറ്റു നടത്താ നാവും എന്ന് ഫാദർ തോമസ് തൈത്തോട്ടം ആരാഞ്ഞു.

മാതൃഭൂമി ലേഖകൻെറ കണ്ണൂർ പ്രസ്സ് ക്ളബ്ബ് പ്രസിഡൻറായ പി.പി.ശശീന്ദ്രൻ, കേരള മദ്യനിരോധന സമിതി ജനറൽ സെക്രട്ടറി ജയപ്രകാശ് നാരായണൻ എന്നി വരും പ്രസംഗിച്ചു. 2001 രൂപയും പ്രശസ്തി പത്രവും ശില്പവും അടങ്ങുന്ന അവാർഡ് മുല്ലപ്പള്ളി രാമചന്ദ്രനിൽനിന്ന് ഇ.എം.അഷ റഫ് ഏററുവാങ്ങി. എ.വി.ശ്രീകണ്ഠപൊതു വാൾ, ഡോ.സി.പി.ശിവദാസ്, എം.പി.ബാല കൃഷ്ണൻ എന്നിവരാണ് അവാർഡിന് അർഹമായ ലേഖനം തിരഞ്ഞെടുത്തത്.



# അടിമത്തത്തിൻറ മണിമുഴങ്ങുന്നവോ?

**പി.ഗോപകുമാർ**

ശൂന്യമാക്കപ്പെട്ട ഖജനാവിൻെറ ഉടമയായ രാജാവ് പൗരന്മാരുടെയും രാജ്യത്തിൻെറയും ചേതന ഊററുന്നു-ഖജനാവ്, ബഡ്ജററ്, അക്കൗണ്ട്സ്, ആഡിററ് എന്നീ ആശയങ്ങൾ പ്രതിപാദിക്കുമ്പോൾ അർത്ഥ ശാസ്ത്രകാരൻ പറയുന്നതാണിത്. ആഡി ററ്-അക്കൗണ്ട്സ് സമ്പ്രദായം മൗര്യ സാമ്രാ ജ്യകാലം മുതൽ ഭാരതത്തിന് സുപരിചിത മാണല്ലോ. ആഡിററിനോട് വേണ്ടത്ര സഹ കരിക്കാത്ത ഉദ്യോഗസ്ഥന് ഇരുന്നൂറു കാർഷ പണമായിരുന്നത്രേ, ശിക്ഷ! ഇംഗ്ളീഷ് ഈസ്ററിന്ത്യാ കമ്പനിയുടെ കോർട്ട് ഓഫ് ഡയറക്ടേഴ്സ് 1809 ജനുവരിയിലെഴുതിയ കത്തുമുതലാരംഭിക്കുന്നു, ഇന്ത്യൻ ആഡിററ്-അക്കൗണ്ട്സ് സംവിധാനത്തിൻെറ ആധുനിക ചരിത്രം. ഒന്നാം സ്വാതന്ത്ര്യ സമരം കഴിഞ്ഞ ഇന്ത്യയിൽ (1857) മൂവായിരത്തി അഞ്ഞൂറു രൂപ പ്രതിമാസ ശമ്പളത്തിൽ ഒരു അക്കൗ ണ്ടൻറ് ജനറൽ, ആദ്യമായി നിയമിതനായി. ഇന്ത്യാ ഗവൺമെൻറിലെ ആഡിററർ ആൻറ് അക്കൗണ്ടൻറ് ജനറൽ 1862-ലും. ഇന്നത്തെ സി.എ.ജി എന്ന സ്ഥാപനത്തിൻെറ ഉല്പ ത്തിപ്പുസ്തകാരംഭം അവിടംമുതലാണ്. ഭര ണഘടന നടപ്പായതോടെ, കംപ്ട്രോളർ ആൻറ് ആഡിററർ ജനറൽ എന്ന സ്ഥാപനം പാർലമെൻററി ജനാധിപത്യത്തിലെ നാലാ മത്തെ ഉന്നത സ്ഥാപനമായി ഉയർത്തപ്പെട്ടു. പരമോന്നത ആഡിററ് സ്ഥാപനങ്ങളുടെ അന്തർദ്ദേശീയ സംഘടനകളിലെ സുപ്രധാന അംഗമാണ്, ഇന്ന്, സി.എ.ജി... ഇന്ത്യയു ടെയോ സംസ്ഥാനങ്ങളുടെയോ സഞ്ചിത നിധിയിൽനിന്ന് ധനം വിനിയോഗിക്കണമെ ങ്കിൽ അതിനുള്ള നിയമം പാർലമെൻറ് പാസ്സാക്കണം; ആ നിയമത്തിൽ പറയുന്ന രീതിയിലും ഉദ്ദേശലക്ഷ്യങ്ങൾക്കും മാത്രമെ ധനവിനിയോഗം പാടുള്ളൂ; നികുതി പിരിക്കാൻ നിയമം വേണം-ഈ തത്വങ്ങളാണ് ഇന്ത്യൻ ധനകാര്യ വ്യവസ്ഥയുടെ അടിസ്ഥാനശില. രാഷ്ട്രീയ എക്സിക്യൂട്ടീവ് അടക്കമുള്ള എക്സിക്യൂട്ടീവിന് ധനവിനിയോഗാവകാശം ലഭിച്ചാൽ എല്ലാമായി എന്ന് നമ്മുടെ പ്രാതിനിധ്യ ജനാധിപത്യം അർത്ഥമാക്കു ന്നില്ല. മറിച്ച്, നിയമപ്രകാരവും നിയമം അനുശാസിക്കുന്ന ഉദ്ദേശലക്ഷ്യങ്ങൾക്കും മാത്രമെ മന്ത്രിമാരുൾപ്പെടെയുള്ള എക്സി ക്യൂട്ടീവ് ധനവിനിയോഗം നടത്താവൂ എന്നത് കർക്കശമാണ്. ധനവിനിയോഗത്തെ സംബ ന്ധിച്ച എല്ലാ കാര്യങ്ങളും പാർലമെൻറിനെ റിപ്പോർട്ടിലൂടെ ധരിപ്പിക്കുക എന്ന ചുമതല നിറവേററുകയാണ് സി.എ.ജി. സാമ്പത്തിക ഇടപാടുകളുടെ എല്ലാ വശങ്ങളും പാർലമെൻറ് അറിയുന്നതോടെ, ജനങ്ങളും അറിയുന്നു എന്നാണല്ലോ സങ്കല്പം. ഇന്ത്യൻ ഭരണഘടന അനുസരിച്ച് എക്സിക്യൂട്ടീവിൽ നിന്ന് തീർ ത്തും സ്വതന്ത്രമാണ്, സി.എ.ജിയും അദ്ദേ ഹത്തിൻെറ കീഴിൽ പ്രവർത്തിക്കുന്ന ഇന്ത്യൻ ആഡിററ് ആൻറ് അക്കൗണ്ട്സ് ഡിപ്പാർട്ടു മെൻറും. കേന്ദ്ര ഗവൺമെൻറിലെ ഒരു വകുപ്പാണ് ഐ.എ.എ.ഡി എന്ന ധാരണ ഇന്നും വച്ചുപുലർത്തുന്നെങ്കിൽ, അത് അജ്ഞാതം...

അറുപതിനായിരം ജീവനക്കാർ ഈ വകു പ്പിൽ ജോലി ചെയ്യുന്നു. ഏഴു ദശകങ്ങൾക്കു മുമ്പ് ഐ.എ.എ.ഡിയിലെ ജീവനക്കാർ അവരുടെ അഖിലേന്ത്യാ സംഘടനയ്ക്ക് രൂപംകൊടുത്തു. ആണ്ടിലൊരിക്കൽ കോൺ ഫറൻസു കൂടി പരാതികൾ ഉൾക്കൊള്ളുന്ന പ്രമേയങ്ങൾ പാസ്സാക്കി പിരിയുക മാത്രമായി രുന്നു, ആദ്യമൊക്കെ അതിൻെറ പ്രവർത്തന ശൈലി. കൂട്ടായ വിലപേശലിന് ഉൾക്കരു ത്തേറിയപ്പോൾ, സെക്രട്ടറി ജനറലായ ഇ.എക്സ്.ജോസഫ് പിരിച്ചുവിടപ്പെട്ടു. നേ തൃത്വം നല്കിയതിൻെറ പേരിൽ കേരള ത്തിലാദ്യമായി ഭരണഘടനയുടെ 311 (2) (c) വകുപ്പ് ഉപയോഗിച്ച് സർവ്വീസ് സംഘടനാ നേതാവ് സർവ്വീസിന് പുറത്താക്കപ്പെട്ടു... നാല്പതാം ദേശീയ സമ്മേളനത്തിൽ വ്യാപൃ തനായിരുന്ന എൻെറ മനസ്സിലേക്ക് ഇതെല്ലാം തിരക്കിട്ടു കയറിവന്നു. തൃശ്ശൂരിൽ ഒക്ടോബർ 29-നു തുടങ്ങിയ സമ്മേളനം, കേരളപ്പിറവി ദിനത്തിലാണ് അവസാനിച്ചത്.

ഡോ. അശോക് മിത്ര പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യുന്നു.

നാല്പതാം സമ്മേളനത്തിൻെറ മുന്നോടി യായിരുന്നു, 'പൊതുധനകാര്യ സ്ഥാപന ങ്ങൾക്ക് പാർലമെൻറിനോടുണ്ടായിരിക്കേണ്ട ഉത്തരവാദിത്വവും ആഡിററും' എന്ന വിഷ യത്തെക്കുറിച്ച് തിരുവനന്തപുരത്തു നടന്ന സെമിനാർ.

ശ്രീ.ഇ.എം.എസ് ഉദ്ഘാടനം ചെയ്തു, സെമിനാർ. ഏതു വഴിയിലൂടെ ആയാലും പണമുണ്ടാക്കുന്നവൻ സമർത്ഥൻ എന്ന മുതലാളിത്തത്തിൻെറ അടിസ്ഥാന പ്രമാ ണത്തിൻെറ സൃഷ്ടിയാണ് ഹർഷത്മേത്ത സംഭവം. നെഹ്റുവിൻെറ കാലത്തെ മുണ്ട്രാ സംഭവത്തോട് താരതമ്യപ്പെടുത്തി ഹർഷത് മേത്ത നടത്തിയ ഓഹരിവെട്ടിപ്പിൻെറ വിനകൾ വിശദീകരിച്ചു, ശ്രീ.ഇ.എം.എസ്. മുണ്ട്രാ മുതൽ മേത്തവരെയുള്ള തട്ടിപ്പുസംഘത്തിന് കൂട്ടുനില്ക്കുന്നത് അധികാരത്തിലിരിക്കുന്ന രാഷ്ട്രീയക്കാരും ഉന്നത ഉദ്യോഗസ്ഥന്മാരും വാണിജ്യ വ്യവസായ മേഖലയിലെ പ്രഗല്ഭരും ഉൾപ്പെട്ട ഗൂഢസംഘമാണെന്നും വ്യക്തമാക്കി, അദ്ദേഹം. കുത്തകമുതലാളിമാർ വളരുന്നത് തടയണമെന്ന ലക്ഷ്യം മഹാത്മജിക്കും നെഹ്റുവിനുമുണ്ടായിരുന്നു. പരിമിതമായ തോതിൽ ഇന്ദിരാഗാന്ധിക്കും രാജീവിനും കുററൻ മുതലാളിമാരുടെ കൊള്ളലാഭക്കൊ തിയെ തടഞ്ഞുനിറുത്തണമെന്നാഗ്രഹമുണ്ടാ

യിരുന്നു. റാവുവിന്റെ ഭരണമായപ്പോൾ, പക്ഷെ, എല്ലാ നിയന്ത്രണങ്ങളും എടുത്തു കളഞ്ഞു. എന്നുമാത്രമല്ല, കൊള്ളലാഭം പ്രോത്സാഹിപ്പിക്കത്തക്ക സാമ്പത്തിക സംവിധാനം രൂപപ്പെടുത്തുകയും ചെയ്തു. ഹർഷത്മേത്ത മുതലാളിത്തത്തിന് ബഹുമാന്യനായി! ഓഹരി കുംഭകോണം നടന്നപ്പോൾ ഓഹരിവില വാണംപോലെ കയറി. ധനമന്ത്രി മൻമോഹൻസിങ് ആ പ്രവണതയെ ആരോഗ്യകരമായ ഒരു പ്രതിഭാസമായിട്ടാണ് വിശേഷിപ്പിച്ചത്. നരസിംഹറാവു മൻമോഹൻസിങ് ദ്വന്ദ്വത്തിന്റെ പുതിയ ദർശനംമൂലം തടിച്ചുകൊഴുക്കുന്നത് ലോകത്തെങ്ങുമുള്ള ബഹുരാഷ്ട്ര കുത്തകകളാണ്. നാല്പത്താറു വർഷം മുമ്പ് നാം നേടിയ ദേശീയ സ്വാതന്ത്ര്യം അന്യാധീനപ്പെട്ടു പോകുന്നു. 1947 വരെ ബ്രിട്ടനെന്ന ഒററ സാമ്രാജ്യക്കോയ്മയുടെ ആധിപത്യത്തിൽ കഴിഞ്ഞിരുന്ന ഇന്ത്യാക്കാർ, ഇനി ബ്രിട്ടനും അമേരിക്കയുമടക്കമുള്ള ലോക മുതലാളിത്തത്തിന്റെ ആധിപത്യത്തിൽ കഴിയേണ്ടി വരുമെന്ന് ഓർമ്മിപ്പിച്ചുകൊണ്ട് ഇ.എം.എസ് തുടർന്നു: ആഗോള കുത്തക മുതലാളിത്തത്തിന് യഥേഷ്ടം ഇന്ത്യയിലേക്ക് കടന്നുവരാനും ഇവിടുത്തെ വ്യവസായങ്ങളെ ആകെ വിഴുങ്ങാനും സൗകര്യം നല്കുന്ന പുതിയ സാമ്പത്തിക നയങ്ങൾ തുടരുന്നിടത്തോളം കാലം ഓഡിററും പാർലമെന്റ് നടപടികളും എത്ര കാര്യക്ഷമമാക്കിയാലും പ്രയോജനമില്ല. ഇതിനെല്ലാം എതിരായ സമരത്തിൽ പാർലമെൻറിനെന്നപോലെ ആഡിററ് വകുപ്പിലെ ജീവനക്കാർക്കും നിർണ്ണായകമായ പങ്കു വഹിക്കാനുണ്ട് എന്ന ആഹ്വാനത്തോടെ ഇ.എം.എസ് അവസാനിപ്പിച്ചു. മുഖ്യരേഖ അവതരിപ്പിച്ചത് സ്ററാഫ് സൈഡ് ലീഡർ (ജെ.സി.എം) എസ്.കെ.വ്യാസായിരുന്നു. പ്രശസ്ത സാമ്പത്തിക ശാസ്ത്രജ്ഞനായ ഡോ.ഐ.എസ്.ഗുലാത്തി സെമിനാറിലെ പ്രഭാഷകനായിരുന്നു. സ്വകാര്യ വിദേശ ബാങ്കുകളടക്കം രാജ്യത്തെ എല്ലാ ധനകാര്യ സ്ഥാപനങ്ങളെയും സ്വതന്ത്ര ആഡിററിന് വിധേയമാക്കണമെന്ന് ഡോ.ഗുലാട്ടി ആവശ്യപ്പെട്ടു.

സർക്കാരിന്റെ നിയന്ത്രണത്തിനതീതമായി കോടിക്കണക്കിന് രൂപ സമൂഹത്തിൽ കൈമാററം ചെയ്യപ്പെടുമ്പോൾ സർക്കാർ ചെലവിടുന്ന പണത്തിനെങ്കിലും ആഡിററ് നിർബന്ധിതമാക്കണമെന്ന നിർദ്ദേശം ശ്രീ. കെ.വി.സുരേന്ദ്രനാഥ് വച്ചു.

ദേശീയ സമ്മേളനത്തിന്റെ ഭാഗമായി തൃശ്ശൂരിൽ സംഘടിപ്പിച്ച വനിതാ കൺവെൻഷനും ട്രേഡ് യൂണിയൻ-സാംസ്കാരിക സമ്മേളനവും തിളക്കമാർന്നതായിരുന്നു. നാലുനാൾ നീണ്ടുനിന്ന സമ്മേളനങ്ങൾ, കേരളത്തിന്റെ സാംസ്കാരിക തലസ്ഥാനമായ തൃശ്ശൂരിന്റെ സമകാലിക ചരിത്രത്തിന് മുതൽക്കൂട്ടായി. കേന്ദ്ര ജീവനക്കാരെയും ആഡിററ്-അക്കൗണ്ട്സ് ജീവനക്കാരെയും ബാധിക്കുന്ന പ്രശ്നങ്ങൾ വിശദമായി ചർച്ച ചെയ്തു, കോൺഫറൻസ്. പത്തിന ചാർട്ടർ നേടിയെടുക്കുന്നതിന് കൂട്ടായ വിലപേശലിന്റെയും സമരത്തിന്റെയും മാർഗ്ഗമാണ് ശരി എന്നും സമ്മേളനം വിലയിരുത്തി. പുതിയ ദേശീയ എക്സിക്യൂട്ടീവിനെയും തിരഞ്ഞെടുത്തു.

വനിതാ കൺവെൻഷനിൽ, ജനാധിപത്യ മഹിളാ അസോസിയേഷൻ തമിഴ്നാട് സംസ്ഥാന പ്രസിഡൻറ് മൈഥിലി ശിവരാമൻ, മീനാക്ഷി തമ്പാൻ എം.എൽ.എ, പ്രശസ്ത നോവലിസ്ററ് പി.വത്സല തുടങ്ങിയവർ പങ്കെടുത്തു.പുത്തൻ സാമ്പത്തിക നയത്തിന്റെയും വർഗ്ഗീയതയുടെയും പ്രത്യാഘാതങ്ങളാണ് ഇന്ത്യൻ സ്ത്രീകൾ നേരിടുന്ന ഭീഷണി-''എന്റെ അനുഭവങ്ങൾ നിങ്ങളുമായി പങ്കിടാം'' എന്ന ആമുഖത്തോടുകൂടി മൈഥിലി ശിവരാമൻ ഉദ്ഘാടന പ്രസംഗത്തിൽ പറഞ്ഞു. അയഥാർത്ഥമാണ്, സ്ത്രീകൾ അമാനുഷികതയുള്ളവരാകണമെന്ന പ്രതീക്ഷ. പലർക്കും ഈ പ്രതീക്ഷയുണ്ടുതാനും. ഒരു വൈകല്യവുമില്ലാത്തവരാകണം സ്ത്രീകൾ എന്ന ആദർശാത്മക കാഴ്ചപ്പാട് ഫ്യൂഡൽ ധാരണയുടെ ഭാഗമാണ്. സ്ത്രീപ്രശ്നത്തെ പ്രധാന പ്രശ്നമായി ജനശ്രദ്ധയിൽ കൊണ്ടുവരാനും കഴിയണം. ലളിതമായ ഭാഷയിൽ പൊതിഞ്ഞിരുന്നത്, സ്ത്രീസ്വാതന്ത്ര്യത്തെ സംബന്ധിച്ച തെററിദ്ധാരണകൾ നീക്കണമെന്ന ആഹ്വാനമായിരുന്നു.

ട്രേഡ് യൂണിയൻ സാംസ്കാരിക സമ്മേളനം ഉദ്ഘാടനം ചെയ്തത് ഇ.ബാലാനന്ദൻ എം.പി ആയിരുന്നു. സോഷ്യലിസ്ററു രാജ്യങ്ങളുടെ തകർച്ചയോടെ പകരം വയ്ക്കാൻ മുതലാളിത്ത സാമ്പത്തിക ക്രമങ്ങളാണ് പാശ്ചാത്യ ശക്തികൾ മുന്നോട്ടുവച്ചത്

'ദേശീയ ഐക്യവും സാംസ്കാരിക പ്രശ്നങ്ങളും' എന്ന വിഷയത്തെക്കുറിച്ചായിരുന്നു, ഡോ.സുകുമാർ അഴീക്കോടിന്റെ പ്രഭാഷണം. രാജ്യം സാംസ്കാരികമായി അധഃപതനത്തിന്റെ പാതയിൽ മുന്നേറുന്നു; ഡോ.സുകുമാർ അഴീക്കോട് പറഞ്ഞു. സാംസ്കാരികാധഃപതനം നമ്മുടെ വ്യക്തിത്വത്തെത്തന്നെ ഇല്ലായ്മ ചെയ്യുന്നു. കാശ്മീർ ഇന്ത്യയുടെ ഭാഗമല്ലെന്ന് അമേരിക്കയുടെ ഒരു അണ്ടർ സെക്രട്ടറി പറഞ്ഞപ്പോൾ ഇന്ത്യാ ഗവൺമെൻറിനുണ്ടായ പ്രതികരണം, അനുരാഗിയുടെ വേദന മാത്രമായിരുന്നു. ആങ്ഗ്രിഷ്! ഭരണാധിപന്മാരുടെ വിറയ്ക്കുന്ന കൈകളിലൂടെ രാജ്യത്തിന്റെ സാംസ്കാരിക പൈതൃകവും സംസ്കാരവും ചോർന്നു പോകുന്നു. രാജ്യം നേരിടുന്ന പ്രശ്നങ്ങളെ ധൈര്യത്തോടെ നേരിടാനും അവയെക്കുറിച്ച് പ്രതികരിക്കാനുമുള്ള ശേഷി നഷ്ടപ്പെട്ട ഒരു നേതൃത്വമാണ് നമുക്കിന്നുള്ളത്. സത്യംതന്നെ സംസ്കൃതിയും. നമുക്കു നഷ്ടപ്പെടുന്നത് തിരിച്ചെടുക്കാൻ കൂട്ടായ യത്നത്തിലേർപ്പെടാൻ സുകുമാർ അഴീക്കോട് ആഹ്വാനം ചെയ്തു.

നാല്പതാം ദേശീയ സമ്മേളനം തൃശ്ശൂരിൽ ഉദ്ഘാടനം ചെയ്തത് പശ്ചിമബംഗാളിലെ മുൻ ധനമന്ത്രിയും പ്രശസ്ത സാമ്പത്തിക ശാസ്ത്രജ്ഞനും എം.പിയുമായ ഡോ. അശോക്മിത്രയായിരുന്നു.

നിങ്ങളുടെ മുന്നിൽ നില്ക്കുമ്പോൾ, നിങ്ങളുടെ മുദ്രാവാക്യങ്ങൾ കേട്ടപ്പോൾ, നിങ്ങളുടെ പടുകൂററൻ പ്രകടനം കണ്ടപ്പോൾ, എന്റെ ഹൃദയം സന്തോഷംകൊണ്ട് നിറഞ്ഞുതുളുമ്പുന്നു-ആമുഖമായി ഇങ്ങനെ പ്രസംഗിച്ചു

ഇന്ത്യയുടെ ദേശീയ വരുമാനം ആറുലക്ഷം കോടിരൂപയാണ്. ഇതിൽ പകുതി, അതായത് മൂന്നുലക്ഷം കോടി രൂപ, കള്ളപ്പണമാണ്. (ദേശീയ വരുമാനത്തിന്റെ നേർ പകുതി കള്ളപ്പണമാണെന്ന്!) ഞെട്ടിപ്പിക്കുന്ന അറിവാണ് ശ്രോതാക്കളുടെ മുന്നിലേക്ക് ഡോ.മിത്ര നീക്കിവച്ചത്. സർക്കാറാകട്ടെ കള്ളപ്പണ വിനിമയത്തെ പ്രോത്സാഹിപ്പിക്കുന്നു. ഐ.എം.എഫിനും ലോകബാങ്കിനും കീഴടങ്ങുക വഴി ഇന്ത്യ അടിമകളുടെ രാജ്യമാകാൻ തുടങ്ങിയിരിക്കുന്നു. ന്യൂഡെൽഹി ഭയാനകമാംവിധം വിദേശ നിയന്ത്രണത്തിന് കീഴിലാണ്. ഗവൺമെൻറിനുവേണ്ടി ചിന്തിക്കുന്നതുപോലും വിദേശികളായിരിക്കുന്നു. ഇവിടെ വിലകൾ ഉയരട്ടെ എന്ന് വിദേശത്തിരിക്കുന്നവർ തീരുമാനിക്കുന്നു. പൊതുമേഖല തകരണമെന്നും അവർ തീരുമാനിക്കുന്നു. ബഹുരാഷ്ട്ര കുത്തകകൾ വളരണമെന്നും. ഇതെല്ലാം നടപ്പാകുകയും ചെയ്യുന്നു. ജനം പാപ്പരാകയും.

ഡങ്കൽ ഡ്രാഫ്ററ് നടപ്പാക്കിയാൽ, അതുവഴി കേന്ദ്രസർക്കാർ ചെയ്യുന്നത് ഇന്ത്യയുടെ ബാങ്കിംഗ് ഇൻഷ്വറൻസ് മേഖല പൂർണ്ണമായും വിദേശ കുത്തകകൾക്ക് തീറെഴുതുകയായിരിക്കും. ഡോ.മിത്രയുടെ താക്കീത് ശ്രോതാക്കളിൽ അസ്വസ്ഥത ജനിപ്പിച്ചുവോ? ഡങ്കൽ നിർദ്ദേശം നടപ്പാക്കിയാൽ വിദേശബാങ്കുകളും വിദേശ ഇൻഷ്വറൻസ്, കമ്പനികളും ഇന്ത്യയുടെ സാമ്പത്തിക മേഖല പൂർണ്ണമായും കീഴടക്കും. ഒരു സാമ്പത്തിക അടിമത്തത്തിന്, ഇത്, വഴി ഒരുക്കും. മണിമുഴങ്ങുന്നത് ആർക്കുവേണ്ടി എന്നു ചോദിക്കേണ്ടതില്ല; നമ്മുടെ സാമ്പത്തിക മേഖലയ്ക്കു വേണ്ടി തന്നെ.

നിങ്ങൾ ഇന്നു ചെയ്യുന്ന പരമോന്നത ആഡിററ് ജോലി ഡങ്കൽ ഡ്രാഫ്ററ് നടപ്പാകുന്നതോടെ അമേരിക്കയിലേയോ ജപ്പാനിലേയോ ചാർട്ടേർഡ് അക്കൗണ്ടന്റുമാർ ചെയ്തുകൊള്ളും. അവർ നിങ്ങളെ നോക്കി കണ്ണുരുട്ടും. ഭരണഘടനാദത്തമായ ആഡിററ് ജോലി സർക്കാർ തന്നെ വിദേശ കുട്ടുവ്യാപാര കമ്പനികൾക്ക് തീറെഴുതും-ഭവിഷ്യൽ യാഥാർത്ഥ്യങ്ങളുടെ ചുരുളഴിക്കുകയായിരുന്നു ഡോ.മിത്ര. ഡോ.മിത്രയുടെ വാങ്മയ ചിത്രത്തിൽ പ്രകടമായിരുന്നു, ആഡിററ്-അക്കൗണ്ട്സ് ജീവനക്കാരുടെ തൊഴിൽ സുരക്ഷിതത്വത്തിന് നേരെ നീളുന്ന വാൾമുന.

രാജ്യം എങ്ങോട്ട് പോകുന്നു? എന്താണ് നമ്മുടെ സാമ്പത്തികാവസ്ഥ? ഇതിൽ അധ്വാനിക്കുന്നവർക്ക് എന്ത് പരിഗണന? ഇതെല്ലാം നേരിട്ട് വ്യക്തമായി അറിയാവുന്ന ആഡിററ്-അക്കൗണ്ട്സ് ജീവനക്കാർക്ക് അതുകൊണ്ടുതന്നെ മൊത്തത്തിലുള്ള പ്രക്ഷോഭങ്ങൾക്ക് ശക്തി പകരാനാകും. ഡോ.മിത്ര തികഞ്ഞ പ്രത്യാശ പ്രകടിപ്പിച്ചു.



# ഉത്തരരാമായണം_4



ഉണ്ണി


















# ഹിന്ദിസിനിമയും മുസ്ലീംകളും

ടി.ജെ.എസ്. ജോർജ്ജ്

ഖൽ നായക് തയാറായി പ്രദർശനത്തിനായി മാസങ്ങൾ കാത്തിരിക്കേണ്ടി വന്നു. ബോംബെയിലെ തെരുവീഥികളിൽ അതിനെതിരായി നടന്ന പ്രകടനങ്ങളായിരുന്നു കാരണം. പ്രകടനങ്ങൾക്കു കാരണം ചിത്രത്തിലെ നായകൻ സഞ്ജയ് ദത്താണെന്നതായിരുന്നു. സഞ്ജയ് ദത്ത് എന്തുചെയ്തു? അനുമതിയില്ലാതെ എ.കെ 56 എന്ന മാരക തോക്ക് കൈവശംവച്ചു എന്നതാണ് പരസ്യമായി പറഞ്ഞ കുററം. ശരിയായ ''കുററം'' പയ്യൻ ഒരു മുസ്‌ലിം സ്ത്രീയുടെ (നർഗീസിൻെറ) മകനായതുകൊണ്ട് മുസ്‌ലിങ്ങളോട് അനുഭാവം കാണിക്കുന്നു എന്ന വിധി ആയിരുന്നു. ആ കുററപത്രത്തിന്മേൽ ഹിന്ദുവാദിയായ ശിവസേനയ്ക്ക് ശരിക്കൊന്നു കളിക്കാൻ അവസരവും കിട്ടി.

ഇമ്മാതിരി കളികളിൽ പത്തോ അമ്പതോ സന്നദ്ധ ഭടന്മാർ മതി ഒരു വൻനഗരത്തിലെ ജീവിതം നിശ്ചലമാക്കാൻ. ബോംബെയിൽ അതാണു നടന്നത്. ശിവസേനയുടെ അക്രമാസക്തമായ ഫണ്ടമെൻറലിസത്തിൽ ജനങ്ങൾ വിശ്വസിച്ചില്ല എന്ന സത്യം ഖൽനായക് അവസാനം പ്രദർശനത്തിനെത്തിയപ്പോൾ തെളിഞ്ഞു. ഔപചാരികമായ പ്രിമിയർ ഷോയുടെ ഭാഗമായി നടീനടന്മാർ സ്റേറജിൽ വന്ന് കാഴ്ചക്കാരെ വണങ്ങുക എന്ന ഒരു ചടങ്ങ് സംഘടിപ്പിച്ചിരുന്നു. മീനാക്ഷി ശേഷാദ്രിയും ജാക്കിഷ്റോഫ് തുടങ്ങിയവരും വേദിയിലേക്കു കയറിയപ്പോൾ കാണികൾ കൈയടിച്ച് സന്തോഷം പ്രകടിപ്പിച്ചു. പിന്നെയായിരുന്നു സഞ്ജയ്ദത്തിൻെറ പ്രവേശം. അപ്പോൾ നടന്ന വികാരപ്രകടനം അഭൂതപൂർവ്വമായിരുന്നു. സദസ്സ് ഒററക്കെട്ടായി എഴുന്നേററു നിന്ന് പത്തുമിനിട്ടു നീണ്ടുനിന്ന ഹർഷാരവമാണ് ദേശദ്രോഹക്കുററത്തിനു വിധേയനാക്കിയ സഞ്ജയ്ദത്തിനു നല്കിയത്.

ശിവസേന അഴിച്ചുവിട്ട രാഷ്ട്രീയ-മത വിദ്വേഷ കുരുതിക്കളി, സിനിമയെ സംബന്ധിച്ചിടത്തോളം, അപ്രസക്തമായിരുന്നു. ബോംബെ സിനിമ എങ്ങു പറയുന്ന പ്രതിരോധം മുസ്‌ലിങ്ങൾ ഇല്ലായിരുന്നുവെങ്കിൽ വളർന്നു പുഷ്ടിപ്പെടുകയില്ലായിരുന്നു എന്നു വേണമെങ്കിൽ പറയാം. അതേസമയം, സിനിമയുടെ സർഗ്ഗപ്രധാനമായ പ്രക്രിയ ആവശ്യപ്പെടുന്ന അതിൻെറ ബാദ്ധ്യതകൾക്കുള്ളിൽനിന്നു കൊണ്ട് മുസ്‌ലിങ്ങൾക്ക് ഫണ്ടമെൻറലിസം നടപ്പിലാക്കാൻ മാർഗ്ഗമില്ലെന്നുള്ളതും സത്യമാണ്. ഈ ചരിത്രവാസ്തവങ്ങൾ മനസ്സിലാക്കാൻ ഹുമയൂൺ എന്ന പടം ഇറങ്ങിയപ്പോൾ എന്തുണ്ടായെന്നും, ഇന്ത്യയുടെ വിഭജന കാലത്ത് ബോംബെ സിനിമ എങ്ങനെ പ്രതികരിച്ചു എന്നും ഒന്നു തിരിഞ്ഞു നോക്കിയാൽ മതി.

മെഹ്ബൂബ് ഖാൻ 1945-ൽ നിർമ്മിച്ച ചരിത്രാസ്പദ ഫിലിമാണ് ഹുമയൂൺ. അശോക്കുമാറും നർഗീസുമായിരുന്നു പ്രധാന താരങ്ങൾ. ബാബറിൻെറ (ഇന്നത്തെ ബാബ്റി മസ്ജിദിൻെറ ബാബറുതന്നെ) മകനും അക്ബറിൻെറ പിതാവുമായ ഹുമയൂണിൻെറ കഥയാണ് വിഷയം. മുഗൾഭരണത്തിൻെറ ആദ്യകാലങ്ങൾ. 1530 മുതൽ 1540 വരെ അധികാരത്തിൽ പിടിച്ചുനിന്നശേഷം ഇന്ത്യയിൽനിന്ന് പുറംതള്ളപ്പെട്ട ഹുമയൂണിന് സിന്ധുപ്രദേശത്തും പേർഷ്യയിലും അലഞ്ഞു നടക്കേണ്ടി വന്നു. ഗംഗാതടത്തിലുള്ള നാട്ടുരാജാക്കന്മാരുടെ വഴക്കുകളും യുദ്ധങ്ങളും ഒരു സുവർണ്ണാവസരം കൊടുത്തപ്പോൾ 1555-ൽ ഡെൽഹി വീണ്ടും പിടിച്ചടക്കാൻ ഹുമയൂണിനു കഴിഞ്ഞു. പക്ഷേ, കഷ്ടിച്ച് ഒരുകൊല്ലമേ ഭരിക്കാൻ സാധിച്ചുള്ളു. കൊട്ടാരത്തിലെ ഒരു കോണിപ്പടിയിൽനിന്നു വീണ് 1556-ൽ മരിക്കുകയായിരുന്നു ഹുമയൂൺ.

സുപരിചിതമായ ഈ ജീവചരിത്രം, ജനങ്ങൾക്ക് അറിയാവുന്ന രീതിയിൽ ചിത്രീകരിക്കാനല്ല മെഹ്ബൂബ് മുതിർന്നത്. മുഗൾ ചക്രവർത്തിമാരുടെ ഒരു സാമാന്യ പ്രതീകമായി, ഒരു സംസ്കാരത്തിൻെറ സംജ്ഞയായി, ഹുമയൂണിനെ കാണുകയായിരുന്നു മെഹ്ബൂബ്.

ഒരളവുവരെ ന്യായീകരിക്കാവുന്ന കവിനിരങ്കുശതയായി ഇതു സ്വീകരിക്കാം. പക്ഷേ, അന്നത്തെ രാഷ്ട്രീയ സാമുദായിക പശ്ചാത്തലത്തിൽ മെഹ്ബൂബിൻെറ സ്വാതന്ത്ര്യ

നർഗീസും രാജ്കപൂറും

പ്രകടനം കാവ്യധർമ്മമായി ആരും കണ്ടില്ല. പകരം, ചരിത്രം വളച്ചൊടിച്ച് ചില സങ്കുചിത സന്ദേശങ്ങൾ ജനമദ്ധ്യത്തിൽ കടത്തിവിടാനുള്ള ഒരു സംരംഭമായിട്ടാണ് ഹുമയൂണിനെ കണ്ടത്. വിവിധ കാലഘട്ടങ്ങളിൽ നടന്ന കാര്യങ്ങൾ, അക്ബറിൻെറയും ഷാജഹാൻെറയും ജീവചരിത്രത്തിലെ സംഭവങ്ങൾ, ഹുമയൂണിൻെറ കാലവുമായി ബന്ധപ്പെടുത്തി ചിത്രീകരിച്ചത് ചരിത്രവിരുദ്ധമായിരുന്നുവെന്നതിനു സംശയമില്ല.

വളച്ചുകെട്ടലിൽക്കൂടെ വിതച്ച ധർമ്മോപദേശമായിരുന്നു യഥാർത്ഥത്തിൽ ഹുമയൂണിൽ ഉൾക്കൊണ്ടിരുന്ന വെടിമരുന്ന്. പ്രധാന പ്രമേയം: ബാബറിന് ഹിന്ദു പ്രജകളോട് അഗാധമായ വാത്സല്യമുണ്ടായിരുന്നു. മുഗളന്മാർ രാജ്പുട്ട് ഹിന്ദുസ്ത്രീകളെ കൊട്ടാരത്തിൽ സ്വീകരിച്ചത് അവരുടെ മഹാമനസ്കത മൂലമായിരുന്നു. ഹിന്ദുക്കളും മുസ്‌ലിങ്ങളും തമ്മിൽ സമത്വം സൃഷ്ടിക്കുന്നതിനുവേണ്ടിയാണ് ചക്രവർത്തിമാരും രാജകുമാരന്മാരും ഹിന്ദുവനിതകളെ പത്നിമാരാക്കിയത്.

ഇങ്ങനെയൊരു വാദപ്രസ്താവം എത്ര പ്രകോപനപരമാണെന്ന് ചൂണ്ടിക്കാണിക്കേണ്ട ആവശ്യം ഇന്നില്ല. വാസ്തവത്തിൽ അന്നും ഉണ്ടായിരുന്നില്ല. എന്നിരുന്നിട്ടും തീയിലേക്ക് എണ്ണ ഒഴിക്കുന്നതുപോലെ ഹുമയൂണിൻെറ ചില പരസ്യങ്ങൾ ബോംബെ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടു. ഇതാ ഒരു വർഗ്ഗമാതൃക:

''മുഗളന്മാരുടെ അധീനതയിൽ കഴിഞ്ഞ ഇന്ത്യയെക്കുറിച്ച് ഭാരതീയർ ഇന്നും സ്വപ്നം കണ്ടു കൊതിക്കുന്നത് എന്തുകൊണ്ട്? മെഹ്ബൂബ് പ്രൊഡക്ഷൻസിൻെറ ഗംഭീര വിജയമായ ഹുമയൂണിൽ ഉത്തരം കാണുക.''



ബ്രിട്ടീഷ് ഭരണകാലമായിരുന്നതും ശിവസേന ഇല്ലായിരുന്നതും മെഹ്ബൂബിൻെറ ഭാഗ്യം. ഫിലിമിന്ത്യ തുടങ്ങിയ മാസികകളിൽ നിശിതവിമർശനങ്ങൾ ചിത്രത്തിനും മെഹ്ബൂബിനും എതിരായി പ്രത്യക്ഷപ്പെട്ടു. മതവിദ്വേഷം വളർത്താൻ സിനിമാമാധ്യമം ഉപയോഗിക്കുന്നത് അപകടമാണെന്ന് പലരും ചൂണ്ടിക്കാണിച്ചു.

വിമർശനത്തിൻെറ പോക്ക് മെഹ്ബൂബിനെ അന്ധാളിപ്പിച്ചിരിക്കണം. അദ്ദേഹം ഒരു മുസ്‌ലിംവാദി ആയിരുന്നില്ലെന്നു മാത്രമല്ല, തികച്ചും ഒരു ദേശീയ ആദർശവാദിയും ആയിരുന്നു. മെഹ്ബൂബ് പ്രൊഡക്ഷൻസിൻെറ മുദ്ര അരിവാളും ചുററികയും ആയിരുന്നുവെന്ന് ഓർക്കുക. ദാരിദ്ര്യം മാത്രം അറിഞ്ഞു വളർന്ന ഒരു പൊലീസുകാരൻെറ മകനായിരുന്ന മെഹ്ബൂബ് മാനവികാദർശങ്ങൾ ഉയർത്തിപ്പിടിക്കുന്ന, സാധുക്കളെയും സ്ത്രീകളെയും എന്നെന്നും മാതൃകാ കഥാപാത്രങ്ങളായി മാത്രം ചിത്രീകരിക്കുന്ന, ഒരു പുരോഗമന സംവിധായകനായിട്ടാണ് ബോംബെയിൽ അറിയപ്പെട്ടിരുന്നത്. പിന്നെ ഹുമയൂൺ എങ്ങനെ സംഭവിച്ചു?

പിൻകാഴ്ചയിൽ കിട്ടുന്ന അറിവായി തോന്നുമെങ്കിലും, മതസൗഹാർദ്ദത്തിനു വേണ്ടിയുള്ള ഒരു സംഭാവനയായിട്ടാണ് ഹുമയൂണിനെ മെഹ്ബൂബ് രൂപപ്പെടുത്തിയത്. ക്വിററ് ഇന്ത്യാ പ്രക്ഷോഭണം കഴിഞ്ഞ് മൂന്നുവർഷമായതേയുള്ളു. ബ്രിട്ടീഷ് സാമ്രാജ്യം ഇന്ത്യ വിടാൻ വെമ്പൽകൊള്ളുകയാണെന്ന് എല്ലാവർക്കും ബോദ്ധ്യപ്പെട്ടു കഴിഞ്ഞിരുന്നു. പാകിസ്ഥാൻ ഇഞ്ചിഞ്ചായി സാക്ഷാത്കാരത്തിലേക്കു നീങ്ങുകയായിരുന്നു. മുസ്‌ലിം ലീഗിൻെറ ഹിന്ദു വിദ്വേഷം രാഷ്ട്രീയാന്തരീക്ഷത്തെ കലക്കിമറിച്ചിരുന്നു. ഈ സന്ദർഭത്തിൽ അരിവാൾ ചുററിക പിടിച്ച പുരോഗമനവാദി ചിന്തിച്ചു മുഗൾ കാലത്തെ സാമുദായിക മൈത്രി വെള്ളിത്തിരയിൽ എടുത്തു പ്രദർശിപ്പിക്കുന്നത്, ഒരു രാഷ്ട്രസേവനമായിരിക്കുമെന്ന്. മൈത്രിക്ക് കുറെ പൊടിപ്പും തൊങ്ങലും ചേർക്കാൻ ചരിത്രം അല്പം തട്ടിയും കൊട്ടിയും ക്രമപ്പെടുത്തിയെന്നു മാത്രം.

വിഡ്ഢിത്തമായിരുന്നു മെഹ്ബൂബ് കാണിച്ചത്. നരകത്തിലേക്കുള്ള വഴി സദുദ്ദേശങ്ങൾ വിരിച്ചാണു നിർമ്മിക്കുന്നതെന്ന സൂക്തം എത്ര ന്യായയുക്തമാണ്. പക്ഷേ, ബോംബെയിലെ തെരുവുകൾ നരകതുല്യമായില്ല. ചോര ചിന്തിയില്ല. ഒരിടത്തും ബോംബുകൾ പൊട്ടിയില്ല. പത്രക്കടലാസിലും വാദപ്രതിവാദങ്ങളിലും ആ ''വർഗ്ഗീയ കലാപം'' ഒതുങ്ങിക്കൂടി. നാല്പതുകളിൽ, വിഭജനത്തിൻെറ തീനാമ്പുകൾ ആളിക്കത്തുവാൻ തുടങ്ങിയ പതനത്തിൽപ്പോലും, പൊതുജീവിതത്തിന് ഒരു അടുക്കും ചിട്ടയും ഉണ്ടായിരുന്നു എന്നു സാരം.

ഇന്ത്യയുടെ വിഭജനം സിനിമാവ്യവസായത്തിൻെറയും വിഭജനമായിരുന്നു. ബോംബെ സിനിമയുടെ പൊക്കിൾക്കൊടികൾ ഉയർന്നത് പഞ്ചാബിൽനിന്നും ബംഗാളിൽനിന്നുമാണ്. രണ്ടു പ്രവിശ്യകളും മുറിഞ്ഞ് ശത്രുരാജ്യങ്ങളുടെ ഭാഗങ്ങളായപ്പോൾ സിനിമ മുൻപുണ്ടായിട്ടില്ലാത്തതരം പ്രതിസന്ധിയിൽ അകപ്പെട്ടു. ആദ്യകാലം മുതല്ക്കേ മുസ്‌ലിങ്ങൾ ബോംബെ സിനിമയുടെ നട്ടെല്ലായി വർത്തിച്ചിരുന്നുവെന്ന വസ്തുത പ്രതിസന്ധിക്ക് ആക്കം കൂട്ടി.

ഹിന്ദു സമുദായത്തിലെ തെററിദ്ധാരണകളും മുൻവിധികളുമായിരുന്നു മുസ്‌ലിങ്ങൾക്ക് സിനിമയിൽ പ്രധാന സ്ഥാനം പിടിച്ചുകൊടുത്തത്. സിനിമയിൽ പ്രവേശിക്കുന്നത് സമുദായത്തിനും സദാചാരത്തിനും ചേരാത്തതാണെന്ന വിശ്വാസം ഹിന്ദുക്കളുടെ ഇടയിൽ ആഴത്തിൽ വേരൂന്നിയിരുന്നു. ദാദാസാഹബ് ഫാൽകെ ഇന്ത്യൻ സിനിമയുടെ തുടക്കം കുറിച്ചപ്പോൾ അദ്ദേഹം സമുദായത്തിൽനിന്ന് ബഹിഷ്കൃതനായി എന്നുതന്നെ പറയാം. ഹിന്ദു കുടുംബങ്ങളിൽനിന്ന് ഒരു പെൺകുട്ടിപോലും സിനിമയിൽ വരാൻ തയ്യാറായില്ല.

ആദ്യകാലത്തെ ചിത്രങ്ങളിൽ സ്ത്രീപാർട്ട് അങ്ങനെ ഒരു വിരോധാഭാസമായി. ഫാൽകെയുടെ രാജാ ഹരിശ്ചന്ദ്രയിൽ (ഇന്ത്യയിലെ ആദ്യത്തെ ഫീച്ചർ ഫിലിം) ഒരു നീന്തൽക്കുളത്തിൻെറ രംഗമുണ്ട്. ഒരുഡസൻ സുന്ദരിമാർ കുളിച്ചു കളിക്കുന്നു. സ്ത്രീകളെല്ലാം പുരുഷന്മാരായിരുന്നുവെന്നു എടുത്തു പറയേണ്ടതില്ല. വേറൊരു ഫാൽകെ പടത്തിൽ രാമൻെറയും സീതയുടെയും വേഷങ്ങൾ കളിച്ചത് ഡമുങ്കെ എന്നൊരു കുശിനിപ്പയ്യനായിരുന്നു—പരമമായ ഡബിൾ റോൾ.

ദിലീപ്കുമാർ

സ്ത്രീകൾതന്നെ സ്ത്രീപാർട്ടുകളിൽ കളിക്കാൻ തുടങ്ങിയത് ആംഗ്ലോ ഇന്ത്യൻ വർഗ്ഗക്കാരുടെ സന്നദ്ധതകൊണ്ടാണ്. ക്രിസ്ത്യാനികൾ സങ്കരവർഗ്ഗക്കാരും തന്മൂലം താണജാതിക്കാരും ആണെന്ന ധാരണ ഈ പ്രവണതയ്ക്കു പ്രേരകമായി. അങ്ങനെ റൂബി മയേർസ് സുലോചനയായി, ഐറീൻ ഗാസ്പർ സബിതാദേവിയും, ബെരിൽ ക്ളയ്സോൺ മാധുരിയുമായി.

ഈ കാലഘട്ടത്തിൽ മുസ്‌ലിങ്ങളാണ് യാതൊരു വിധത്തിലുമുള്ള സാമുദായിക വിലക്കുകളുമില്ലാതെ ചലച്ചിത്രരംഗത്തേക്കു കടന്നുവന്നത്. നമ്മുടെ ആദ്യത്തെ ശബ്ദചിത്രമായ ആലം ആരയിൽ നായികയായി അഭിനയിച്ച സുബൈദ സാച്ചിയൻ നവാബിൻെറ മകളായിരുന്നു. താമസിയാതെ അവരുടെ സഹോദരികളും അമ്മയും സിനിമയിൽ കൂടി.

മററുള്ളവരുടെ സന്തോഷത്തിനുവേണ്ടി കലാചാതുര്യം ഉപയോഗിക്കുന്നവർ മ്ളേച്ഛജാതിയിൽ പെട്ടവരാണെന്ന പാരമ്പര്യം ഹിന്ദുക്കൾ വച്ചുപുലർത്തിയപ്പോൾ, മുസ്‌ലിങ്ങളുടെ പാരമ്പര്യം മറിച്ചായിരുന്നു. കലകളിൽ വിദഗ്ദ്ധരായവരെ, പ്രത്യേകിച്ച് സംഗീതത്തിലും നൃത്തത്തിലും പേരുകേട്ടവരെ, ആദരിക്കുക എന്നതായിരുന്നു മുസ്‌ലിം സമുദായത്തിലെ കീഴ്വഴക്കം. സിനിമയുടെ എല്ലാ തുറകളിലും മുസ്‌ലിം കലാകാരന്മാരും കലാകാരികളും അവരുടെ കഴിവുകൾ പ്രദർശിപ്പിച്ച് ജനസമ്മതി നേടി.

മതത്തിൻെറ പേരിൽ ഇന്ത്യയെ മുറിച്ചപ്പോൾ ഈ കൂട്ടർക്ക് സ്വാഭാവികമായും ആശയക്കുഴപ്പമുണ്ടായി. ഒരു രാജ്യത്തുനിന്ന് മറുരാജ്യത്തേക്ക് ഓടിപ്പോയ ജനസഹസ്രങ്ങളിൽ ധാരാളം സിനിമാപ്രവർത്തകരും ഉണ്ടായിരുന്നു. അങ്ങോട്ടുള്ള ഒഴുക്കിൽ നൂർജഹാൻ, ഖുർഷീദ് തുടങ്ങിയവരും ഇങ്ങോട്ടുള്ള ഒഴുക്കിൽ ദുൽസുഖ്, പഞ്ചോളി മുതൽപ്പേരും ആയിരുന്നു പ്രമാണികൾ. ഖജാൻജി മുതലായ സുന്ദരൻ പടങ്ങൾ നിർമ്മിച്ച് ലാഹോറിൽ ആസ്ഥാനമുറപ്പിച്ച പഞ്ചോളി പാകിസ്ഥാൻ പൗരത്വം സ്വീകരിച്ച് അവിടെത്തന്നെ കഴിഞ്ഞുകൂടിക്കൊള്ളാം എന്നു പറഞ്ഞെങ്കിലും പുതിയ രാജ്യത്തിൻെറ അധികാരികൾ വിസമ്മ മതത്തിൻെറ പേരിൽ ഇന്ത്യയെ മുറിച്ചപ്പോൾ ഈ കൂട്ടർക്ക് സ്വാഭാവികമായും ആശയക്കുഴപ്പമുണ്ടായി. ഒരു രാജ്യത്തുനിന്ന് മറുരാജ്യത്തേക്ക് ഓടിപ്പോയ ജനസഹസ്രങ്ങളിൽ ധാരാളം സിനിമാപ്രവർത്തകരും ഉണ്ടായിരുന്നു. അങ്ങോട്ടുള്ള ഒഴുക്കിൽ നൂർജഹാൻ, ഖുർഷീദ് തുടങ്ങിയവരും ഇങ്ങോട്ടുള്ള ഒഴുക്കിൽ ദുൽസുഖ്, പഞ്ചോളി മുതൽപ്പേരും ആയിരുന്നു പ്രമാണികൾ. ഖജാൻജി മുതലായ സുന്ദരൻ പടങ്ങൾ നിർമ്മിച്ച് ലാഹോറിൽ ആസ്ഥാനമുറപ്പിച്ച പഞ്ചോളി പാകിസ്ഥാൻ പൗരത്വം സ്വീകരിച്ച് അവിടെത്തന്നെ കഴിഞ്ഞുകൂടിക്കൊള്ളാം എന്നു പറഞ്ഞെങ്കിലും പുതിയ രാജ്യത്തിൻെറ അധികാരികൾ വിസമ്മതിക്കുകയായിരുന്നു.

ഇവിടെ ഗൗനിക്കേണ്ട വസ്തുത ദേശാന്തരഗമനം സിനിമാരംഗത്തെ കുറെ താറുമാറാക്കിയെങ്കിലും പറയത്തക്ക കലാപങ്ങളൊന്നും വിഭജനം കാരണമുണ്ടായില്ല എന്നതാണ്. പാകിസ്ഥാനിലേക്കു പോയ പ്രവർത്തകരുടെയും താരങ്ങളുടെയും സ്ഥാനങ്ങൾ നവാഗതർ ഏറെറടുത്തു. ദിലീപ്കുമാർ, ദേവാനന്ദ്—രാജ്കപൂർ താരത്രയവും സുരയ്യയുടെ സംഗീതഭംഗിയും നാട്ടിൽ ഹരമായത് വിഭജനത്തിൻെറ പിറകെയാണ്. മതവൈരാഗ്യത്തിൻെറ തീവ്രതയിൽ രാജ്യം നട്ടംതിരിഞ്ഞപ്പോൾ സിനിമ താരതമ്യേന സമാധാനത്തിൻെറ ഒരു ദ്വീപായി കാണപ്പെട്ടു.

ബോംബെയിലെ സ്ററുഡിയോകളിൽ

(ശേഷം 24-ാം പേജിൽ)





# ജോസഫ് ഇടമറുകിന്റെ അനുഭവപാഠങ്ങൾ

എം.പി. നാരായണപിള്ള

മലയാള സാഹിത്യത്തിലെ ഏററവും നല്ല കൃതികളിലൊന്നിനെ പരിചയപ്പെടുത്താം. ഒരു 'ക്ളാസിക്' എന്നുവരെ വിളിക്കാവുന്നത്. രാപകൽ ദൈവദോഷം എഴുതുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന ജോസഫ് ഇടമറുകാണ് ഗ്രന്ഥകാരൻ. ഈ പുസ്തകത്തിൽ അത്തരം മഹാപാപമൊന്നുമില്ല. മൂവാററുപുഴ ജയിലിൽ അദ്ദേഹത്തിന് ഇടപഴകേണ്ടിവന്ന കുററവാളികളുടെ ചിത്രങ്ങളാണ്.

എന്തുകൊണ്ടിതൊരു 'ക്ളാസിക്' ആകുന്നു? സാഹിത്യ വിമർശനത്തിന്റെ മാനദണ്ഡങ്ങൾ ഏതു വച്ചുനോക്കിയാലും ഇതിന്റെ ഔന്നത്യം നിഷേധിക്കാനാവില്ല. ഇതു വായിക്കുമ്പോൾ കുററവാളികൾ നമ്മുടെ മുന്നിൽ കൊച്ചുകുട്ടികളായി മാറുന്നു. അവരിലൂടെ നമ്മൾ നമ്മളെ കാണുന്നു. അവരുടെ ചുവടു പിഴയ്ക്കാൻ ഇടയാക്കിയ സമൂഹത്തെപ്പററി മററാർക്കും തരാൻ കഴിയാത്ത ഒരുൾക്കാഴ്ച തരാൻ ജോസഫ് ഇടമറുകിന് സാധിക്കുന്നു. ദൈവത്തിന്റെ കാര്യത്തിൽ ഇടംവലം നോക്കാതെ വിധി പറയുന്ന ഇടമറുക് ഈ കഥാപാത്രങ്ങളുടെ കാര്യത്തിൽ ഒരു വിധിയും പറയുന്നില്ല. അക്കാര്യം വായനക്കാർക്കായി വിടുന്നു.

പല പ്രഗല്ഭ സാഹിത്യകാരന്മാരെയും ഈ പുസ്തകം ഞാൻ കാണിച്ചുകൊടുത്തിട്ടുണ്ട്. അവർക്കെല്ലാം ഈ പുസ്തകത്തിന്റെ കാര്യത്തിൽ എന്റെ അഭിപ്രായം തന്നെയായിരുന്നു.

എന്തുകൊണ്ട് ഈ പുസ്തകത്തിന് ഒരംഗീകാരവും കിട്ടിയില്ല. സകലകലാവല്ലഭനും പ്രചരണ തന്ത്രങ്ങളിൽ അദ്വിതീയനുമാണ് ഇടമറുക്. ക്രിസ്തുവും കൃഷ്ണനും ജീവിക്കുന്നില്ല; ഖുറാൻ-ഒരു വിമർശന പഠനം തുടങ്ങി അദ്ദേഹം എഴുതിയിട്ടുള്ള അസംബന്ധങ്ങളായ പുസ്തകങ്ങൾക്ക് അവിശ്വസനീയമായ പ്രചാരമാണ്.

ഗ്രന്ഥകർത്താവിന്റെ സൗന്ദര്യം നോക്കാതെ പുസ്തകത്തിലച്ചടിച്ചിരിക്കുന്നതു വായിക്കാൻ ശ്രമിക്കുന്ന എന്നെപ്പോലുള്ള അപൂർവം വായനക്കാരിലൂടെ അതു പ്രചരിക്കുന്നു.

യുവസാഹിത്യകാരന്മാരാരെങ്കിലും ഈ അവസ്ഥയുടെ കാരണങ്ങളെക്കുറിച്ചാലോചിച്ചു നോക്കിയിട്ടുണ്ടോ? സാഹിത്യത്തിനും പബ്ളിഷിംഗിനും അതീതമായ വല്ല കാരണങ്ങളുമാണോ? സദാ ദൈവദോഷം പറഞ്ഞുനടക്കുന്നതിന്റെ ദൈവശിക്ഷയാണോ?

യശശ്ശരീരനായ എം.കെ.കെ.നായർ ഒരിക്കൽ എന്നോടു ചോദിച്ചു. "നമ്മൾ എന്തുകൊണ്ട് നമ്മുടെ ബുദ്ധിശക്തിയുടെയും യുക്തിയുടെയും പരിമിതികളറിയാൻ ശ്രമിക്കുന്നില്ല?" ആ പരിമിതികൾ അംഗീകരിച്ചാൽ ഇത്ര ഉന്നതമായൊരു സാഹിത്യസൃഷ്ടി ഒരു പട്ടിയും ശ്രദ്ധിക്കാതിരിക്കുന്നതിന്റെ കാരണമറിയാൻ ഒരുപക്ഷെ ഇടമറുകിന് പാഴൂർ പടിപ്പുര വരെ പോകേണ്ടിവരും. ഹോര ശാസ്ത്രത്തിൽ ഇതിന് വല്ല കാരണവും പറയുന്നുണ്ടോ? എന്തു ദോഷമാണിതിന് ഇടയാക്കിയതെന്ന് വായനക്കാർക്കിടയിൽ ജ്യോതിഷമറിയാവുന്നവർ വിവാദത്തിലേർപ്പെടട്ടെ.

ആ സമയംകൊണ്ട് നമുക്ക് മറെറാരു ദോഷത്തെപ്പററി ആലോചിക്കാം.

ടി.ജെ.എസ്. ജോർജ്ജ് എന്നൊരാൾ ഇടയ്ക്ക് കലാകൗമുദിയിൽ എഴുതിക്കണ്ടിട്ടില്ലേ? ലോക പ്രസിദ്ധമായ ചില പുസ്തകങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട്. ഇംഗ്ളണ്ടിലും അമേരിക്കയിലും തന്റെ പുസ്തകത്തിന്റെ പ്രസാധനം നടന്നാൽ ആ വിവരം പുറത്തു വിടാതിരിക്കാനാണ് അദ്ദേഹത്തിന്റെ ശ്രമം. വെറും ഇംഗ്ളീഷ് എഴുത്തുകാരനല്ല; ഇംഗ്ളീഷു ഭാഷയിൽ അദ്ദേഹം ഉണ്ടാക്കിയിട്ടുള്ള ചില പ്രയോഗങ്ങൾ കണ്ട് സായിപ്പുതന്നെ അന്തംവിട്ടുപോയിട്ടുണ്ട്. ഒരു പത്രാധിപരെന്ന നിലയ്ക്ക് അദ്ദേഹത്തെപ്പററിയുള്ള തെററിദ്ധാരണകൾ നാട്ടുകാർക്ക് ആവശ്യത്തിനുള്ളതുകൊണ്ട് അതിലേക്ക് തൽക്കാലം പോകുന്നില്ല. സ്വന്തം ഒപ്പിടുമ്പോൾ സ്പെല്ലിംഗ് മിസ്റേറക് വരുത്തുന്ന തിരുവനന്തപുരത്തെ ചില ആംഗലഭാഷാ പടുക്കൾക്കിതൊക്കെ പഠിക്കാൻ സമയം കിട്ടിക്കാണില്ല.

1969-ലെ വേനൽക്കാലത്ത് ജോർജ്ജും ഞാനും കൂടി ഒരു കച്ചവടത്തിനിറങ്ങി. പങ്കായിട്ട് കോട്ടയത്തെ 'കേരളഭൂഷണം' വിലയ്ക്കു വാങ്ങുക. ആയതിലേക്ക്, അന്നതിന്റെ ഉടമസ്ഥനായിരുന്ന വർക്കി ജോർജ്ജുമായി-എ.വി.ജോർജ്ജിന്റെ മകനും പാർലമെന്റ് അംഗവുമൊക്കെ ആയിരുന്നയാൾ-ബന്ധപ്പെട്ട് ഒരു പരിപാടി ഉണ്ടാക്കി. ഞങ്ങളുടെ പ്ളാൻ ടി.ജെ.എസ്. ജോർജ്ജ് ഹോങ്കോങ്ങിൽത്തന്നെ താമസിച്ചു പണമുണ്ടാക്കി അയച്ചുതരും. ഞാൻ കോട്ടയത്തിരുന്ന് ഈ കലാപരിപാടി നടത്തി വിജയിപ്പിക്കണം.

ഇതനുസരിച്ച് ചിങ്ങമാസത്തിൽ ഞാൻ കോട്ടയത്ത് വന്ന് വർക്കി ജോർജ്ജുമായി രണ്ടുദിവസം സംസാരിച്ചു. അദ്ദേഹത്തിനറിയാൻ വയ്യാത്ത കാര്യങ്ങൾ പറഞ്ഞുതരാൻ തിരുവനന്തപുരം ലേഖകനായിരുന്ന രവിയെ വരുത്തി. കാശുകൊടുത്താലും ഒന്നര കോളത്തിൽ കൂടുതൽ കമ്പോസു ചെയ്യില്ലെന്ന് വാശിപിടിക്കുന്ന യൂണിയനെ നേരിടാനുള്ള വഴികൾ രവി പറഞ്ഞുതന്നു. അന്ന് സർക്കുലേഷനെ ഏററവുമധികം ബാധിച്ചിരുന്നത് മായാവി (ഫാൻറം) എന്ന കാർട്ടൂൺ സ്ട്രിപ് നഷ്ടപ്പെട്ടതായിരുന്നു. അതു പരിഹരിക്കാനുള്ള വഴി കണ്ടു. എല്ലാം പഠിച്ചുകഴിഞ്ഞപ്പോൾ ഒരു കാര്യമുറപ്പായി. ഹോങ്കോങ്ങിലെ മദ്യപാനം ഞാൻ കോട്ടയത്താവർത്തിക്കാതിരുന്നാൽ ഒരു വർഷം കൊണ്ട് കാററ് മാററി വീശിക്കാൻ പററും. ഈ ബുദ്ധിക്കതീതമായി വല്ല ഘടകങ്ങളും ഇക്കാര്യത്തിലുണ്ടോ?

എന്തോ ഒരു സംശയം എന്റെ മനസ്സിൽ ബാക്കി കിടന്നു. കോട്ടയം ടി.ബിയിൽ നിന്നെടുത്ത കാറ് പുല്ലുവഴിയിൽ നിറുത്താതെ ഞാൻ പെരുമ്പാവൂർക്ക് വിട്ടു. അവിടെ മുക്കണഞ്ചേരി കുഞ്ഞേട്ടൻ എന്നൊരു ആളുണ്ടായിരുന്നു. (വർക്കിതോമ മുക്കണഞ്ചേരി-ഓൾഡ് ഏജൻറ് എന്നൊരു ബോർഡ് പഴയ പെരുമ്പാവൂരുകാർ ഓർക്കും.) കുഞ്ഞേട്ടന്റെ കടയിൽ പോയി ഞാൻ ഈ കച്ചവടത്തിന്റെ കാര്യം പറഞ്ഞു

"പിള്ള, നാളെ കാലത്തിങ്ങോട്ടുവാ" എന്നായിരുന്നു പുള്ളിയുടെ മറുപടി. "നമുക്കൊരു കാര്യമുണ്ട്."

പിറേറന്ന് കാലത്ത് ഞാൻ ചെന്നപാടെ പുള്ളി കടയിൽ നിന്നിറങ്ങി. ബസ് സ്ററാൻറും മൈതാനവും പൊലീസ് സ്റേറഷനും കടന്ന് ഞങ്ങൾ പടിപ്പുരയുള്ള ഒരു വീട്ടിലെത്തി. ഉമ്മറത്തെ വിഗ്രഹത്തിന് മുന്നിൽ ഒരു രൂപ കാണിക്കയിട്ടു. കോലായിൽ കയറി ചെരുപ്പു മാററി.

അപ്പോൾ അഞ്ചടി ഉയരമുള്ള വട്ടത്തിലുള്ള സ്ററീൽ ഫ്രെയിമിന്റെ കണ്ണട വച്ച ഒരു ചെറിയ മനുഷ്യൻ കോലായിലേക്ക് വന്നു-കണിയാൻ കോമി. സാക്ഷാൽ പാലച്ചോട്ടിൽ ഗോവിന്ദഗണകൻ.

കുഞ്ഞേട്ടൻ കാര്യം പറഞ്ഞു. കോമി പഞ്ചാംഗമെടുത്തു. ഞാൻ ദക്ഷിണ വച്ചു. കവിടി നിരത്തി. ഏറെനേരം നിരത്തിയ കവിടിയിൽ നോക്കിയിരുന്നിട്ടു കോമി ചോദിച്ചു.

"നമുക്കിതു വേണോ?"

"എന്താ കുഴപ്പം;" ഞാൻ ചോദിച്ചു.

"വേധദോഷം കാണുന്നുണ്ട്." പിന്നെ കോമി വേധദോഷം വിശദീകരിച്ചു ഗദ്യത്തിലും പദ്യത്തിലുമൊക്കെയായിട്ട്.

തിരിച്ചുപോരുമ്പോൾ കുഞ്ഞേട്ടൻ പറഞ്ഞു; "പിള്ള ശരിക്കാലോചിച്ചിട്ട് ചാടിയാൽ മതി."

(ഈ സന്ദർശനത്തെത്തുടർന്നാണ് ഞാൻ 'പാലച്ചോട്ടിൽ ഗോവിന്ദ ഗണകൻ' എന്ന തൂലികാനാമം സ്വീകരിച്ചതും ആ പേരുപയോഗിച്ച് എ.ററി.കോവൂരിന്റെ വെല്ലുവിളി സ്വീകരിച്ചതും മററും. അതൊക്കെ ചരിത്രം.)

പിന്നെ ദശാബ്ദങ്ങൾക്കുശേഷം മറെറാരു അനുഭവമുണ്ടായി.

ബോംബെയിൽ വച്ച് ഒരു ആതിഥേയൻ എന്നെയും ഒരു സുഹൃത്തിനെയും വീട്ടിൽ വിടാനായി ഡ്രൈവറോട് കാറെടുക്കാൻ പറഞ്ഞു. ഒരു കോണ്ടസ്സാ കാറാണ് അദ്ദേഹത്തിന്റേത്. പക്ഷെ ഡ്രൈവർ കൊണ്ടുവന്നത് ഒരു കറുത്ത മേഴ്സിഡേസ് ബെൻസായിരുന്നു.

"എന്നാണീ പുതിയ കാറു വാങ്ങിയത്?" കാറുകളെപ്പററി അറിയാവുന്ന എന്റെ സുഹൃത്ത് ചോദിച്ചു.

"ഇത് ഞാൻ കോട്ടയത്തുനിന്ന് കൊണ്ടുവന്നതാണ്." എന്നു തുടങ്ങി ആതിഥേയൻ ആ കാറു പിടിച്ചെടുത്തുകൊണ്ടു വരാൻ ഇടയാക്കിയ പണമിടപാടിന്റെ കഥ പറഞ്ഞു.

ഞങ്ങൾ രണ്ടുപേരും കാറിൽ കയറി യാത്ര തുടങ്ങിയപ്പോൾ എന്റെ സുഹൃത്ത് അസ്വസ്ഥനായി. മനുഷ്യരും കാറുമായിട്ടുള്ള ആത്മബന്ധം എനിക്ക് മനസ്സിലാകില്ല. പതിനാറു വയസ്സുമുതൽ സ്വന്തമായി കാറുപയോഗിക്കുന്ന എന്റെ സുഹൃത്തിനറിയാം. അതായിരുന്നു പുള്ളിയുടെ അസ്വസ്ഥതയ്ക്ക് കാരണം.

"ഒരു മനുഷ്യന്റെ ഭാര്യയെ പിടിച്ചിറക്കിക്കൊണ്ടു പോകുന്നപോലെയാണയാളുടെ കാറ് കൊണ്ടുപോകുന്നത്" എന്നാണദ്ദേഹം അതു വിവരിച്ചത്.

അപ്പോൾ കണിയാൻ കോമി പറഞ്ഞ "വേധദോഷം" എന്ന വാക്കെന്റെ ഓർമ്മയിൽ വന്നു.

1969-ലെ പദ്ധതി ഞാൻ മനപ്പൂർവം പൊളിച്ചതിന്റെ കാര്യം ടി.ജെ.എസ്.ജോർജ്ജിനറിയില്ലായിരുന്നു. ഹോങ്കോങ്ങിൽ ഫാർ ഈസ്റേറൺ ഇക്കണോമിക് റെവ്യൂവിൽ റീജിയണൽ എഡിററർ ആയിരിക്കുന്ന ജോർജ്ജിന് ഞാനിങ്ങനെ എഴുതിയാലോ? "കണിയാൻ കോമിയുടെ അഭിപ്രായത്തിൽ നമ്മൾ കച്ചവടമുറപ്പിച്ചിരിക്കുന്ന സ്ഥാപനത്തിന് വേധദോഷമുണ്ട്. അതുകൊണ്ട് നമുക്കിത് ഉപേക്ഷിക്കാം."

ജോർജ്ജ് കരുതും എനിക്ക് വട്ടാണെന്ന്. നേരത്തെ തന്നെ, ഞങ്ങളൊരുമിച്ച് താമസിക്കുമ്പോൾത്തന്നെ പുള്ളിക്കല്പം സംശയം ഇക്കാര്യത്തിലുള്ളതുമാണ്. ഈ വാദവും കൂടിയായാൽ ചോദിക്കാനില്ല. ആ സംശയത്തിന്റെ ഫലമായിരുന്നു-ഈ സെപ്ററംബറിൽ മറെറാരു പങ്കുകച്ചവടം ഞങ്ങൾ പ്ളാനിട്ടപ്പോൾ ജോർജ്ജ് എനിക്കെഴുതി; "നിങ്ങൾ കൂടെയുള്ളതുകൊണ്ട് ഇക്കാര്യത്തിൽ മുൻകൂട്ടി ഭാര്യയോട് അനുവാദം വാങ്ങണം."

കണിയാൻ കോമിയുടെ ത്രികാലജ്ഞാനത്തിന്റെ ഫലമായി ജോർജ്ജിന് 'വേധദോഷം' വന്നില്ല. പുള്ളി തന്റെ വ്യാപാര വാസനകൾ വിദേശത്തുതന്നെ ഒതുക്കി. തൽഫലമായി "ഏഷ്യാവീക്" സ്ഥാപിച്ചു. അത് ഏഷ്യയിലെ ഒന്നാം നമ്പർ വാരികയായി. പിന്നെയത് "ടൈം" വാരികയിറക്കുന്ന അമേരിക്കൻ കമ്പനിക്ക് വിററ് കാശാക്കി. തിരിച്ചുവന്ന് ബാംഗ്ളൂരിൽ ഇന്ത്യൻ എക്സ്പ്രസ്സിലെ കാൻറീൻ പോലുള്ള സ്ഥാപനങ്ങൾ-ആർക്കും നന്നാക്കാൻ വയ്യാത്തവ-ഏറെറടുത്തു നന്നാക്കുന്ന ഹോബിയിൽ ഏർപ്പെട്ടു. ഒന്നാംതരം പുസ്തകങ്ങൾ എഴുതി. അടുത്തുതന്നെ വരുന്നുണ്ട് നർഗീസിനെപ്പററി ഒരമൂല്യ ഗ്രന്ഥം.

വേധദോഷമുണ്ടായിരുന്ന സ്ഥാപനം അതന്വേഷിക്കാതെ ഏറെറടുത്ത ഡോക്ടർ ജോർജ്ജു തോമസിന്റെ ദുരന്തങ്ങൾ പ്രത്യേകിച്ചും ഏക മകന്റെ അപകട മരണത്തെത്തുടർന്ന് സംഭവിച്ചവ ഇവിടെ ആവർത്തിക്കേണ്ടതില്ലല്ലോ.

"വേധദോഷം" യുക്തിക്ക് അതീതമാണ്. ജനററിക്സിലെ ഡി.എൻ.എയെപ്പററി നമുക്കിന്നുള്ള അറിവ് പാവ്ലോവിന്റെ കാലത്തുണ്ടായിരുന്നെങ്കിൽ എന്തെല്ലാം വിഡ്ഢിത്തങ്ങൾ ഒഴിവാക്കാമായിരുന്നു.

മാർക്കററിംഗ് എന്ന കലയുടെ ചരിത്രം മുഴുവൻ പഠിക്കേണ്ടതില്ല ഒരു 'ബ്രാൻറ് ലീഡറുടെ' പ്രസക്തി മനസ്സിലാക്കാൻ. ഏതെങ്കിലും ഒരു തുറയിൽ 'ബ്രാൻറ് ലീഡർ' ആകാൻ-ചുരുങ്ങിയത്-ഇന്ത്യയിലെങ്കിലും-അപൂർവം മലയാളികൾക്കേ സാധിച്ചിട്ടുള്ളൂ. അവരുടെ സംഖ്യ വിരലിലെണ്ണാവുന്നതേയുള്ളൂ.

ഔഷധസോപ്പിന്റെ കാര്യത്തിൽ കേശവൻ വൈദ്യർക്ക് സാധിച്ചു. ദിനപ്പത്രങ്ങളുടെ മേഖലയിൽ കെ.എം.മാത്യുവിന് സാധിച്ചു. ലുങ്കി വിപണിയിൽ കിഴക്കമ്പലത്തെ എം.സി.ജേക്കബ്ബിന് സാധിച്ചു. കൊതുകുതിരിയുടെ കാര്യത്തിൽ ഗുഡ്നൈററ് മോഹനന് സാധിച്ചു. ഏതു ബിസിനസ്സിലും ഒരു രാജ്യത്തെ ബ്രാൻറ് ലീഡറാവുക എന്നത് ചരിത്രപ്രധാനമായ ഒരു നേട്ടമാണ്. എന്തെങ്കിലും യോഗ്യത സ്വന്തമായിട്ടില്ലാതെ ഒരാൾക്കുമിത് സാദ്ധ്യമല്ല. ആ യോഗ്യതകൾ ഏതൊക്കെയാണെന്നത് മാർക്കററ് പഠിക്കുന്നവരുടെ മനസ്സിലെ പദപ്രശ്നങ്ങളിൽപ്പെടുന്നു. ഇന്നുമതിനൊരു യുക്തിസഹജമായ മറുപടി കിട്ടിയിട്ടില്ല.

ഗുഡ്നൈററ് മോഹനന്റെ ഈ ചരിത്രപ്രധാനമായ നേട്ടം മനസ്സിലാക്കുന്ന ഒരാളെ സംബന്ധിച്ചിടത്തോളം അദ്ദേഹം തന്റെ നേട്ടങ്ങളുടെ പ്രതിരൂപമായി കാണേണ്ട കമ്പനി വിൽക്കുകയാണെന്നൊരു പത്രവാർത്ത. വന്നാലോ? അതും കുടുംബവാരികയല്ല. ഇന്ത്യയിലെ ഒന്നാം നമ്പർ ബിസിനസ് പത്രമായ ഇക്കണോമിക് ടൈംസിന്റെ ഫ്രണ്ട് പേജിലെ ടോപ് സ്റേറാറി. (1993 സെപ്ററംബർ 18-ന്. ബോംബെ എഡിഷൻ.)

ഇതു കണ്ടപ്പോൾ ഞാൻ കണിയാൻ കോമിയുടെ വാക്കുകൾ ഓർത്തു-വേധദോഷം.

കേശവൻ വൈദ്യർ ചന്ദ്രികസോപ്പുണ്ടാക്കുന്നതിൽനിന്ന് പിൻവാങ്ങുകയോ? മാത്തുക്കുട്ടിച്ചായൻ മനോരമ വിൽക്കുന്നോ? എം.സി.ജേക്കബ് കിററക്സ് ബ്രാൻറുപേക്ഷിക്കുകയോ? പ്രളയാഗ്നിക്ക് തണുപ്പോ? ഹിമവൽ സാനുക്കൾക്ക് താഴ്ചയോ?

ഇതാണ് വേധദോഷം.

'പരിണാമം' എന്ന നോവലിനെപ്പററി ഇതേ കോട്ടയം പ്രസിദ്ധീകരണം നിരന്തരം അച്ചടിക്കുമ്പോൾ, രണ്ടു പുസ്തകവും വായിക്കാത്ത സാഹിത്യനായകന്മാർ അവരുടെ അഭിപ്രായവും ചിത്രവുമായി കലൂര് പോണോ കോട്ടയത്തേക്കു തന്നെ പോണോ എന്ന് ബസ് സ്ററാൻറുകളിൽ (അല്ലെങ്കിൽ റെയിൽവേ സ്റേറഷനുകളിൽ) സംശയിച്ചുനില്ക്കുമ്പോൾ അവരുടെ മനസ്സിനെ നിയന്ത്രിച്ചിരുന്നത് പ്രസിദ്ധീകരണത്തിന്റെ, അല്ലെങ്കിൽ അത് നടത്താനായി ഓരോ മാസവും

കാശയച്ചുകൊടുക്കുന്ന ഉടമസ്ഥൻെറ, വേധദോഷമായിക്കൂടേ?

അപ്പോൾ ബ്രാൻറ് ലീഡറായ ട്രാൻസ്ഇലക്ട്ര എന്ന കമ്പനി വിൽക്കുന്നതിനെപ്പററിയാണോ ഗുഡ്നൈററ് മോഹൻ ആലോചിക്കേണ്ടത്? അതോ വേധദോഷം എവിടെയാണെന്നൊരു നല്ലൊരു ജ്യോത്സ്യനെ വരുത്തി പ്രശ്നം വച്ച് നോക്കിച്ചിട്ടതു വിൽക്കാനോ? ആ ചിന്തതന്നെ വരാത്തതെന്തുകൊണ്ടാണ്?

വേധദോഷം.

അപ്പോൾ ഇടമറുകിൻെറ അത്യുന്നതമായ സാഹിത്യകൃതിക്ക് പററിയതെന്താണ്? കൃതിയുടെ കുഴപ്പമല്ല. ഇടമറുകിൻെറ അയോഗ്യതയല്ല. സാഹിത്യവിമർശകരുടെ അവിവേകമല്ല.

ഇവിടെയാണ് എം.കെ.കെയുടെ ചിന്തകളുടെ പ്രസക്തി വരുന്നത്. ബുദ്ധിയുടെ അതിർവരമ്പുകൾ മനസ്സിലാക്കാതെ ബുദ്ധിയിലും യുക്തിയിലും വിശ്വസിക്കുന്നതിൻെറ പരിമിതി.

ആർട്ടിഫിഷ്യൽ ഇൻറലിജൻസിനെപ്പററി കഴിഞ്ഞ മുപ്പതു വർഷമായി നടക്കുന്ന ഗവേഷണങ്ങളുടെ കഥയൊന്നു തിരക്കുക. എല്ലാ ഡയലോഗും ശാസ്ത്രീയമാകണമല്ലോ. ഗണിതശാസ്ത്രത്തിൽ ഒന്നാം ക്ളാസ്സിൽ ഒന്നാമനായിട്ട് ജയിക്കുന്ന ആർട്ടിഫിഷ്യൽ ഇൻറലിജൻസ് നമുക്ക് സൃഷ്ടിക്കാൻ പററും. 'ആലീസ് ഇൻ വണ്ടർലാൻറ്' പോലൊരു പുസ്തകമെഴുതിക്കാൻ ഒരായിരം വർഷം ശ്രമിച്ചാലും പററില്ലെന്ന് ആ വിഷയത്തിൽ പുരോഗമിക്കുന്തോറും അല്പബുദ്ധികളായ മനുഷ്യർ മനസ്സിലാക്കുന്നു. ഇവിടെയാണ് സാഹിത്യവും ജ്യോതിഷവും ദുർമന്ത്രവാദവും മലയാളം പി.എച്ച്.ഡിയും ഒക്കെ ഒന്നാകുന്നത്. ''ഉണർന്നിരിക്കുന്നവർക്കു വേണ്ടിയുള്ള സ്വപ്നമാണ് സാഹിത്യ''മെന്ന് ഗ്രീക്ക് വിമർശകർ അഭിപ്രായപ്പെട്ടിട്ട് വർഷം രണ്ടായിരത്തിമുന്നൂറെങ്കിലും കഴിഞ്ഞു.

(തുടരും)

(21-ാം പേജിൽ നിന്നും തുടർച്ച)

പ്രവർത്തിച്ചിരുന്ന ഭൂരിപക്ഷം മുസലങ്ങളും ആദ്യമുണ്ടായ ചിന്താക്കുഴപ്പത്തിനുശേഷം, അവരുടെ തൊഴിൽ വൈദഗ്ദ്ധ്യങ്ങളിൽ പിടിച്ചുനില്ക്കാൻതന്നെ തീരുമാനിച്ചു. രണ്ടു കാരണങ്ങളാണ് ഈ നിഗമനത്തിലേക്ക് അവരെ നയിച്ചത്. ഒന്ന്, മുസ്ലിങ്ങളെ രണ്ടാംതരക്കാരായി കൂതുകയില്ല എന്നതായിരുന്നു ഇന്ത്യയുടെ പ്രഖ്യാപിത നയം. രണ്ട്, സിനിമയ്ക്ക് അതിൻേറതായ ന്യായയുക്തിയും അതിൽ പ്രവർത്തിക്കുന്നവർക്ക് അവരുടേതായ കലാപ്രതിബദ്ധതയും ഉണ്ടായിരുന്നു.

കലകളിൽ ഉറച്ചുനില്ക്കുന്ന മാധ്യമം എന്ന നിലയ്ക്ക് സിനിമയ്ക്ക് മതാധിഷ്ഠിതമായ ഒരന്തരീക്ഷത്തിൽ മുന്നോട്ടു പോകാൻ വിഷമമാണ്. ഓരോ ചിത്രവും പുറത്തു വരുമ്പോൾ സിനിമ ഒരു വോട്ടെടുപ്പു നേരിടുകയാണ്. വ്യക്തികളുടെ കഴിവുകളാണ് ഈ വോട്ടിൻെറ ജയാപജയങ്ങൾ നിർണ്ണയിക്കുന്നത്. കഴിവുകൾ മതത്തിൻെറയും ജാതിയുടെയും പേരിൽ കടഞ്ഞെടുക്കാൻ സാദ്ധ്യമല്ലല്ലോ. എല്ലാ കലകളും പോലെ സിനിമയും സങ്കുചിതവാദങ്ങൾക്കുപരിയായി മാനവിക മാനദണ്ഡങ്ങൾ മാനിച്ചുള്ള രൂപപ്പെടുത്തലിൽക്കൂടിയേ ജനമദ്ധ്യത്തിൽ അംഗീകാരം നേടുകയുള്ളൂ. ഇതുകൊണ്ടാണ് ബോംബെയിലും പ്രാദേശിക കേന്ദ്രങ്ങളിലും സിനിമാരംഗത്ത് മത–ജാതി ഭിന്നതകൾ ഒരു പ്രശ്നമായി വളരാതിരുന്നത്. സർഗ്ഗപ്രക്രിയയിൽ ഏർപ്പെട്ടിരുന്നവർ മനുഷ്യരായിരുന്നു, ഹിന്ദുക്കളും മുസ്ലിങ്ങളും അല്ലായിരുന്നു.

മററു മതങ്ങളെക്കാൾ അധികമായി ഇസ്ലാം അതിൻെറ അനുയായികളിൽ വികാരതീക്ഷ്ണത ഉളവാക്കുന്നു. അതുമൂലം ചില മുസ്ലിങ്ങൾ അവരുടെ തൊഴിൽസ്ഥലങ്ങളിലും മതവ്യഗ്രത പാലിക്കും. അതുകൊണ്ടായിരിക്കാം 'മുസ്ലിം സംഘം' എന്നൊരു സൂത്രവാക്യം അമ്പതുകളിൽ ബോംബെ സിനിമാവൃത്തങ്ങളിൽ പ്രചരിച്ചിരുന്നത്. നർഗീസ് മെഹ്ബൂബിൻെറ കൂടു വിട്ടപ്പോൾ, ദിലീപ്കുമാർ എന്നു പേരായ യൂസഫ് ഖാൻെറകൂടെ അഭിനയിക്കുകയില്ല എന്നു വന്നപ്പോൾ, രാജ്കപൂറിൻെറ കുത്തക നായികയായി മാറിയപ്പോൾ, 'മുസ്ലിം സംഘ'ത്തിൻെറ പേരു കേൾക്കാമായിരുന്നു. മെഹ്ബൂബ്, കെ. അസിഫ് തുടങ്ങിയ പ്രമുഖ ഡയറക്ടർമാർക്ക് നർഗീസിനെ കിട്ടുകയില്ല എന്നു വന്നപ്പോൾ അവർ മുസ്ലിം ഗ്രൂപ്പിൻെറ പേരിൽ പരാതിപ്പെടുമായിരുന്നു എന്നാണ് സിനിമാക്കാർ പറഞ്ഞു നടന്നത്.

വാസ്തവത്തിൽ മുസ്ലിം ഗ്രൂപ്പ് എന്നൊന്നുണ്ടായിരുന്നുവോ? മുസ്ലിങ്ങൾ ആർജ്ജിച്ചെടുത്ത പ്രാമാണ്യം മുഖേന ഉണ്ടായ ബാഹ്യദർശനം മാത്രമായിരുന്നില്ലേ ഇത് എന്നു സംശയിക്കേണ്ടിയിരിക്കുന്നു. നർഗീസ് മെഹ്ബൂബിൻെറ വൃത്തത്തിൽനിന്ന് അകന്നുമാറിയതോ രാജ്കപൂറിനോടടുത്തതോ മതപരമായ പ്രേരണകൾകൊണ്ടാണെന്ന് ആരും പറയുകയില്ല. ഒമ്പതു കൊല്ലങ്ങൾക്കു ശേഷം രാജ്കപൂറുമായി പിരിഞ്ഞപ്പോൾ മെഹ്ബൂബിൻെറ മദർ ഇന്ത്യയിലേക്കാണ് നർഗീസ് പോയത്. ആ തീരുമാനത്തിലും എന്തെങ്കിലും മതസമ്മർദ്ദങ്ങൾ ഉണ്ടായിരുന്നതായി ആരും സംശയിച്ചിട്ടില്ല. അമ്മ മുസ്ലിമായിരുന്നതുകൊണ്ടാണ് നർഗീസ് മുസ്ലിമായി അറിയപ്പെട്ടത്. അച്ഛൻ മഹിയൽ ബ്രാഹ്മണനായിരുന്നു.

കറകളഞ്ഞൊരു മുസ്ലിം ആയിരുന്നു കെ. അസിഫ്. വെള്ളിയാഴ്ചകളിൽ നിയമാനുസൃതമായ ദാനധർമ്മങ്ങൾ, ഷൂട്ടിംഗ് നടക്കുന്ന സെററുകളിൽപ്പോലും സമയാനുസൃതമായ പ്രാർത്ഥനകൾ ഇതൊക്കെ മൂപ്പർക്ക് നിർബന്ധമായിരുന്നു. ഈ ആചാരങ്ങൾ ഒരു ഫിലിം മേക്കർ എന്ന നിലയിൽ അസിഫിനെ മുസ്ലിം വാദിയാക്കിയോ? തൻെറ ഓരോ ചിത്രവും പ്രിഥ്വിരാജ് കപൂറിൻെറ ഓം മന്ത്രവും പൂജയുംകൊണ്ടു തുടങ്ങണമെന്നു നിർബന്ധിച്ച രാജ്കപൂർ ഒരു ഹിന്ദുത്വവാദി ആയിരുന്നോ? സിനിമ ഇങ്ങനെയുള്ള ചോദ്യങ്ങൾക്കുപരിയായി പ്രവർത്തിക്കുമ്പോൾ മാത്രമാണ് സിനിമ ആകുന്നത്.

(തയ്യാറായിക്കൊണ്ടിരിക്കുന്ന 'നർഗീസ്: ഒരു ജീവചരിത്രം' എന്ന പുസ്തകത്തിൽനിന്ന്)





എം. സുകുമാരൻ




### രണ്ട്

ലാ അക്കാഡമിയിൽ ഒരേ വർഷം ഒരേ ക്ളാസ്സിൽ ഒരുമിച്ചാണ് സുചിത്രയും ഗോകുലനും നിയമപഠനം ആരംഭിക്കുന്നത്. തൻെറ ഭൂതകാലം നോക്കിക്കാണാനൊരു ദൂരദർശിനിക്കുഴൽ അക്കാലത്തുതന്നെ ഗോകുലൻ സുചിത്രയ്ക്കു നല്കിയിരുന്നു. ആ കുഴലിൻെറ ചില്ലുകൾ ഇടയ്ക്കിടെ തുടച്ചും ഹ്രസ്വദൂര ദൃശ്യങ്ങൾ ക്രമീകരിച്ചും അവ്യക്തമായത് ആവർത്തിച്ചു കണ്ടും ഗോകുലൻെറ മുൻകാല ജീവിതം സുചിത്ര ഏറെക്കുറെ മനസ്സിലാക്കി.

നിത്യദാരിദ്ര്യത്തിൻെറ തഴപ്പായിൽക്കിടന്ന് വററിയ മുലകൾ ചപ്പിച്ചപ്പി ഉറങ്ങിപ്പോയൊരു ശൈശവമായിരുന്നു ഗോകുലൻേറത്. അച്ഛൻെറ അപ്രതീക്ഷിതമായ തിരോധാനം ആ ഇളംപ്രായത്തിൽ അത്രയൊന്നും ആഴത്തിലേക്ക് ഇറങ്ങിച്ചെന്നില്ല. അപകർഷത്തിൻ ഉച്ചക്കഞ്ഞിയും ഉപ്പുനീരും ആരെല്ലാമോ ഗോകുലനു വിളമ്പിക്കൊടുത്തു. ഔദാര്യത്തിൻെറ പഴയ ഉടുപ്പുകളും പാഠാവലികളും പൊതിഞ്ഞുകെട്ടി അവനു നീട്ടി.

വീണ്ടും മറെറാരു ദുരന്തത്തിൻെറ സൂര്യോദയത്തിലേക്ക് അവൻ ഞെട്ടിയുണർന്നു. അമ്മിക്കല്ലിനു ചുററും ചിതറിക്കിടക്കുന്ന വിഷക്കായകളുടെ പച്ചത്തോടുകൾ അവൻ കണ്ടു. പൊലീസുകാർ അവയെല്ലാം പെറുക്കിയെടുത്ത് കടലാസിൽ പൊതിഞ്ഞ് ജീപ്പിനകത്തുവച്ചു. അങ്ങിങ്ങായി തുന്നിക്കൂട്ടിയ അമ്മയുടെ അടിവയറുന്തിയ ശവശരീരം പനമ്പായിൽ പൊതിഞ്ഞുകെട്ടി മുളംതണ്ടിലേററി പുഴക്കരയിലെ ശവപ്പറമ്പിൽ നാട്ടുകാർ കുഴിവെട്ടി മൂടി.

കാററ് ശക്തിയായി വീശുന്നുണ്ടായിരുന്നു. ഫാദർ ഈനാശു അംബ്രോസ് ഗോകുലൻെറ ചുമലിൽ കൈവച്ചു. നെററിയിലേക്കു വീണുകൊണ്ടിരുന്ന മുടിയിഴകൾ അദ്ദേഹം കാരുണ്യത്തോടെ മാടിയൊതുക്കി. വെളുത്ത ളോഹയിൽ മുഖമമർത്തി അവൻ കരഞ്ഞു. കണ്ണീരു വററിയപ്പോൾ കനിവിൻെറ ചൂണ്ടുവിരൽ പിടിച്ച് കശുമാവിൻതോപ്പിലൂടെ നേർത്ത പകലിരുട്ടിൽ പള്ളിമുററത്തേക്കു കയറിച്ചെന്നു.

പള്ളിവകയായിരുന്നു അവൻ പഠിച്ച പള്ളിക്കൂടം. വാർഷികപ്പരീക്ഷകൾ കഴിഞ്ഞ് മദ്ധ്യവേനലിൽ ഫലം പുറത്തുവരുമ്പോൾ ഫാദർ അവനെ അനുമോദിക്കുന്നു.

—കർത്താവ് നിനക്കൊരുക്കിയിരിക്കുന്നത് അററം കാണാത്ത സ്വർണ്ണഗോവണിയാണു മകനേ. എത്ര ഉയരത്തിലേക്കു വേണമെങ്കിലും നിനക്ക് അതിലൂടെ കയറിപ്പോകാം.

സമപ്രായത്തിലുള്ള ആരും അവനു കൂട്ടിനുണ്ടായിരുന്നില്ല. ഗോകുലൻ ഒററയ്ക്കു നടന്നു. ഒററയ്ക്കു ചിരിച്ചു. ഒററയ്ക്കു കരഞ്ഞു. ഒററയ്ക്കുറങ്ങി. അന്തർമുഖൻെറ കിണററിൻകരയിൽ അക്ഷരവിത്തുകൾ അന്നേ മുളപൊട്ടുന്നുണ്ടായിരുന്നു. അവയൊക്കെ കുരുന്നു കവിതകളായി തളിരിലകൾ വിടർത്തി.



തിരിച്ചറിവിൻെറ ഒരു പകലുച്ചയ്ക്ക് പള്ളിക്കെട്ടിടത്തിലെ കലവറമുറി ഫാദർ അവനു തുറന്നുകാട്ടിക്കൊടുത്തു. കേടുവന്ന ഒരു പിയാനോ, നാലഞ്ച് ഒഴിഞ്ഞ പ്രാവിൻകൂടുകൾ, ഒരു കൈയൊടിഞ്ഞ മരക്കുരിശ്, ചിതൽ തിന്ന വട്ടമേശ. പിന്നെ കുറെ കടലാസുതോരണങ്ങൾ.

ഫാദർ പറഞ്ഞു.

—ഇവിടെയായിരുന്നു പത്തുദിവസം നിൻെറച്ഛൻ ഒളിവിൽ പാർത്തത്. സേലത്തുകാരൻ അന്തോണിസ്വാമി എന്ന പേരിൽ.

കൽക്കത്ത തീസിസ്സിനും കമ്മ്യൂണിസ്ററുവേട്ടയ്ക്കുമിടയിൽ പള്ളിക്കലവറ ഒരു കമ്മ്യൂണിസ്ററുകാരൻെറ ഷെൽട്ടറായിത്തീരുമെന്ന് കാക്കിത്തൊപ്പിക്കകത്തെ തലച്ചോറുകൾ ചിന്തിച്ചിട്ടുണ്ടാവില്ല.

ഫാദർ തുടർന്നു.

—പിന്നീട് ഏഴെട്ടു വർഷങ്ങൾക്കുശേഷമാണ് നിൻെറച്ഛനെ ഞാൻ കാണുന്നത്. ഞാൻ അന്തംവിട്ടുപോയി. അടിമുടി കാഷായവസ്ത്രവും ചുമലിൽ ഒരു കാവടിയും. മുണ്ഡനം ചെയ്ത ശിരസ്സിൽ ചന്ദനം വാരിപ്പൂശിയിട്ടുണ്ട്. പഴനിയപ്പൻെറ പരമഭക്തനായി മാറിക്കഴിഞ്ഞിരുന്നു അവൻ. പഠിക്കുന്ന കാലത്തുതന്നെ അവനു ചില മാനസികാസ്വാസ്ഥ്യങ്ങൾ ഉള്ളതായി എനിക്കറിയാം. വിപ്ളവപ്രവർത്തനങ്ങളിലേക്ക് അവനെ ആകർഷിച്ചതും അതേ മാനസികാസ്വാസ്ഥ്യങ്ങളാവണം എന്നു ഞാൻ കരുതുന്നു. ഒരിടത്തും ഉറയ്ക്കാത്തൊരു മനസ്സായിരുന്നു അവൻേറത്. അലഞ്ഞു നടക്കലാണ് അവൻെറ പ്രധാന ജോലി. അന്നു നിനക്ക് രണ്ടോ മൂന്നോ വയസ്സു പ്രായമായിക്കാണും.

ഫാദർ കുരിശു വരച്ചു ഇമകളനക്കാതെ കുറെനേരം ഗോകുലനെ നോക്കിനിന്നു.

—നിന്നിലൂടെ ഞാനവനെ കാണുന്നു. എനിക്കവനോട് അത്രത്തോളം കടപ്പാടുണ്ട്. ഞങ്ങൾ ഒരുമിച്ചു വളർന്നു. ഒരുമിച്ചു പഠിച്ചു. എൻെറ അമ്മയ്ക്കു പിറക്കാതെ പോയ

മകനാണവൻ.

കടപ്പാടുകളെക്കുറിച്ചു വിശദീകരിക്കാൻ ഫാദർ മുതിർന്നില്ല. അതു ചോദിച്ചു മനസ്സിലാക്കാനുള്ള മാനസികാവസ്ഥ ഗോകുലനുണ്ടായിരുന്നില്ല.

സുചിത്ര ചോദിച്ചു.

—എന്താ ഗോകുൽ എൻജിനീയറിംഗ് കംപ്ലീററാക്കാഞ്ഞത്?

എൻജിനീയറിംഗ് കോളേജ് ഹോസ്ററലിൻെറ എൺപത്തിരണ്ടാമത്തെ മുറിയുടെ വടക്കേ ജാലകം തുറന്നിട്ടാൽ ദൂരെ കൂററൻ മലമടക്കുകൾ. താഴ്‌വരയിൽ ആദിവാസിക്കൂരകളും പൊലീസ് ഔട്ട്പോസ്ററും കാക്കിക്കുള്ളിലെ പുലിമനസ്സുകളും.

മുറിയിൽ കറൻറുണ്ടായിരുന്നിട്ടും അവർ വിളക്കണച്ചു. ഇരുട്ടിൽ നിലത്ത് തൊട്ടുതൊട്ട് വട്ടമിട്ടായിരുന്നു അടക്കിപ്പിടിച്ച സംസാരം. ഗോകുലൻ കട്ടിലിൽനിന്നിറങ്ങിയില്ല. അവൻെറ മടിയിൽ വായിച്ചു പാതിയാക്കിയ നെരൂദയുടെ 'ഇരുപതു പ്രണയഗീതങ്ങളും ഒരു നിരാശാഗീത'വും എന്ന കാവ്യഗ്രന്ഥം. കട്ടിലിനടിയിൽ കൽക്കട്ടയിൽനിന്നെത്തിയ, നിരോധിക്കപ്പെട്ട സൈദ്ധാന്തിക മാസികയുടെ കൊച്ചുകൊച്ചു പൊതിക്കെട്ടുകൾ അടുക്കിവച്ചിരുന്നു. ക്രൈംബ്രാഞ്ചുകാരുടെ കണ്ണുവെട്ടിക്കാൻ മാസികയുടെ പുറംചട്ടയ്ക്കു മീതെ മറെറാരു പുറംചട്ട. അതിൽ ഇപ്രകാരം അച്ചടിച്ചിരുന്നു: ഇംഗ്ലീഷ് ഗ്രാമർ ഫോർ ഹൈസ്ക്കൂൾ സ്ററുഡൻറ്സ്.

മാസികയുടെ രഹസ്യവിതരണത്തിന് കേന്ദ്രക്കമ്മിററി ചുമതലപ്പെടുത്തിയിരിക്കുന്നത് എൻജിനീയറിംഗ് കോളേജ് യൂണിററിനെയാണ്. അതു നിർവ്വഹിക്കാനുള്ള തന്ത്രം മെനഞ്ഞെടുക്കുകയാണ് ആ രഹസ്യയോഗത്തിൻെറ ഉദ്ദേശം.

സുചിത്ര ഇടയ്ക്കുകയറി ചോദിച്ചു.

—ആ നക്സലൈററ് ഗാങ്ങിൽ താനുണ്ടായിരുന്നോ?

ഗോകുലൻ സങ്കോചിച്ചു.

—പോകണമെന്നുണ്ടായിരുന്നു. മുറിക്കകത്തിരുന്ന് മാസിക സൂക്ഷിച്ചാൽ മതിയെന്ന് മററുള്ളവർ തീരുമാനിച്ചു.

—ലക്കി പയ്യൻ.

ചുവന്ന ഇഷ്ടികകൾ പതിച്ച കോടതി വരാന്തയിലൂടെ ഫാദറിനോടൊപ്പം ഗോകുലൻ മുഖംകുനിച്ച് നടന്നുനീങ്ങുമ്പോൾ, ജാമ്യാപേക്ഷ കൊടുക്കാൻപോലും ആരുമില്ലാത്തതിനാൽ റിമാൻഡ് ഉത്തരവുമായി പൊലീസ് വാനിൽ കയറി മുദ്രാവാക്യം വിളിച്ച് സബ് ജയിലിലേക്കു പോവുകയായിരുന്നു സഹപാഠികൾ.

എഫ്.ഐ.ആറിൽ ഗോകുലന് അപ്രധാന സ്ഥാനം നല്കാനും ജാമ്യവ്യവസ്ഥയുടെ സുരക്ഷിതവലയത്തിനകത്ത് അവനെ ഒതുക്കിനിർത്താനും ഫാദർ ഈനാശു അംബ്രോസിനു കഴിഞ്ഞത് മതപരമായ സ്വാധീനം പള്ളിവഴി ചെലുത്തിയതുകൊണ്ടു മാത്രമാണ്. ആൻറണി ഫിലിപ്പോസായിരുന്നു അന്നത്തെ ജില്ലാ പൊലീസ് സൂപ്രണ്ട്.

സുചിത്ര പറഞ്ഞു.

—ഫാദർ ഈസ് ഗ്രേററ്.

കുമ്പസാരക്കൂട്ടിൽനിന്നും പുറത്തിറക്കി രൂപക്കൂടിനടുത്തേക്കു മാററിനിർത്തി ഫാദർ ഗോകുലനെ ഉപദേശിച്ചു.

—അനീതിയുടെ ഗോപുരങ്ങൾ ഇവിടെ നാൾക്കുനാൾ ഉയർന്നുകൊണ്ടിരിക്കുകയാണു മകനേ. നീയാണെങ്കിൽ വെറുമൊരു കുഞ്ഞുറുമ്പ്. നീ കുത്തിയാൽ ആ ഗോപുരം വീഴുമോ? അക്ഷരങ്ങൾകൊണ്ട് തീയമ്പുകൾ തീർക്കാനുള്ള സിദ്ധി കർത്താവ് നിനക്കു തന്നിട്ടുണ്ടല്ലോ. പിന്നെന്തിനാണു മകനേ ചോരയുടെ പാതയിലേക്ക് നീ എത്തിനോക്കുന്നത്?

—ഹി ഈസ് വെരി വെരി ഗ്രേററ്.

സുചിത്ര വീണ്ടും പറഞ്ഞു.

പക്ഷാഘാതം പിടിപെട്ട് പള്ളിക്കെട്ടിടത്തിലെ ഔട്ട് ഹൗസിൽ പരസഹായത്താൽ ഫാദർ കുറച്ചുകാലം കിടന്നു. നിരപരാധിയെന്നു കണ്ട് കോടതി ഗോകുലനെ തിരുപാധികം വിട്ടയച്ച വാർത്ത കേൾക്കാൻ



ഫാദറുണ്ടായിരുന്നില്ല. അന്ത്യചുംബനം നല്കി ശവക്കുഴിയിലേക്ക് ഒരുപിടി മണ്ണു വാരിയിട്ട് നിർവ്വികാരതയോടെ ശവസംസ്കാരച്ചടങ്ങുകൾ നോക്കിനിന്നു.

ആ രാത്രിയിൽ ഗോകുലനുറങ്ങാൻ കഴിഞ്ഞില്ല. മുറിയിൽ അവൻ അങ്ങോട്ടുമിങ്ങോട്ടും നടന്നു. പാതിര കഴിഞ്ഞപ്പോൾ അവൻ കടലാസും പേനയുമെടുത്തു. എഴുതിയും വെട്ടിയും വീണ്ടുമെഴുതിയും ഒടുവിലൊരു രൂപം കൈവന്നപ്പോൾ നേരം പുലർന്നുകഴിഞ്ഞിരുന്നു. കവിതയ്ക്കു പേരും നല്കി— കുരിശിൻെറ വേരുകൾ. ഫാദറിൻെറ സ്മരണയ്ക്കായി അവനുയർത്താൻ കഴിഞ്ഞ ഏററവും വലിയ സ്മാരകമായിരുന്നു ആ കവിത.

ഗോകുലൻ സുചിത്രയോടു പറഞ്ഞു.

—എൻെറ ആദ്യസമാഹാരത്തിലെ ആദ്യത്തെ കവിതയായി കുരിശിൻെറ വേരുകൾ ചേർത്തിട്ടുണ്ട്.

—പ്രെയ്സ് ദ ലോഡ്.

സുചിത്ര കളിയാക്കി.

പിന്നീട് ഒരു മഞ്ഞുകാല മദ്ധ്യാഹ്നത്തിൽ ഫാദറിൻെറ ശവക്കല്ലറയ്ക്കു മുമ്പിൽ നിമിഷങ്ങളോളം നിശ്ശബ്ദനായി മുഖം കുനിച്ചുനിന്ന് ഗോകുലൻ യാത്ര ചോദിച്ചു.

ഗോകുലൻ സുചിത്രയെ നോക്കി.

—അതിനുശേഷം ഞാൻ എവിടെല്ലാമോ അലഞ്ഞുതിരിഞ്ഞു. ആന്ധ്രയിലും കർണ്ണാടകത്തിലും തമിഴകത്തുമൊക്കെ. ഗോവയിലുമുണ്ടായിരുന്നു രണ്ടരമാസക്കാലം. യാത്രയ്ക്കിടയിലാണ് മിക്കപ്പോഴും എനിക്ക് കവിതയുടെ ബീജങ്ങളും വരികളും വീണുകിട്ടുക പതിവ്. ബസ്സിലോ തീവണ്ടിയിലോ ഒരു സൈഡ് സീററ്. തൊട്ടരികിൽ സംസാരപ്രിയനല്ലാത്തൊരു സഹയാത്രികൻ. എനിക്കെല്ലാമായി.

സുചിത്രയുടെ കമൻറ്.

—തൻെറ അച്ചനും ഒരിടത്തും ഉറച്ചു നില്ക്കാറില്ല എന്നല്ലേ ഫാദർ പറഞ്ഞിട്ടുള്ളത്?

ഗോകുലൻ ചിരിക്കുന്നു.

ഏതോ ഉൾപ്രേരണയാൽ ജോലിക്കുള്ള അപേക്ഷകൾ ഗോകുലൻ തുടർച്ചയായി അയച്ചുകൊണ്ടിരുന്നു. യാതൊരു തയ്യാറെടുപ്പും കൂടാതെ തികഞ്ഞ നിസ്സംഗതയോടെ മത്സരപ്പരീക്ഷകളുടെ ഗോദകളിലേക്കിറങ്ങിച്ചെല്ലും. ഫലം അറിവാവുമ്പോൾ കാലിന്മേൽ കാൽ കയററി ഗോകുലനിരിപ്പുണ്ടാവും. പക്ഷേ, എന്തു ചെയ്യാനാണ്? സുചിത്ര ദുഃഖിക്കുന്നു. ഒരിടത്തും ഉറച്ചു നില്ക്കാൻ കഴിയാത്തൊരു ശിരോലിഖിതദോഷം ഗോകുലനെ എമ്പാടും ചൂഴ്ന്നു നില്ക്കുന്നുണ്ടല്ലോ. അവൾ ജഗദീശ്വരനോടു ചോദിക്കുന്നു. പ്രഭോ, ബുദ്ധിശക്തിയും സർഗ്ഗവാസനയും നല്കി ഭൂമിയിലേക്കയച്ച ഈ മനുഷ്യനെ എന്തിനാണ് ഇത്തരമൊരു ശാപത്തിൻെറ ചങ്ങലക്കണ്ണികൾ കൊണ്ടു ബന്ധിച്ചിരിക്കുന്നത്. അവൾ ആശ്വാസം കണ്ടെത്തുന്നു. ഒരു നാസ്തികനെ എങ്ങനെയാണ് ഈശ്വരനു സഹായിക്കാൻ കഴിയുക?

വെയിൽ പരക്കുന്നു. ലാ അക്കാദമിയുടെ



മുററത്ത് ഒരു തണൽപ്പാടിൽ നില്ക്കുകയായിരുന്നു അവർ. അവൾ ചോദിച്ചു.

—തൻെറ ഫസ്ററ് അപ്പോയിൻറ്മെൻറ് എവിടെയായിരുന്നു?

മഹീന്ദ്ര ആൻഡ് മഹീന്ദ്രയിലായിരുന്നു ഗോകുലനു ലഭിച്ച ആദ്യ നിയമനം. ഹെഡ് ഓഫീസിൽനിന്നും ആന്ധ്രയിലെ രാജമുന്ത്രിയിലേക്കാണ് കമ്പനി അവനെ നിയോഗിച്ചത്. ഫീൽഡ് അസിസ്ററൻറിന് ആകർഷകമായ ശമ്പളമുണ്ടായിരുന്നു. ദിനബത്തയും ക്ഷാമബത്തയും വേറെ. ഇതിനെല്ലാം പുറമെ ഓവർസിയർ ശിപായിവഴി മാസംതോറും കൊടുത്തയയ്ക്കുന്ന മറെറാരു തുക. ആ തുകയാണ് ഗോകുലൻെറ ഉറക്കത്തിൻെറ കാൽവെള്ളയിൽ ഇടവിട്ടിടവിട്ട് ചുരണ്ടിക്കൊണ്ടിരുന്നത്. കൺസ്ട്രക്ഷൻ വിംഗിലെ നിരക്ഷരരായ നിത്യക്കൂലിക്കാരെ ഇടത്തട്ടുകാരും മാനേജ്മെൻറും കൗശലപൂർവ്വം ചൂഷണം ചെയ്യുന്നുണ്ടായിരുന്നു. പൂരിപ്പിക്കാത്ത വൗച്ചർ ഫോമിൽ റെവന്യൂ സ്ററാമ്പൊട്ടിച്ച് തൊഴിലാളികളുടെ വിരലടയാളം പതിപ്പിക്കുന്നതോടെ ചൂഷണത്തിൻെറ തിരശ്ശീല ഉയരുകയായി. ഗോകുലൻ മുഖം തിരിച്ചിരുന്നാൽ മാത്രം മതി. കൃത്യമായി പങ്ക് എത്തിക്കോളും. തലയുയർത്തി ഒന്നു ചോദ്യം ചെയ്യാൻ പോലും പററാത്തവിധം അനീതിയുടെ കരിങ്കൽക്കൂനയ്ക്കടിയിൽ ഗോകുലൻ ഞെരിഞ്ഞമർന്നു.

മാനസിക സംഘർഷം മൂർദ്ധന്യത്തിലെത്തിയ ഒരു സന്ധ്യയ്ക്ക് വരുംവരായ്കകളെ മറന്ന് അവൻ ചില തീരുമാനങ്ങളെടുത്തു. രാജിക്കത്തു കൊടുക്കാതെ ശമ്പളബാക്കി പോലും വാങ്ങാതെ ആനുകൂല്യങ്ങളുപേക്ഷിച്ച് പാതിരാവിൽ ഒരു പാസഞ്ചർ വണ്ടിയിൽ കയറിയിരുന്നു. നേരത്തെ പരിചയപ്പെട്ട വരദരാജു എന്നു പേരുള്ള ചെറുപ്പക്കാരനായ ഒരു തെലുങ്കു കവിയും അവനോടൊപ്പമുണ്ടായിരുന്നു.

തെലുങ്കാനയിലെ ഗ്രാമങ്ങൾ കാണാൻ ഗോകുലൻെറ കവിമനസ്സ് പണ്ടേ കൊതിച്ചിട്ടുള്ളതാണ്. വരദരാജുവിന് ഇംഗ്ലീഷ് ഭംഗിയായി സംസാരിക്കാനറിയാം. അവനോടൊപ്പം വെയിലിൻെറ കാഠിന്യത്തെ അവഗണിച്ച് പേര് ഓർമ്മിക്കാൻ കഴിയാത്ത ഏതെല്ലാമോ ഗ്രാമങ്ങളിലൂടെ അവർ സഞ്ചരിച്ചു. ആരെയൊക്കെയോ വരദരാജു ഗോകുലനു പരിചയപ്പെടുത്തി. പല മുഖങ്ങളും ഓർമ്മയിൽ തങ്ങിനിന്നില്ല. തെലുങ്കിൽ ബിരുദമെടുത്ത മൈഥിലി വിശ്വേശരലു എന്നു പേരുള്ള കുരുംകുളത്തുകാരി മലയാളി ടീച്ചർ അവരുടെ സെൻട്രൽ സ്ക്കൂളിലെ വിലാസം ഗോകുലനു കൊടുത്തു. ഗോകുലൻെറ കവിതകൾ തെലുങ്കിലേക്കു തർജ്ജമ ചെയ്യാൻ അവർക്ക് അതിയായ ആഗ്രഹമുണ്ട്.

ഒടുവിൽ ആന്ധ്ര വിടുംമുമ്പ് വരദരാജുവിൻെറ വീട്ടിലായിരുന്നു രാത്രി ആഹാരം. വിധവയാണ് അവൻെറ അമ്മ. നരച്ച വെള്ളച്ചേല വാരിച്ചുററി, ഒരു അസ്ഥിപഞ്ജരം കണക്കെ, മദ്ധ്യവയസ്സു പിന്നിട്ട അവർ ആരുടെ മുഖത്തും നോക്കാറില്ല. അടുക്കളയിൽനിന്നും അപൂർവ്വമായേ അവർ പുറത്തു വരാറുള്ളൂ. വരദരാജുവിൻെറ അച്ഛനെക്കുറിച്ച് യാത്രയ്ക്കിടയിൽ ഒരു തവണ ഗോകുലൻ ചോദിച്ചതാണ്. ഹി ഈസ് നോ മോർ എന്നു മാത്രമായിരുന്നു ഉത്തരം.

ഗോകുലനു കഴിക്കാൻ പുഴമത്സ്യവും നാട്ടു വെണ്ടയ്ക്കയും ചേർത്ത് കൊഴുപ്പു കൂടിയ ഒരു ഒഴിച്ചുകറിയുണ്ടാക്കി. പൊള്ളമുളകും സവോളയും അരിഞ്ഞുചേർത്ത ഒരു തൊടുകറി. പാലിൻെറ പച്ചപ്പു മാറിയിട്ടില്ലാത്ത മഞ്ഞളിട്ടു കാച്ചിയ തൈര്. കനലിൽ ചുട്ടെടുത്ത കുരുമുളകു പപ്പടം. മുഖം കുനിച്ചിരുന്നാണ് ആ മാതാവ് അവർക്ക് ആഹാരം വിളമ്പിക്കൊടുത്തത്.



ഊണിനുശേഷം വരദരാജു ഗോകുലനെ വീട്ടിനകത്തുള്ള ഒരു ഇടുങ്ങിയ മുറിയിലേക്ക് കൂട്ടിക്കൊണ്ടു പോയി. ആമയോടു മേഞ്ഞ മേൽപ്പുരയ്ക്കുതാഴെ ചുമരിൽ തൂക്കിയിട്ടിട്ടുള്ള ചെറുപ്പക്കാരൻെറ പഴക്കംചെന്ന ഒരു ഫോട്ടോയിലേക്ക് വരദരാജു വിരൽചൂട്ടി. യൗവ്വനവ്യഗ്രതയിൽ തിളങ്ങുന്ന രണ്ടു കണ്ണുകൾ ഗോകുലനെ വല്ലാതെ ആകർഷിച്ചു. ഫോട്ടോയുടെ ഇടതും വലതുമായി ലെനിൻെറയും സ്ററാലിൻെറയും ചില്ലിട്ട ചിത്രങ്ങൾ. മുകളിൽ ഒത്ത നടുവിലായി അരിവാൾ ചുററിക നക്ഷത്രത്തിൻെറ കലണ്ടർ ചിത്രം ഒട്ടിച്ചിരിക്കുന്നു. നേരെ താഴെ നിലത്തോടു ചേർന്ന് ചുമരിൽ ആണിയടിച്ചു തൂക്കിയിട്ടിരിക്കുന്ന ശ്രീരാമപട്ടാഭിഷേകത്തിൻെറ ഫ്രെയിം ചെയ്ത കളർ പടം.

—യുവർ ഫാദർ...?

—യെസ്.

തെലുങ്കാനാ സമരത്തിൻെറ രക്തസാക്ഷി. സ്വാതന്ത്ര്യം നേടിയ ഇന്ത്യൻ വെടിയുണ്ടയാണ് വരദരാജുവിൻെറ അച്ഛൻെറ അടിവയർ തുളച്ചത്. രണ്ടാമത്തെ വെടിയുണ്ട നെററിയിൽ. പിന്നീട് അധികം പിടയേണ്ടി വന്നില്ല. പനങ്കാട്ടിൽ നിത്യനിദ്ര.

ഗോകുലൻ നിശ്ശബ്ദനായി. ഒരു തരിപ്പ് ശരീരത്തെയാകെ ബാധിച്ചതുപോലെ. കാൽപ്പടങ്ങളിൽനിന്നും വിയർപ്പ് ആരംഭിക്കുന്നു. പുറത്തു കടക്കണം. അല്പം കാററുകൊള്ളണം.

അവർ പുറത്തു കടന്നു. ആ ഉഷ്ണരാത്രിയിൽ മുററത്ത് കയററുകട്ടിലിലാണ് അവർ കിടന്നത്. വരദരാജു പറഞ്ഞു. അവൻെറ അമ്മ നിത്യവും നാലഞ്ചുതവണ കർപ്പൂരം കത്തിച്ച് രക്തസാക്ഷിയായ ഭർത്താവിനെയും പിന്നീട് ലെനിനെയും സ്ററാലിനെയും ശ്രീരാമകുടുംബത്തെയും പൂജിക്കും. ആ മുറിയിലുള്ള എല്ലാവരും അവർക്കു ദൈവങ്ങളാണ്.

സുചിത്ര ചിരിക്കുന്നു.

ഗോകുലൻ പറഞ്ഞു.

—ആ രാത്രിയിൽ ഞാനുറങ്ങിയില്ല. കയററുകട്ടിലിൽ മലർന്നു കിടന്നു. മുകളിൽ ആകാശത്ത് മുക്കാൽ ചന്ദ്രൻ. ഒരാശയം തോടുടച്ച് പുറത്തേക്കിഴഞ്ഞു. ആദ്യം മനസ്സിൽ പൊന്തിവന്നത് കവിതയുടെ തലക്കെട്ട്.

—എന്തു പേരിട്ടു..?

—രക്തരാവുകളിൽ പിൻനിലാവ്.

ഒരു വിമാനം താണു പറന്ന് ശബ്ദമുണ്ടാക്കി മറഞ്ഞു. വൃക്ഷത്തലപ്പുകൾ ആകെ ഒന്നിളകി. വിമാനത്തിൻെറ ഇരമ്പൽ അവസാനിച്ചപ്പോൾ സുചിത്ര ചോദിച്ചു.

—പിന്നീട് എവിടെ പൊങ്ങി?

—കർണ്ണാടകയിൽ.

സ്പെഷ്യൻ അലവൻസുകളുൾപ്പെടെ ഒട്ടും മോശമല്ലാത്ത ഒരു പേ സ്കെയിലുണ്ടായിരുന്നു പഞ്ചാബ്-സിൻഡ് ബാങ്കിലെ കാഷിയർക്ക്. പ്യൂൺ സത്യമൂർത്തി ഗോകുലനു വേണ്ട എല്ലാ സഹായങ്ങളും ചെയത്തുകൊടുത്തു. പൂന്തോട്ടങ്ങളുടെ നഗരത്തിൽ, ബാങ്കിനടുത്തുതന്നെ എഴുതാനും വായിക്കാനും പററിയ അന്തരീക്ഷമുള്ള ഒരു താമസസ്ഥലം അയാൾ ഏർപ്പാടാക്കി. പക്ഷേ, എന്തു ഫലം! കാഷിയറുടെ രാത്രികളിൽ കറൻസിയുടെ കരിമ്പൂച്ചകൾ തലങ്ങും വിലങ്ങുമോടി. ഭയപ്പാടിൻെറ കമ്പിളിപ്പുതപ്പിനകത്ത് അവൻെറ സർഗ്ഗചേതന കണ്ണടച്ചുറങ്ങാതെ കിടന്നു. ഒരുവരിപോലുമെഴുതാൻ കഴിയാതെ അവൻ വീർപ്പുമുട്ടി. എക്സസ് പേമെൻറുകൾ വർദ്ധിച്ചു. ശമ്പളത്തുക മാസംതോറും താഴോട്ടിറങ്ങി. ഒടുവിൽ ഒരു വൈകുന്നേരം മാനേജരുടെ കാബിനകത്തേക്കു കയറിച്ചെന്ന് രാജിക്കത്തും കാഷിൻെറ താക്കോലും മേശപ്പുറത്തുവച്ചു പിൻവാങ്ങി. പ്യൂൺ സത്യമൂർത്തിയുടെ കണ്ണുകൾ നിറഞ്ഞു കവിഞ്ഞിരുന്നു. സൈക്കിയാട്രിസ്ററിൻെറ കൺസൾട്ടിംഗ് റൂമിനു പുറത്തു കാത്തിരിക്കുന്ന ഒരുവനെ നോക്കുന്നതുപോലെ സഹപ്രവർത്തകരുടെ കണ്ണുകൾ ചുററിലും.

—കറക്ട്. അബ്സല്യൂട്‌ലി കറക്ട്.

സുചിത്രയുടെ കമൻറും ഒപ്പം ചിരിയും. ഐസ്ക്രീം നുണയുന്നതിനിടയിൽ ഗോകുലനും ചിരിപൊട്ടി. പാർലറിലെ വെയിററർ അതു ശ്രദ്ധിച്ചു. ചിരി പതുക്കെപ്പതുക്കെ പതഞ്ഞു വററി.

—ദെൻ നെക്സ്ററ്.

അവിടെനിന്നും ഗോകുലൻ ഓടിത്തളർന്നെത്തിയത് തമിഴ്നാട്ടിലെ ചുട്ടുപൊള്ളുന്ന മദിരാശി പട്ടണത്തിൽ. ഫുഡ് കോർപ്പറേഷൻ ഒഫ് ഇന്ത്യയുടെ ബഹുനിലക്കെട്ടിടത്തിനകത്തെ രണ്ടാം നിലയിലുള്ള എസ്ററാബ്ളിഷ്മെൻറ് സെക്ഷനിൽ വിയർപ്പെന്തെന്ന് അറിയാത്ത ജോലി. ഫയലുകൾ മുമ്പിൽ തുറന്നുവച്ച് മനസ്സിനെ മേച്ചിൽപ്പുറങ്ങളിലേക്ക് അഴിച്ചുവിടാം. ഓഫീസിനകത്തിരുന്നുതന്നെ കവിതകൾ കുത്തിക്കുറിച്ചു. പകർത്തിയെഴുതി കേരളത്തിലെ വാരികകൾക്കയച്ചു.

കോർപ്പറേഷൻ ഗോഡൗണിൽ അരിച്ചാക്കുകൾ മറിഞ്ഞുവീണ് ചതഞ്ഞു ചത്ത ശൗരിമുത്തു എന്നു പേരുള്ള ഒരു ചുമട്ടുതൊഴിലാളിയെക്കുറിച്ച് ഗോകുലൻ കവിതയെഴുതി.

—ടൈററിൽ...?

—മരണാശംസകൾ.

കവിതയുടെ മുൾമുനയേററ് മാനേജ്മെൻറിൻെറ തൊലി കീറിയതിനാലാവണം മലയാളിയായ സോണൽ മാനേജരുടെ വിദ്വേഷം ഫണമുയർത്തി. ഗോകുലൻെറ നിയമനം താല്ക്കാലിക സേവനച്ചട്ടങ്ങൾക്കത്തായിരുന്നതിനാൽ അവസാനിപ്പിക്കാനും എളുപ്പമായിരുന്നു. ടെർമിനേഷൻ മെമ്മോയിൽ രണ്ടു കാരണങ്ങൾ വ്യക്തമാക്കപ്പെട്ടു: ഇൻ സബോർഡിനേഷൻ ആൻഡ് ഇൻഡിസിപ്ളിൻ.

കഥ കേട്ടു നടന്നിരുന്ന സുചിത്ര ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു.

—വട്ട്... ഉഗ്രൻ വട്ട്.

—ആർക്ക്?

—കെ.പി. ഗോകുലപാലൻനായർക്ക്... അല്ലാതെ മററാർക്ക്.

വാച്ചിൽ നോക്കി അവർ ക്ളാസ്സുമുറിയിലേക്കു കടന്നു. ഇന്ത്യൻ കോൺസ്ററിററ്യൂഷനെക്കുറിച്ചുള്ള രാമസുബ്രഹ്മണ്യയ്യരുടെ പ്രഭാഷണത്തിൽ അവളുടെ മനസ്സുറച്ചില്ല. ഗോകുലൻ പിന്നിട്ട വഴികളുടെ വിജനതയിൽ അവൾ നിന്നു. ചക്രവാളം തൊട്ട് ചക്രവാളം വരെ പരന്നുകിടക്കുന്ന ആളനക്കമില്ലാത്ത പെരുംപാതകൾ. ഇനിയും ഇതു നീണ്ടു പോകുമോ?

ഗോകുലൻെറ അലച്ചിൽ ഇവിടംകൊണ്ടും അവസാനിക്കുന്നില്ല. ഗോവയിലെ പനാജിയിൽ എബ്രഹാം പുത്തൂരിൻെറ ഡോർമിറ്ററിയിൽ പൊള്ളുന്ന പനിയും പഴുത്തുവീർത്ത വസൂരിത്തിണർപ്പുകളുമായി ഒന്നരമാസക്കാലം ഗോകുലൻ കിടന്നു. എബ്രഹാമൊഴിച്ച് മററുള്ളവരെല്ലാം അവനെ ഉള്ളാലെ ശപിച്ച് മുറിയൊഴിഞ്ഞു പോയി. എബ്രഹാം മാത്രം എങ്ങും പോയില്ല. കഞ്ഞിവച്ചും വേപ്പില കൊണ്ടു വീശിക്കൊടുത്തും തൊട്ടടുത്ത കട്ടിലിൽ കിടന്നും അയാൾ ഗോകുലനെ ശുശ്രൂഷിച്ചു.

ഗോകുലൻെറ ഒരു ആരാധകനായിരുന്നു എബ്രഹാം പുത്തൂർ. ഒന്നോ രണ്ടോ കവിതകളെഴുതി പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. കത്തിടപാടുകളിലൂടെ പടർന്നുകയറിയ ബന്ധവും യാത്രക്കൊതിയുമാണ് ഗോകുലനെ പനാജിയിലെത്തിച്ചത്. ആൾ ഗോവ ബ്രുവറീസ് വർക്കേഴ്സ് യൂണിയൻെറ ജോയിൻറ് സെക്രട്ടറികൂടിയായിരുന്നു എബ്രഹാം. കോട്ടയം ജില്ലയിലെ കുരിശുംമൂട് സ്വദേശി. അവിവാഹിതൻ.

സെയിൻറ് സേവ്യറുടെ പുണ്യഭൂമിയിൽ ഗോകുലനു ശവക്കുഴി തോണ്ടേണ്ടി വരുമോ എന്ന് ഓരോ ദിവസവും എബ്രഹാം ഭയന്നു. വസൂരിരോഗം അത്രത്തോളം ആഴത്തിൽ ഗോകുലൻെറ ശരീരത്തെ ഉഴുതുമറിച്ച് വിത്തുകളിറക്കിയിരുന്നു. ഹോമിയോ ഡോക്ടർ ഗോമസ് പെരേരയുടെ മധുര ഗുളികകൾ തിന്നതിന് കൈയും കണക്കുമില്ല. ഒടുവിൽ മരണത്തിൻെറ പിടിയിൽനിന്നും കുതറിമാറി പിറന്ന നാട്ടിലേക്കു തിരിച്ചോടി.

നാട്ടിൽ തുന്നക്കാരൻ കേശവൻകുട്ടിയും അവൻെറ അമ്മയുമായിരുന്നു ഗോകുലന് ഒരഭയം. അധികകാലം തൊഴിൽരഹിതനായി അവന് അവിടെ കഴിയേണ്ടി വന്നില്ല. അപ്പോഴേക്കും റെയിൽവേ ബോർഡിൻെറ രജിസ്ററേഡ് ലെറ്ററും പേറി പോസ്ററുമാൻ രാമക്കുറുപ്പ് വരുന്നുണ്ടായിരുന്നു.

—അൺബിലീവബ്ൾ.

സുചിത്ര പറഞ്ഞു.

—എൻെറ ജീവിതം എനിക്കുതന്നെ അവിശ്വസനീയമായ ഒരു കഥയാണ്. പിന്നെങ്ങനെ മററുള്ളവർ വിശ്വസിക്കും.

ഗോകുലൻെറ മറുപടി പെട്ടെന്ന് ഇരുവരിലും നിശ്ശബ്ദത പരത്തി. രാജ്ഭവൻ റോഡിലൂടെ അവർ കുറെദൂരം അപരിചിതരെപ്പോലെ നടന്നു.

—നമുക്കു പിരിയാം ഗോകുൽ. ടോട്ടലി മൂഡ് ഓഫ്.

സുചിത്ര വാച്ചിൽ നോക്കി.

—ക്ളാസ് കട്ടുചെയ്ത വിവരം അമ്മയറിഞ്ഞാൽ ആകെ ബോറാവും. അമ്മയോടു വായിട്ടലയ്ക്കാൻ എനിക്കു വയ്യ.

ഒഴിഞ്ഞു വന്ന ഒരു ആട്ടോ കൈകാട്ടി നിർത്തി ഗോകുലനു കൈയുയർത്തിക്കാണിച്ച് സുചിത്ര യാത്രയായി.

ദക്ഷിണ റെയിൽവേയിലെ ഷൊർണൂർ ജംഗ്ഷനിൽ ക്രൂ ബുക്കിംഗ് സെൻററിലെ ക്ളാർക്കിൻെറ പണിയിൽ എന്തുകൊണ്ടോ ഗോകുലൻ ആത്മസംതൃപ്തി കണ്ടെത്തി. ഒടുവിൽ ഈ കിറുക്കൻ ഒരു തുരുത്തിലണഞ്ഞല്ലോ എന്ന് കഥ കേട്ടു നടന്നിരുന്ന സുചിത്രയും ആശ്വസിച്ചു.

ചാററൽമഴ ഉതിരാൻ തുടങ്ങിയിരുന്നു. കുടക്കീഴിൽ സുചിത്രയോടൊപ്പം ചേർന്നു നടക്കാൻ വിമ്മിട്ടപ്പെട്ടുകൊണ്ട് തൊട്ടും തൊടാതെയും നീങ്ങുകയായിരുന്നു ഗോകുലൻ.

—യെസ് കാരി ഓൺ.

ഗോകുലൻ തുടർന്നു.

—എന്തുകൊണ്ടോ റെയിൽവേയിലെ ആ ജോലി എനിക്കു വല്ലാതെയങ്ങ് ഇഷ്ടപ്പെട്ടു. ഒഴിവു കിട്ടുമ്പോഴൊക്കെ പ്ളാററ് ഫോമിലൂടെ ഞാൻ അങ്ങോട്ടുമിങ്ങോട്ടും നടക്കും. വരവേല്പിൻെറ പുഞ്ചിരിയും വിടവാങ്ങൽക്കണ്ണീരും ഇററിററു വീണ് ഇഴുകിയുറച്ച ഒരു അന്തരീക്ഷം. പെട്ടെന്ന് ഉറങ്ങിപ്പോവുകയും പൊടുന്നനെ ചാടിയുണരുകയും ചെയ്യുന്ന പ്ളാററ് ഫോം. പൗർണ്ണമിരാവുകളിൽ പുഴമ്പാലത്തിൽ ചെന്നുനിന്ന് നിലാവിലൊഴുകുന്ന നിളയെ നോക്കിനില്ക്കും. ഒഴിവുദിവസങ്ങളിൽ തിരുവില്വാമലയിലെ സന്ധ്യകൾ. തിരുനാവായിലെ പ്രഭാതങ്ങൾ. അണക്കെട്ടിൽനിന്നും നോക്കുമ്പോൾ അകലെ പച്ചപ്പുകളുടെ നിഗൂഢത. കണ്ണെത്തുംദൂരത്തോളം പശ്ചിമഘട്ടംവരെ പരന്നുകിടക്കുന്ന പാടശേഖരങ്ങൾ. അദ്ധ്വാനത്തിൻെറ കറുത്ത രൂപങ്ങൾ പൊരിവെയിലിൽ വിയർത്തൊലിക്കുന്നു.

ഗോകുലൻെറ ശബ്ദത്തിന് അല്പം തീവ്രത കൈവരുന്നുണ്ടോ എന്ന് സുചിത്രയ്ക്കു തോന്നാതിരുന്നില്ല.

ഗോകുലൻ പറഞ്ഞുകൊണ്ടിരുന്നു.

—പകലന്തിയോളം പാടത്തു പണിയെടുത്ത് പുഴയിൽ മുങ്ങിക്കുളിച്ച് അവരവരുടെ കുടിലുകളിലേക്ക് ധൃതിപിടിച്ചോടുന്ന കർഷകത്തൊഴിലാളികൾ. അമ്മമാർക്ക് കുഞ്ഞുങ്ങളെ മുലയൂട്ടണം, രാത്രിക്കഞ്ഞിക്ക് അരിയിടണം. വററു വേവുംമുമ്പ് കിടാങ്ങൾ തളർന്നുറങ്ങിപ്പോവുന്നു. ഒരിക്കലും തികയാത്ത അത്താഴക്കഞ്ഞിയുടെ ജലം ഊററിക്കുടിച്ച് ഉറങ്ങുന്ന തൊഴിലാളിക്കുടുംബം.

സുചിത്രയ്ക്ക് ക്ഷമ നശിച്ചു.

—ഗോകുൽ... കമ്മ്യൂണിസ്ററുകാരുടെ ഈ പഴഞ്ചൻ സെൻറിമെൻറ്സൊക്കെ ദയവായി ഒന്നു നിർത്താമോ? ഏതു നൂററാണ്ടിലാണ് താൻ ജീവിക്കുന്നത്? ടുഡെ ആൾ ആർ വെൽ പെയ്ഡ്. കാശു മുഴുവൻ കള്ളുഷാപ്പുകാരും സിനിമാതിയേററർകാരും കൊണ്ടുപോകുന്നു എന്നതാണു സത്യം. മർദ്ദിത ജനത, അദ്ധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗം എന്നൊക്കെ പറഞ്ഞുനടക്കാൻ ഇക്കാലത്ത് അപാരമായ തൊലിക്കട്ടിതന്നെ വേണം. ലെസ്സ് വർക്ക് മോർ കംഫർട് എന്നല്ലേ ഇപ്പോഴത്തെ മുദ്രാവാക്യം. ഇന്നു നടക്കുന്നത് ഓർഗനൈസ്ഡ് എക്സ്പ്ളോയിറേറഷൻ. യഥാർത്ഥത്തിൽ ഇപ്പോൾ ക്ളാസ് സ്ട്രഗിൾ നടത്തേണ്ടത് പാർട്ടിക്കെതിരാണ്.

ഗോകുലൻ നിശ്ശബ്ദനായി. ഒരു ഫയർ എൻജിൻ പരിസരം കിടുക്കി അവരുടെ മുമ്പിലൂടെ കടന്നുപോയി.

സുചിത്ര തിടുക്കം കൂട്ടി.

—സോറി ഗോകുൽ...

ഗൊ എഹഡ്.

മടിച്ചു മടിച്ചാണെങ്കിലും ഗോകുലൻ തുടർന്നു.

സ്റേറഷനെതിരെ റോഡിനപ്പുറത്തായി ഒരു മൂന്നുനിലക്കെട്ടിടമുണ്ട്. അതിൻെറ ഏററവും മുകളിലത്തെ നിലയിലാണ് റെയിൽവേ തൊഴിലാളികളുടെ യൂണിയനാഫീസ്. താഴെ ഒരു ബേക്കറി. തൊട്ടു മുകളിൽ സ്വർണ്ണാഭരണങ്ങൾ പണയത്തിനെടുക്കുന്ന ഉദാര ഫൈനാൻസിയേഴ്സ്.





യൂണിയനാഫീസിൽ എ.കെ.ജിയുടെ ഒരു വലിയ ഛായാചിത്രം ചുമരിൽ ഉറപ്പിച്ചിട്ടുണ്ട്. അതിനു താഴെ ഐതിഹാസികമായ റെയിൽവേ സമരങ്ങളുടെ കാലാകാലങ്ങളിൽ എടുത്തിട്ടുള്ള നിശ്ചല ദൃശ്യങ്ങൾ.

യൂണിയനാഫീസിൽ ചെന്നാൽ നാലഞ്ചു ദിനപത്രങ്ങൾ വായിക്കാം. ഒരു തമിഴ് പത്രവും വരുത്തുന്നുണ്ട്. വാരികകളും മാസികകളും കാണും. എല്ലാം പത്രങ്ങളും ഗോകുലൻ വരിവിടാതെ വായിക്കും. തപ്പിത്തപ്പിയാണെങ്കിലും തമിഴ് പത്രത്തെയും ഉപേക്ഷിക്കാറില്ല. രാത്രി പത്തുപതിനൊന്നു മണിയാവും അവിടെനിന്നിറങ്ങുമ്പോൾ. അപ്പോഴേക്കും ഓഫീസ് സെക്രട്ടറി ജലാലുദ്ദീൻ ഉറക്കംപിടിച്ചിട്ടുണ്ടാവും.

യൂണിയനാഫീസ് കെട്ടിടത്തിൻെറ ഏററവും മുകളിൽ ഒത്ത നടുവിലായി ഒരു വലിയ മുളംകമ്പിൽ ഒരു ചുവന്ന കൊടി പൊക്കിക്കെട്ടിയിട്ടുണ്ട്. ദൂരെനിന്നു വരുന്നവർക്കും തീവണ്ടി യാത്രക്കാർക്കും ആ കൊടി കാണാം. അത്രയും ഉയരത്തിലാണ് അതു കെട്ടിവച്ചിരിക്കുന്നത്.

ഗോകുലൻ പറഞ്ഞു.

—എൻെറ ഓഫീസ് മുറിയിലിരുന്നാൽ ഉയരത്തിൽ പാറിപ്പറക്കുന്ന ആ ചെങ്കൊടി കാണാം. പടിഞ്ഞാറൻ കാററ് വിശ്രമിക്കുന്നതേയില്ല. ചെങ്കൊടിയാവട്ടെ, അസ്തമയം കഴിഞ്ഞാലും യൗവ്വനതീക്ഷ്ണതയോടെ പറന്നുകൊണ്ടിരിക്കും. അതു പറക്കുന്നതും നോക്കി...

—സ്റേറാപ്പ് ഇററ്.

സുചിത്രയ്ക്കു സഹികെട്ടു.

—ഗോകുൽ താൻ സബ്ജക്ട് മാററുന്നു. എന്നെ ബോറടിപ്പിക്കാനാണോ ഭാവം?

അവൾ തീ ആളിക്കത്തിച്ചു.

—നിങ്ങളുടെ സോവിയററ് യൂണിയനിൽപ്പോലും അതൊക്കെ ചുരുട്ടിക്കൂട്ടി ഷെഡ്ഡിൽ കേററി. പിന്നല്ലേ തൻെറ ഒരു ഷൊർണ്ണൂർ ചെങ്കൊടി.

ഗോകുലൻെറ മുഖം പെട്ടെന്നു വാടി. അവിചാരിതമായി ചാററൽമഴ കനക്കുകയും ചെയ്തു. അതു വകവയ്ക്കാതെ കാവിസഞ്ചി തലയിൽവച്ച് റോഡു മുറിച്ചുകടന്ന് ബസ് സ്റേറാപ്പിലെ നിവർത്തിയ കുടകൾക്കിടയിൽ അയാൾ അപ്രത്യക്ഷനായി. അങ്ങനെ റെയിൽവേ കഥ തീരുംമുമ്പ് നടുറോഡിൽവച്ച് അവർ പിണങ്ങിപ്പിരിഞ്ഞു. എങ്കിലും കഥയുടെ പര്യവസാനം പിറേറന്നു കാലത്ത് കോഫീ ഹൗസിലിരിക്കുമ്പോൾ ഗോകുലനിൽനിന്നു തന്നെ സുചിത്ര മനസ്സിലാക്കി. പരിഹാസത്തിൻെറ മേമ്പൊടി ചേർത്ത് കഥാന്ത്യം താഴെപ്പറയുംവിധം അവൾ രൂപാന്തരപ്പെടുത്തി:

സംഘബോധ ബാധയേററ്, ചെങ്കൊടി പ്രേമത്താൽ തരളിതനായി, റെയിൽവേ പണിമുടക്കിൽ പങ്കെടുത്ത്, പത്തുനാൾ സബ്ജയിലിൽ പാർത്ത് ധീരനേതാവായി പുറത്തേക്കിറങ്ങിയ സഖാവ് ഗോകുലപാലൻനായരെ

എതിരേററത് ഡിവിഷനൽ മാനേജരുടെ ഡിസ്മിസ്സൽ ഓർഡർ.

ഗോകുലന് അരിശം തോന്നിയില്ല. കഴമ്പില്ലാത്ത തമാശകൾ പറഞ്ഞ് മുതിർന്നവരെ ചിരിപ്പിക്കാൻ പാഴ്ശ്രമം നടത്തുന്ന ഒരു പ്രൈമറി വിദ്യാർത്ഥിനിയായി സുചിത്ര മുന്നിലിരിക്കുന്നു. അത്രമാത്രം.

സുചിത്രയ്ക്ക് ഇനിയുമറിയണം.

—സിനിമ തീർന്നോ?

—ഇല്ല.

ഉം... പറയ്... പിന്നീട് എന്തൊക്കെ വേഷങ്ങൾ കെട്ടി?

ഗോകുലൻ പറഞ്ഞവസാനിപ്പിച്ചു.

—കുറച്ചുകാലം ഒരു പാരലൽ കോളേജ് അദ്ധ്യാപകൻ. ദുബായിൽ ചെന്ന് അത്യദ്ധ്വാനം ചെയ്തുണ്ടാക്കിയ പണംകൊണ്ട് ഒരു സാഹിത്യപ്രേമി തുടങ്ങിയ പുസ്തകപ്രസിദ്ധീകരണശാലയുടെ മാനേജർ. അതു പൊട്ടിയപ്പോൾ വീടുതോറും കയറിയിറങ്ങി ട്യൂഷനെടുക്കുന്ന ഗോകുലൻ മാഷ്.

ബെയറർ വന്നു. പതിവുപോലെ ബില്ലു വാങ്ങാൻ സുചിത്ര തിടുക്കത്തോടെ കൈ നീട്ടി. ഗോകുലൻ വിലക്കി.

—ഇന്ന് എൻെറ വക. ഒരു പുതിയ മാസികക്കാർക്ക് കവിത കൊടുത്തപ്പോൾ റെഡി ക്യാഷു തന്നു. നൂറു രൂപ. ചെറിയ ഒരു സാധനം.

—പേര്?

—ഒരു വിശുദ്ധ ശുദ്ധിപത്രം.

രാത്രി ഉറങ്ങാൻ കിടക്കുമ്പോൾ നാളെ ക്ളാസ്സിൽ കയറുന്നതിനുമുമ്പായി ഗോകുലനോടു പറയേണ്ട തമാശവാക്കുകൾ സുചിത്രയുടെ ഉള്ളിൽ രൂപംകൊണ്ടു.

—കിട്ടിയതെല്ലാം കളഞ്ഞുകുളിച്ച് അവസാനം അനന്തപുരിയിലേക്കു വണ്ടി കയറാനും നിയമം പഠിക്കാനുമൊക്കെ തോന്നിയത് എത്ര നന്നായി. ഇല്ലെങ്കിൽ നാം തമ്മിൽ കണ്ടുമുട്ടു മായിരുന്നോ?

സ്ററാഫ് സെലക്ഷൻ കമ്മിഷൻെറ ടെസ്ററു പാസായി നിയമന ഉത്തരവു കൈയിൽ കിട്ടിയപ്പോൾ അറുബോറായി തോന്നിത്തുടങ്ങിയ നിയമപഠനം മതിയാക്കി സുചിത്ര ജോലിക്കു കയറി. പിറേറന്നു കാലത്ത് ഗോകുലൻ അവളെ ഫോണിൽ വിളിച്ചു. അവൾ കുളിക്കാനുള്ള തയ്യാറെടുപ്പിലായിരുന്നു. അച്ഛനുമമ്മയും അതികാലത്തുതന്നെ പാർട്ടി ജില്ലാ സെക്രട്ടറിയുടെ മകൻെറ കല്യാണത്തിനു പൊയ്ക്കഴിഞ്ഞിരുന്നു.

സുചിത്രേ ഒരു സന്തോഷവാർത്ത എന്നു പറഞ്ഞാണ് ഗോകുലൻ ആരംഭിച്ചത്.

—ഇന്നലെ രാത്രി സുൽത്താൻ ബത്തേരിയിൽനിന്നും സുബ്രഹ്മണ്യൻ എന്നു പേരുള്ള എൻെറ ഒരു ആത്മസുഹൃത്ത് ഇവിടെ എത്തിയിട്ടുണ്ട്. ഒരു വലിയ പദ്ധതിയുമായിട്ടാണ് അവൻ വന്നിരിക്കുന്നത്. ഞാൻകൂടി സഹായിച്ചാലേ അവനതു പൂർത്തിയാക്കാൻ കഴിയൂ.

ഗോകുലൻ വിശദീകരിച്ചു.

—ആറുകൊല്ലത്തെ വിചാരണത്തടവിനു ശേഷം വേണ്ടത്ര തെളിവുകളില്ലാത്തതിനാൽ കോടതി വിട്ടയച്ച ആ സഖാവ് കേരളത്തിലെ നക്സലൈററു പ്രസ്ഥാനത്തെക്കുറിച്ച് ഒരു പുസ്തകം എഴുതിയുണ്ടാക്കിയിരിക്കുന്നു. അത് അച്ചടിച്ചിറക്കണമെന്നാണ് അവൻെറ ഇപ്പോഴത്തെ അതിയായ ആഗ്രഹം. അതിനുള്ള പണമൊക്കെ ഉദ്യോഗസ്ഥന്മാരായ മുൻ അനുഭാവികളെക്കൊണ്ട് ലോണെടുപ്പിച്ചും മററുള്ളവരിൽനിന്നു സംഭാവനകൾ പിരിച്ചും അവൻ സ്വരൂപിച്ചിട്ടുണ്ട്. പ്രൂഫ് നോക്കാൻ ഞാൻതന്നെ വേണമെന്ന് അവനു വലിയ നിർബ്ബന്ധം. ഒരുതരത്തിലും എനിക്കൊഴിയാൻ വയ്യ. ഞങ്ങൾ തമ്മിലുള്ള ബന്ധത്തിന് അത്രത്തോളം ആഴമുണ്ട്.

ഗോകുലൻ മുരടനക്കി.

—ഹലോ മാഡം. ആകയാൽ ലാ അക്കാദമിയിലെ നിയമപഠനം ഇന്നു മുതൽ ഞാൻ അവസാനിപ്പിച്ചിരിക്കുന്നതായി ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു.

ഗോകുലൻെറ ഊറിയൂറിയുള്ള ചിരി.

കുളിമുറിയിൽ ഷവറിനു താഴെ പതിവിൽക്കൂടുതൽ സമയം സുചിത്ര നിന്നു. കുളിർമ്മയോടെ അവൾ പലതും ഓർത്തു.

(തുടരും)





ബി. മുരളി

# തെർമോമീറ്ററിൽ പനി ഇറങ്ങുന്നു

ജീസസിൻെറ പ്രശസ്തി ഇമ്മാനുവൽഅച്ചൻ ഉദ്ഘോഷിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ മേരി സിൽവസ്ററർ ഗ്രേസി എന്ന പെൺകുട്ടി പള്ളിയുടെ ഏററവും ഉയരത്തിലുള്ള ജനൽദ്വാരത്തിലിരുന്നു കുറുകുന്ന പ്രാവുകളെപ്പോലും അസൂയപ്പെടുത്തുന്ന അവളുടെ വെളുത്ത ഫ്രോക്ക് ഒതുക്കിപ്പിടിച്ചു മുട്ടുകുത്തി എണീററു. സഹോദരി സ്റെറല്ലാ സിൽവസ്ററർ ഗ്രേസിയുടെ നിശ്ശബ്ദതയ്ക്കു തടസ്സം വരുത്താതെ മൂന്നുപേർക്കപ്പുറം മുട്ടുകുത്തിനിന്നു കണ്ണീർ വാർക്കുകയായിരുന്ന അവളുടെ അമ്മ ഗ്രേസി സിൽവസ്റ്ററിൻെറ ശ്രദ്ധയെ മൃദുവായി വിളിച്ചു. ഗ്രേസി സിൽവസ്ററർ അതറിയുകയും അവളെ പോകാനനുവദിക്കുകയും ചെയ്തു. നനുത്ത രോമങ്ങൾ നിറഞ്ഞ, അദ്ഭുതകരമാംവിധം വെളുത്തു മഞ്ഞനിറമാർന്ന അവളുടെ കാലുകൾക്കു പിൻനിരയിലിരുന്ന പെൺകുട്ടികളും വലതുകൈ പരവതാനിയിലൂന്നി സ്വന്തം നെഞ്ചിലേക്കു ദൃഷ്ടിപതിപ്പിച്ചു കർത്താവിനോട് നിശ്ശബ്ദമായി സംസാരിച്ചുകൊണ്ടിരുന്ന മറിയം മുത്തശ്ശിയും കടന്നുപോകാനിടം കൊടുത്തു. മുററത്തെ അസംഖ്യം ചെരിപ്പുകൾക്കിടയിലെങ്ങോ വിശ്രമിച്ചിരുന്ന, പള്ളിയിൽ പോകുമ്പോൾ മാത്രം അണിയാനായി മേരിയുടെ അച്ചൻ സിൽവസ്ററർ അവൾക്കു രണ്ടുവർഷംമുമ്പു വാങ്ങിക്കൊടുത്ത ചുവപ്പും പച്ചയും മഞ്ഞയും നൂലുകൾകൊണ്ട് ചിത്രപ്പണികൾ ചെയ്ത തുകൽച്ചെരിപ്പിൽ അവളുടെ എപ്പോഴും നനവുള്ള പാദങ്ങൾ പതിഞ്ഞു. സിൽവസ്ററർ രണ്ടു മൈലുകൾക്കപ്പുറം ഭിത്തിയിൽനിന്നു കുമ്മായവും മേൽപ്പുരയിലെ പൂതലിച്ച കഴുക്കോലുകളിൽ നിന്നുള്ള പൂപ്പലും ഇടമുറിയാതെ വീണുകൊണ്ടിരിക്കുന്ന പഴയ വീട്ടിൽ തലേന്നു രാത്രിയിൽ അയാളെ തളർത്തിയ ജ്വരത്തിൻെറ ആക്രമണത്തിൽ മയങ്ങുകയായിരുന്നു.

ഞായറാഴ്ച: രവിക്കു കോളേജ് ഇന്ന് അവധി. പള്ളിയിൽനിന്ന് സിൽവസ്റ്ററിൻെറ വീട്ടിലേക്കു പോകുന്ന വഴിയിലെ മൂന്നാമത്തെ തിരിവിലെ ഫോട്ടോ സ്ററുഡിയോയിലെ മേശപ്പുറത്ത് വാരിക്കൂട്ടിയിട്ടിരുന്ന പത്രങ്ങളിൽ ദൃഷ്ടിയൂന്നി രവി ഇരുന്നു. ഈ ദിവസം രവി അവിടെയുണ്ടാകുമെന്ന് മേരിക്കറിയാം. രവി പത്രങ്ങളിലെ ഞായറാഴ്ച പ്പതിപ്പുകളിലെ വാരഫലങ്ങൾ മറിച്ചുനോക്കി. ഒരുദിവസം തോമസിൻെറ സ്ററുഡിയോയിലെ അസംഖ്യം മഞ്ഞ ബൾബുകൾക്കു കീഴെയായി ദൈവത്തിൻെറ കണ്ണുകൾപോലെയുള്ള ക്യാമറയുടെ മുന്നിൽ അവർ രണ്ടുപേരും ഇരിക്കുമെന്നും പിന്നീട് തോമസ് തരുന്ന ഫോട്ടോ തൻെറ വീട്ടിലെ ഏററവും വലിയ ഭിത്തി നിറഞ്ഞു നില്ക്കത്തക്കവണ്ണം വലുതാക്കിയും തൻെറ മനസ്സിൽ അടക്കിവയ്ക്കത്തക്കവണ്ണം ചെറുതാക്കിയും സൂക്ഷിക്കുമെന്നും അവൻ അവളോടു പറഞ്ഞത് വഴിയുടെ മറേറതോ തിരിവിൽവച്ചായിരുന്നു. അവളുടെ കാൽവണ്ണകളുടെ മഞ്ഞകലർന്ന വെളുപ്പുനിറം അവളുടെ വിരലുകൾക്കുമുണ്ടായിരുന്നു. അന്ന് അവളുടെ വിരലുകൾ അവൻ വലംകൈയിൽ സ്വീകരിച്ച് കണ്ണുകളിൽ ചേർത്തു.

രവിയുടെ ജന്മനക്ഷത്രം പ്രപഞ്ചത്തിൻെറ രാവണൻകോട്ടകളുടെ ഉൾവഴികളിലെവിടെയോ അപ്രത്യക്ഷമായതായി ഓരോ വാരഫലക്കുറിപ്പും അവനോടു പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിലാവണം മേരി അതുവഴി കടന്നുപോയത്.

ഗ്രേസി സിൽവസ്ററർ, മേരിയുടെ അമ്മ, അൾത്താരയ്ക്കു മുന്നിൽ കർത്താവിനെ കണ്ടു. അവർ കണ്ണീരൊഴുക്കിക്കൊണ്ടേയിരുന്നു. ഇമ്മാനുവലച്ചൻെറ പ്രാർത്ഥനയോടൊപ്പം മീനച്ചൂടും പള്ളിക്കകത്തു കറങ്ങിക്കൊണ്ടിരുന്നു. ഉച്ചയ്ക്കുശേഷം നേരിയ പനിയുമായി മേരി കമിഴ്ന്നുകിടക്കുമ്പോൾ താൻ കർത്താവിനെക്കണ്ട കാര്യം ഗ്രേസി ഭർത്താവ് സിൽവസ്റ്ററിനോടു പറയുന്നത് അവൾ കേട്ടു. കർത്താവ് പുഞ്ചിരിക്കുകയായിരുന്നത്രെ.

ഉച്ച. പ്രാർത്ഥനയ്ക്കുശേഷം അവളറിയാതെ കടന്നുപോയ അപരാഹ്നം മേരിയിൽ ജ്വരത്തിൻെറ വിത്തിട്ടു. വീട്ടിലേക്കുള്ള വഴിയുടെ ഏതോ തിരിവിൽവച്ച്, ഏതോ വൃക്ഷശിഖരത്തിനു താഴെവച്ച് പനിയുടെ വിത്തുകൾ അവളുടെ മനസ്സിൻെറ പുറന്തോട് ഗൂഢമായി തുരന്ന് ഉള്ളിൽക്കയറി പാർപ്പു തുടങ്ങിയിരുന്നു. ഇന്നത്തെ പ്രാർത്ഥനയ്ക്കു മുമ്പുതന്നെ പനിയുടെ അദൃശ്യരായ അണുക്കൾ തനിക്കുചുററും കറങ്ങി നടക്കാൻ തുടങ്ങിയിരുന്നുവെന്ന് മേരി ഓർത്തു. ചൂളപോലെ തിളച്ചതെന്നു തോന്നിയ ആ ദിവസത്തിനുശേഷം ഇന്ന് ഇമ്മാനുവൽ അച്ചൻെറ പ്രാർത്ഥന കഴിഞ്ഞുള്ള ഉച്ചനേരത്ത് അവയ്ക്കു തന്നെ കീഴടക്കാനായെന്ന് അവൾ ഭീതിയോടെ ഓർത്തു.

സഹോദരി സ്റെറല്ലാഗ്രേസി സിൽവസ്ററർ ഉച്ചയൂണിൽ മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിക്കുകയും അമ്മ കൊന്തയിലെ കുരിശുരൂപത്തിൽ വിരലമർത്തി സിൽവസ്റ്ററിനു കഞ്ഞി പകർന്നുകൊടുക്കുകയും ചെയ്യുമ്പോൾ മേരിയുടെ മനസ്സിൽ പനി വളർന്നു. സിൽവസ്റ്ററിൻെറ കട്ടിലിനോട്ടു ചേർന്നുള്ള ജനാലപ്പടിയിൽ കട്ടിളകളിൽനിന്നു വീണ പൂതലിപ്പു പിടിച്ച മരുന്നുകുപ്പികളെക്കാൾ തെളിമയോടെ അവളുടെ മനസ്സിൽ വന്നത് രവിയുടെ മെലിഞ്ഞ വിരലുകളായിരുന്നു.

മേരി ഊണു മതിയാക്കി. പാത്രങ്ങൾ അടുക്കിയെടുത്തു അടുക്കളയിലേക്കു നീങ്ങി. സ്റെറല്ലയോ അമ്മയോ അവളോടൊന്നും പറഞ്ഞില്ല. ഊണു മുഴുവൻ കഴിക്കാതിരുന്നാൽ ശകാരിക്കുന്ന അമ്മ ഇന്ന് എന്തുകൊണ്ട് നിശ്ശബ്ദയായെന്ന് മേരി ചിന്തിച്ചുമില്ല. വരണ്ട ഉച്ചനേരം അവരുടെ ചിന്തകളെയും അലസമാക്കിയിരുന്നു. മരുന്നുകളുടെ മണവും പേറി തിളച്ച കാററ് അടുക്കളവരെ ചെന്നു.

ഉച്ച കനത്തു. മേരിക്കു പിന്നാലെ അമ്മ ഗ്രേസിയും സ്റെറല്ലയും കിടക്കകളിൽ അഭയം തേടിയിരുന്നു. പനിയും വിത്തുകൾ മേരിയുടെ ചിന്തകളിൽ പറന്നുനടക്കുമ്പോൾ പുറത്ത് ഉച്ച വളർന്നു. അവളുടെ സങ്കല്പങ്ങളുടെ നനുത്ത സ്ക്രീനിൽ രവിയുടെ ചുണ്ടുകൾ അവളുടെ കണ്ണുകളിൽ അമരുന്ന ദൃശ്യം മഞ്ഞുകാലത്തിനു നേർക്കു പിടിച്ച കണ്ണാടിയിലെന്നപോലെ അവ്യക്തമായി തെളിഞ്ഞു.

ഉഷ്ണത്തിൽനിന്ന് ഒളിക്കാൻ ശ്രമിച്ച ഒരു കൊച്ചു കിളി ജനൽക്കമ്പിയിൽ വന്ന് അകത്തേക്കു നോക്കി ചിലച്ചു. മേരി മെല്ലെ ഉണർന്നു. അപ്പുറത്ത് ഗ്രേസി സിൽവസ്ററർ ഉണർന്നിരുന്നു. അവർ പതിഞ്ഞ സ്വരത്തിൽ ബൈബിൾ വായിച്ചു: 'ജീസസ് ഉറക്കെ കരഞ്ഞുകൊണ്ട് മിശിഹായോടു പറഞ്ഞു. പിതാവേ, ഞാൻ എന്റെ ആത്മാവ് അങ്ങയുടെ കൈകളിൽ ഏല്പിക്കുന്നു. അനന്തരം അവൻ ശരീരം ഉപേക്ഷിച്ചു...' ഗ്രേസിയുടെ വിതുമ്പൽ മേരിയുടെ സമീപമെത്തി.

ബ്ളൗസിനുള്ളിലൂടെ വിയർപ്പ് ഒഴുകിയിറങ്ങുന്നത് അവൾ അറിഞ്ഞു. ജനാലയിലെ കിളി തണുപ്പുതേടി പറന്നുകഴിഞ്ഞിരുന്നു. അവളുടെ അടയുന്ന കൺപോളയ്ക്കു പിന്നിൽ വീണ്ടും സ്വപ്നത്തിന്റെ നേർത്ത തിരശ്ശീല.

രവി മേരി നടന്ന വഴിയേ നടന്നു. ഇന്നു ഞായറാഴ്ച. ഞായറാഴ്ച നടത്തയുടെ ദിവസം. തിങ്കൾ മുതൽ ശനിവരെ ഓടിക്കൊണ്ടിരുന്ന ചിന്തകളെ നടത്തുകയാണ് ഞായർ. പക്ഷേ, മേരി അവന്റെ മനസ്സിനെ വട്ടംകറക്കി. മണിക്കൂറുകളോളം ഊഞ്ഞാലാടി നിലത്തിറങ്ങിയ കുട്ടിയുടെ തലച്ചുററൽ രവിക്ക് അനുഭവപ്പെട്ടു. ഒരു തൂണിനു ചുററും കറങ്ങിത്തിരിയുക രവിയുടെ കുട്ടിക്കാലത്തെ വിനോദമായിരുന്നു. ചുററലിനുശേഷം കസേരയിൽ വീഴുക. ചുററുപാടും തനിക്കുചുററും കറങ്ങുന്നു. മേരി അവനു ചുററും കറങ്ങി.

ഒപ്പം നടക്കുന്ന സൂര്യൻ, കാററ്. രവി ഓർമ്മിക്കാൻ തുടങ്ങി. മഴയും വെയിലുമില്ലാതിരുന്ന ദിവസം. മേരിയുടെ വിശുദ്ധമായ ചിരിയായിരുന്നു ആ ദിവസത്തിന്റെ പ്രകാശം.

വാതിൽ തുറന്ന് അകത്തേക്കു വന്നത് സതീശൻ. കണ്ണടച്ചിരുന്ന രവിക്ക് സതീശന്റെ വരവ് അറിയാൻ കഴിയുമായിരുന്നില്ല. കണ്ണു തുറന്നപ്പോൾ മുന്നിൽ സതീശന്റെ ചോദ്യമുയർത്തുന്ന കണ്ണുകൾ: 'നീ പോയി മേരിയെ കാണണം.' രവി അമ്പരന്നു. തന്റെ ചിന്തകൾ ശരീരത്തിന്റെ കൂടുപൊളിച്ച് പുറത്തേക്കു പടർന്നു തുടങ്ങിയിരിക്കുന്നു.

വിചാരങ്ങൾ മനസ്സിൽനിന്ന് ഇറങ്ങിയോടുമ്പോൾ തടുത്തുനിർത്തുന്നത് സതീശനാണ്. സതീശൻ അന്നു പറഞ്ഞു: 'നീ അവളെ കാണണം.'

മേരിയുടെ മൗനത്തിന്റെ വഴികളിൽ രവിക്ക് എന്തെന്നില്ലാത്ത സ്വാതന്ത്ര്യം ലഭിച്ചിരുന്നു. ബുദ്ധിമുട്ടി സംഘടിപ്പിച്ചിരുന്ന സമാഗമങ്ങളിൽ അവൾ വളരെക്കുറച്ചു മാത്രം സംസാരിച്ചു. എങ്കിലും അവളുടെ കണ്ണുകളിലേക്ക് നീണ്ട പ്രസംഗങ്ങൾ ചൊരിയാൻ അവൻ ഉത്സാഹിച്ചു. അവൾ എപ്പോഴും അകലേക്കു നോക്കി. മൂകം.

ഏതോ ഒരു വൈകുന്നേരമാണ് സതീശൻ രവിയോട് അവൻ മേരിയെ പ്രേമിക്കുന്നുണ്ടോ എന്നു ചോദിച്ചത്. ആ ചോദ്യത്തിനുശേഷം രവി മേരിയെ പ്രേമിക്കാൻ തുടങ്ങി. തുടർന്ന് അവൻ അവളെ തുടർച്ചയായി സ്വപ്നം കാണാനും തുടങ്ങി. പിന്നീട് സ്വപ്നങ്ങൾ ഭ്രാന്തമാകുകയും അവന്റെ യാത്രകൾക്ക് മേരിയുടെ വഴികൾ വിധേയമാകുകയും ചെയ്തു. പക്ഷേ, വഴി എവിടെയോ മുറിഞ്ഞുപോയ ആ ദിവസത്തിന്റെ ഓർമ്മയിൽ രവി അനാഥനായി. അനാഥത്വത്തിന്റെ ഇടവഴികളിലൂടെ അവളുടെ വഴിയിൽ എത്തിച്ചേരാനായി അവൻ അലഞ്ഞു.



രവി ഞായറാഴ്ചയുടെ തളർന്ന ഞരമ്പുകളിലൂടെ നടന്നു. പക്ഷേ, മേരിയുടെ വിശുദ്ധമായ സ്മരണയിൽ നിമിഷങ്ങൾ ത്രസിക്കുന്ന തിങ്കളാഴ്ചകളിലേക്കും വേഗം കൂടിയ ബുധനാഴ്ചകളിലേക്കും ചേക്കേറി. പാതയുടെ ഏതോ വളവിൽവച്ച്, കൃത്യമായും മേരിയിലേക്ക് പനിയുടെ വിത്തുകൾ തുളച്ചു കയറിയ നിമിഷത്തിൽ. രവിയുടെ ഓർമ്മകൾ തിളയ്ക്കാൻ തുടങ്ങി.



തിരുരൂപത്തിലെ വിശുദ്ധ രക്തം സ്വപ്നത്തിന്റെ സ്ക്രീനിൽ പടർന്നു ചുവന്നപ്പോൾ മേരി ഞെട്ടി. തിങ്കളാഴ്ചയിലേക്കും ബുധനാഴ്ചയിലേക്കും അതിവേഗം ചാടിക്കൊണ്ടിരുന്ന രവിയുടെ നാഡീസ്പന്ദങ്ങൾ അപ്പോൾ കുറച്ചു ചോരത്തുള്ളികളുടെ ഓർമ്മയിൽ ത്രസിച്ചു. ആ സമയം, ദിവസങ്ങൾക്കപ്പുറം, രവിക്കരികിൽ മേരി കണ്ണീർ വാർത്തു.

രവിയുടെ കവിളുകൾ അവളുടെ കണ്ണീർ വീണു നനഞ്ഞു. അവന്റെ ചുംബനങ്ങൾക്കോ നനുത്ത ചിരിക്കോ തടഞ്ഞുനിർത്താൻ കഴിയാത്തവണ്ണം അത് ഉറവപൊട്ടി അവനു മുന്നിലൂടെ ഒഴുകിപ്പോയി. അവയുടെ നേർത്ത വിലാപം രവിക്കു ചുററും ചുഴികുത്തി. ആ ദിവസം രവിയുടെ അമർത്തിയ ആലിംഗനത്തിനുള്ളിലും മേരി അശാന്തയായി അകലേക്കു നോക്കി.

ഓർമ്മയിൽ ഉച്ച കൊഴിഞ്ഞപ്പോൾ രവി വേഗം കുറച്ചു. പ്രണയശൈലമിറങ്ങുമ്പോൾ പുതലിച്ച മേൽപ്പുരയ്ക്കു താഴെ മയങ്ങുന്ന മേരിയും ദിവസം നടന്നു തീർക്കുന്ന രവിയും സ്വപ്നലോകത്തെ കാററുകളുടെ ചുമലിലായിരുന്നു. മേരിയുടെ ഒഴുകിപ്പോയ കണ്ണീരിനു പിന്നാലെ കാററുകളുടെ കൈപിടിച്ച് രവി നടന്നു. അവർ കയറിവന്ന ഓരോ പടവിലും ഓരോ തിരിവിലും അവൻ അരുവിയുടെ അന്ത്യം അന്വേഷിച്ചു. നേരിയ വിലാപമായി അത് ഒഴുകിക്കൊണ്ടേയിരുന്നു.

രവി ഒഴുകിക്കൊണ്ടേയിരുന്നു. പടവുകൾ ഇറങ്ങിക്കൊണ്ടിരിക്കെ അദൃശ്യയായ മുത്തശ്ശി അവന്റെ കരംപിടിച്ചു. അവർ വഴിനീളെ അവനു കഥകൾ ചൊല്ലിക്കൊടുത്തു. രാജകുമാരന്റെയും രാജകുമാരിയുടെയും പ്രണയത്തിന്റെ തേരുകളിലേക്ക് അവർ അവനെ കയററിവിട്ടു. പക്ഷേ, ഓരോ തിരിവിനും ശേഷം രവി മുത്തശ്ശിയുടെ കാൽച്ചുവട്ടിൽ തന്നെ എത്തി. അപ്പോൾ അവർ കാററിലിളകുന്ന നിലവിളക്കിനു മുന്നിൽ മെല്ലെ രാമായണം ഉരുവിടുകയായിരുന്നു: "വനദേവതമാരേ, നിങ്ങളുമുണ്ടോ കണ്ടോ വനമദ്ധ്യേ(?) ... ക്ഷണയായ സീതയെ..."

മുത്തശ്ശിയെ ഉപേക്ഷിച്ച് രവി സ്വപ്നത്തിന്റെ പടവുകൾ ഒന്നൊന്നായി ഇറങ്ങി. അപ്പോഴതാ, ഏററവും അവസാനത്തെ പടവിൽ വെൺമയാർന്ന മേലങ്കിയണിഞ്ഞ് വെളുത്തു മെലിഞ്ഞ സുന്ദരി. മേരിയുടെ ഓരോ മുടിയിഴയും അവനോട് കുശലം ചോദിച്ചു. അവൾ കാൽമുട്ടിൽ മുഖമമർത്തിയിരിക്കുകയായിരുന്നു.

ദൈവമേ, ഇവിടെയാണല്ലോ ഞാൻ മേരിയെ ആദ്യമായി കണ്ടത്. പടവുകൾ ഓരോന്നു കയറുമ്പോഴും കാററിലലഞ്ഞ ഈ മുടിയിഴകൾ എന്റെ ചുണ്ടുകൾക്കു തന്ന പുഞ്ചിരി ഇപ്പോഴും ആവർത്തിക്കുന്നു. അവന്റെ ആത്മഗതത്തെക്കാൾ ഉച്ചത്തിൽ മേരി വിതുമ്പുകയായിരുന്നു.

രവി അവസാനത്തെ പടവിൽ അവൾക്കൊപ്പമിരുന്നു. മേരിയുടെ വിതുമ്പൽ പൊട്ടിയൊഴുകിയപ്പോൾ രവി അവളോടു ചേർന്നു. പിന്നീട് അവളുടെ കണ്ണുകളിൽ മന്ത്രിച്ചു: 'ഗ്ളോറി റവു ഗോഡ് ഇൻ ദ ഹയസ്ററ്...'

അമ്മ ഗ്രേസി സിൽവസ്ററർ ബൈബിൾ മടക്കുന്ന ശബ്ദം മേരി അവ്യക്തമായറിഞ്ഞു. അവസാന വാചകം അവളുടെ മുറിയിലേക്കു മെല്ലെയെത്തി. അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം.

നിദ്രയുടെ അടുത്ത മാത്രയിൽ അവൾ രവിയെ വീണ്ടും സ്വപ്നം കണ്ടു. അവളുടെ കണ്ണുകളിൽ രവിയുടെ ചുണ്ടുകൾ അമർന്നിരുന്നു.

അദൃശ്യമായ ഒരു തെർമോമീറ്ററിൽ മേരിയുടെ പനി ഇറങ്ങിക്കൊണ്ടിരുന്നു.







മലയാറ്റൂർ രാമകൃഷ്ണൻ

# ആറാം വിരൽ

41

ജൂൺ മൂന്നാംവാരത്തിൽ തമിഴ്നാട്ടിൽ തിരഞ്ഞെടുപ്പ് നടന്നു. ബാബയുടെ പ്രവചനം അനുകൂലമായിരുന്നെങ്കിലും തന്റെ കക്ഷി നിയമസഭയിലെ ഏററവും വലിയ കക്ഷിയായിത്തീരുമെന്നു മാത്രമേ അരുണഗിരി കരുതിയിരുന്നുള്ളു. അങ്ങനെയാവുമ്പോൾ മുഖ്യമന്ത്രിയാകാൻ പ്രധാനമന്ത്രിയുടെ കക്ഷിയിൽ പെട്ട എം.എൽ.എമാരുടെ പിന്തുണ തേടേണ്ടിവരും. പി.എമ്മിന്റെ ഇന്നത്തെ നിലപാടനുസരിച്ച് ആ പിന്തുണ ലഭിക്കുമെന്നു തീർച്ച. എങ്കിലും മൊത്തം ചിത്രത്തിന്റെ ഭംഗി കുറയുകയില്ലേ? നാച്ചിമുത്തുമന്ത്രിസഭയെ നിലനിറുത്തിയത് പ്രധാനമന്ത്രിയുടെ കക്ഷിയല്ലേ? തന്റെ ഭരണം നാച്ചിമുത്തുഭരണത്തിന്റെ മറെറാരു പതിപ്പായിത്തീരുകയോ? ആ ചിന്ത അത്ര സുഖമുള്ളതായിരുന്നില്ല.

തിരഞ്ഞെടുപ്പു ഫലങ്ങൾ പുറത്തു വന്നു. അപ്പോൾ ഏറെ അദ്ഭുതംകൂറി നിന്നത് അരുണഗിരിയാണ്. പ്രതിപക്ഷം എന്നൊന്നുണ്ടോ എന്ന ശങ്ക ഏവരിലും ഉണർത്തുന്ന വിധത്തിലുള്ള വൻ വിജയമാണ് താൻ നേടിയിരിക്കുന്നത്.

എ ലാൻഡ് സ്ലൈഡ് വിക്ടറി!

നാച്ചിമുത്തു തോററു. അയാളുടെ കക്ഷിയിലെ അഞ്ചുപേർ മാത്രമേ വിജയിച്ചുള്ളു. പ്രധാനമന്ത്രിയുടെ കക്ഷിക്കും ചേതം സംഭവിച്ചിരുന്നു; മുമ്പുണ്ടായിരുന്ന അംഗസംഖ്യയുടെ നേർപകുതി മാത്രമേ ഇക്കുറി നിയമസഭാമന്ദിരത്തിന്റെ അകം കാണു എന്ന അവസ്ഥ.

വേദൻബാബയോട് അരുണഗിരിക്ക് നന്ദിയും ഭക്തിയും തോന്നി. വിജയാഘോഷങ്ങളുടെ തകർപ്പും ലഹരിയും ഒട്ടൊന്ന് തണുത്തപ്പോൾ, ഒരു അർദ്ധരാത്രിയിൽ, ചിന്നപ്പയും മാധവൻനായരുമൊന്നിച്ച് അരുണഗിരി തിരുവാൺമിയൂർ ആശ്രമത്തിലെത്തി.

തന്റെ സന്ദർശനം മീഡിയയുടെ ശ്രദ്ധയിൽ പെട്ടുകൂടെന്ന് അരുണഗിരിക്ക് നിർബന്ധമുണ്ടായിരുന്നു. ആചാര്യന്മാരുടെയും ബാബമാരുടെയും മുമ്പിൽ ദണ്ഡനമസ്കാരം ചെയ്യുന്നവനാണ് താനെന്ന് ആരും പറയാനിടയാകരുത്. മുഖ്യമന്ത്രിയായ താൻ പഴയ വിപ്ളവകാരിയുടെ ഇമേജ് നിലനിറുത്തിയേ മതിയാവൂ.

ഏററവും ചുരുങ്ങിയത്: ഒരു ന്യൂട്രൽ ഇമേജ്. ഞാൻ ബാബമാരെ വണങ്ങുന്നവനല്ല... വണങ്ങുന്നവരോട് എനിക്കെതിർപ്പൊന്നുമില്ല... വിദ്യാഭ്യാസത്തിന്റെയും ആരോഗ്യത്തിന്റെയും മേഖലകളിൽ വലിയ സംഭാവനകൾ നല്കിപ്പോരുന്ന ദേവസ്ഥാനങ്ങളെയും മഠങ്ങളെയും ഞാൻ ബഹുമാനിക്കുന്നു... എന്നുവച്ച് അവയുടെ മററു ചില പ്രവൃത്തികളെ എതിർക്കാതിരിക്കാൻ എനിക്കു പററുമോ...? അത്തരമൊരു ഇമേജ്. റിയലിസ്ററിക്, ഫെയർ. ന്യൂട്രൽ!

നിരീശ്വരവാദം ദ്രാവിഡകക്ഷിയുടെ അടിസ്ഥാനശിലയായിരുന്നില്ലേ? സനാതനധർമ്മത്തിന്റെ പനയോലക്കെട്ടുകൾ ചീന്തിയെറിഞ്ഞുകൊണ്ട്, രാമായണത്തെ "കീമായണം" എന്നു മുദ്രകുത്തിക്കൊണ്ട്, ജനഹൃദയത്തെ കീഴ്പ്പെടുത്തിയ ചരിത്രമാണ് തന്റെ കക്ഷിയുടെ തായ്വേരുകൾക്കു പറയാനുള്ളത്. പിന്നീട് പലതും നടന്നെങ്കിലും, സംഘടന പിളർന്നെങ്കിലും, ഇന്നും തന്റെ കക്ഷിക്ക് ഒരു പ്രത്യേകതരം ചായക്കൂട്ട് കൂടിയേ തീരൂ. ആ ചായക്കൂട്ടിന്റെ പ്രധാന വർണ്ണങ്ങൾ തമിഴ് പെരുമയും സ്വാഭിമാനവും യുക്തിവാദവും ബ്രാഹ്മണവിരോധവുമാണ്. ഇതൊന്നും മറന്നുകൂടാ. അധികാരമേല്ക്കുന്നതിനുമുമ്പ് "ഏഴൈതോഴൻ" അരുണഗിരി ഏതോ ബാബയെ വന്ദിക്കാൻ പോയെന്ന് പാട്ടാളിമക്കൾ ധരിച്ചുകൂടാ. അതുകൊണ്ടാണ് കൊട്ടും കുരവയും കൂടാതെ അദ്ദേഹം ആശ്രമത്തിൽ അർദ്ധരാത്രിവേളയിലെത്തിയത്.

മുൻകൂട്ടി ഫോൺസന്ദേശമയച്ചിരുന്നതിനാൽ അരുണഗിരിയെ സ്വീകരിക്കാൻ ആശ്രമം വേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നു.

സ്വീകരണമുറിയിൽ സുരേഖയും രംഗരാജനും സെക്യൂരിററി ചീഫ് മേജർ ചന്ദ്രസേനനും പടുകൂററൻ റോസ്ഹാരങ്ങൾ ഏന്തിക്കൊണ്ടു നിന്നപ്പോൾ സുസ്മേരവദനനായി അരുണഗിരി കാറിൽനിന്നിറങ്ങി; ഒപ്പം ചിന്നപ്പയും മാധവൻനായരും.

"വണക്കം, പുരട്ശി തലൈവരേ, മുതലമൈച്ചരേ!" എന്നു പറഞ്ഞുകൊണ്ട് സുരേഖ ഒരു റോസ്ഹാരം അരുണഗിരിയുടെ കഴുത്തിലിട്ടു. അടുത്ത ഊഴം രംഗരാജന്റേതായിരുന്നു. ഒരു റോസ്ഹാരംകൂടി ബാക്കിയുണ്ട്. സുരേഖയ്ക്ക് പെട്ടെന്നൊരു ബുദ്ധി തോന്നി. ആ ഹാരം അവൾ "വണക്കം, ബോസ്!" എന്ന വാക്കുകളോടെ ചിന്നപ്പയുടെ കഴുത്തിൽ ചാർത്തി.

അരുണഗിരി കമൻറടിച്ചു. "കണ്ടില്ലേ, ചിന്നൂ! സുരേഖയുടെ എറേറണൽ ലോയൽററി ററു യൂ!"

ചിന്നപ്പ സംപ്രീതനായി.

"സുരേ, ബാബ എവിടെ?" ചിന്നപ്പ തിരക്കി.

"വരൂ, നമുക്ക് പ്രാർത്ഥനാഹാളിലേക്കു പോകാം. അതിനുശേഷം ഞാൻ ബാബയെ വിളിച്ചുകൊണ്ടു വരാം." സുരേഖ പറഞ്ഞു.



അവർ പ്രാർത്ഥനാഹാളിൽ കടന്നു.

"ഇരിക്കൂ! ഞാൻ ബാബയെ വിളിക്കട്ടെ."

സുരേഖ ധ്യാനസങ്കേതത്തിന്റെ കതകിൽ മുട്ടി. ബാബതന്നെയാണ് കതക് തുറന്നത്. ബാബയുടെ കണ്ണുകൾ ചുവന്നിരുന്നു.

"ഭഗവാൻ, വിശിഷ്ടാതിഥികൾ വന്നിരിക്കുന്നു."

"അവരവിടെ അല്പനേരം വിശ്രമിക്കട്ടെ, സുരേ! ഇന്ന്.. എന്തിന് 'ഇന്ന്' എന്നു പറയണം? 'ഈയിടെയായി' എന്നുതന്നെ പറയട്ടെ... എന്റെ മനസ്സ് എന്നെ ഭയപ്പെടുത്തുന്നവിധം ചാഞ്ചാടുകയാണ്... ഫോർ മി എ ഡ്രിങ്ക്!"

ധ്യാനസങ്കേതത്തിലെ സീക്രട്ട് ലോക്കറിൽ നിന്നും വിസ്കിയും ഡികാൻററും സുരേഖ എടുത്തു.

"ബാബ, തെററിദ്ധരിക്കരുത്! ചെറിയ അളവ് മതി."

വേദൻബാബ അവളുടെ കവിളിൽ ആറാം വിരലൂന്നി. "സുരേ, മൈ സ്വീററ് ഒൺ, എല്ലാം നിന്റെ ഇഷ്ടം. എന്നെങ്കിലും ഞാൻ നിന്നെ ധിക്കരിച്ചിട്ടുണ്ടോ?"

സുരേഖ ഒഴിച്ച ഡ്രിങ്ക് ബാബ കഴിച്ചു. തന്റെ വെള്ളുത്ത സിൽക്ക് ജൂബയുടെ കീശയിൽ അദ്ദേഹം കൈകടത്തി... എന്തോ പരിശോധിക്കുന്നപോലെ.

"വാ, സുരേ, നമുക്ക് അവരെ കാണാം."

സുരേഖമുമ്പിൽ നടന്നു. ബാബ അനുഗമിച്ചു—പ്രാർത്ഥനാഹാളിലേക്ക്.

ബാബയെ കണ്ടപ്പോൾ അരുണഗിരിയും കൂട്ടരും എഴുന്നേററു നിന്നു; വന്ദിച്ചു.

മന്ദസ്മിതപൂർവം താമരപ്പൂവിന്റെ ആകൃതിയിലുള്ള മണ്ഡപത്തിൽ ബാബ കടന്നു; ഇരുന്നു.

ഇരുകരങ്ങളും ഉയർത്തിപ്പിടിച്ചുകൊണ്ട് അദ്ദേഹം എല്ലാവരെയും ആശീർവദിച്ചു. അതിനുശേഷം മണിനാദംപോലെ പൊട്ടിച്ചിരിച്ചുകൊണ്ട് ബാബ അരുണഗിരിയെ തന്റെ അരികിലേക്കു ക്ഷണിച്ചു.

"വരൂ, ചീഫ് മിനിസ്ററർ!"

ആദരപൂർവ്വം അരുണഗിരി അടുത്തെത്തി.

"ഓ! തറയിൽ കനത്ത റോസ്ഹാരങ്ങൾ! ചീഫ് മിനിസ്റ്ററെ ആശ്രമവാസികൾ വഴിയാംവണ്ണം സ്വീകരിച്ചിരിക്കുന്നു, അല്ലേ? നാം സന്തുഷ്ടനാണ്. ഇനി എന്റെ ഒരു ചെറിയ ഉപഹാരം..." ബാബ ജൂബ്ബപ്പോക്കററിൽനിന്നും മൂന്നു ചുററുള്ള ഒരു പേൾ നെക്ക്ലേസ് പുറത്തെടുത്തു. "അരുണഗിരി, ഇരിക്കൂ... എന്നോട് ചേർന്നിരിക്കൂ! തലകുനിക്കൂ! ഞാൻ ഈ പേൾമാല അണിയിക്കട്ടെ."

അരുണഗിരി തലകുനിച്ചു. ബാബ പേൾ നെക്ക്ലേസ് ചാർത്തിയപ്പോൾ നന്ദിവാക്കുകൾ പറയാൻ അരുണഗിരി പാടുപെട്ടു. കണ്ഠം ഇടറി. ഒരുതരത്തിൽ തമിഴ്നാടിന്റെ പുതിയ മുഖ്യമന്ത്രി പറഞ്ഞൊപ്പിച്ചു. "എല്ലാം ഭഗവാന്റെ അനുഗ്രഹം!"

ഒരു ശിശുവിന്റെ നിഷ്ക്കളങ്കതയോടെ ബാബ കൈയടിച്ചു; പൊട്ടിച്ചിരിച്ചു.

"അരുണഗിരി, നിങ്ങൾ ഏസ് പൊളിററീഷ്യനാണ്... ഞാനത് സമ്മതിക്കുന്നു. നിങ്ങൾ അങ്ങനെതന്നെയായിരിക്കണം. നിങ്ങളുടെ മനസ്സ് ഒരു തുറന്ന പുസ്തകംപോലെ വായിക്കാൻ എനിക്കു കഴിയും. എനിക്ക് ഒരിക്കലും പരിഭവം തോന്നുകയില്ലെന്ന് മനസ്സിലാക്കുക. ഇനി വരുന്ന നാളുകളിൽ ജോലിത്തിരക്കുമൂലമാകാം... പാർട്ടിയുടെ പഴയ പ്രമാണങ്ങളുടെ അടിസ്ഥാനത്തിലാവാം... നിങ്ങൾ നമ്മെ... അതായത് എന്നെ, കാണാൻ വന്നില്ലെന്നിരിക്കാം. ഇററ് ഡസ്നോട്ട് മാററർ! മാധവൻനായരും ചിന്നപ്പയും ഇനിയങ്ങോട്ട് വളരെ ബിസി പേഴ്സൺസായിരിക്കും. അവരുടെ സന്ദർശനങ്ങളും അപൂർവ്വമായെന്നു വരാം. ദാററ് ററൂ... ഡസ്നോട്ട് റിയലി മാററർ! എന്താണ് പ്രധാനം? എന്റെ അനുഗ്രഹം നിങ്ങൾക്കു വേണം. അത് എന്നുമുണ്ടായിരിക്കും. ഈ നിമിഷം അനർഘമാണ്. നിങ്ങൾക്കു മാത്രമല്ല, എനിക്കും! അരുണാ. ഞാൻ അണിയിച്ച പേൾമാല എപ്പോഴും കഴുത്തിലുണ്ടായിരിക്കണം. മുത്തുകൾ അങ്ങാടിയിൽ കിട്ടുന്നു, അല്ലേ? പക്ഷേ, ഈ മാല കോർത്തതാരാണ്? ഞാൻ, ഞാൻതന്നെ. മുഖ്യമന്ത്രി! എന്നെ വന്ദിക്കുവാനായി വരണമെന്നില്ല. കാരണം ഞാനുണ്ടല്ലോ നിങ്ങളുടെ ഉടലിൽ... മുത്തുമാലയായി!"

അരുണഗിരി ബാബയുടെ കാല്ക്കൽ വീണു.

"എഴുന്നേല്ക്കൂ, അരുണാ! നമുക്ക് ഒന്നിച്ചിരിക്കാം, തറയിൽ... നമുക്ക് യോഗിനിയമ്മയുടെ ഒരു ഭജനപ്പാട്ട് കേൾക്കാം. അതിനുശേഷം ഞാൻ എല്ലാവർക്കും തീർത്ഥജലം തരാം." ഭഗവാൻ ബാബ എഴുന്നേററു.

ബാബ മണ്ഡപത്തിൽനിന്നിറങ്ങി. കാർപ്പററ് വിരിച്ച തറയിലിരുന്നു. മററുള്ളവർ ചുററുമിരുന്നു—ഒരർദ്ധവൃത്തത്തിൽ.

സുരേഖ ഒരു ഇംഗ്ളീഷ് സങ്കീർത്തനം പാടാൻ തുടങ്ങിയപ്പോൾ ബാബ തടഞ്ഞു. "യോഗിനിയമ്മേ, തമിഴിലെന്തെങ്കിലും പാടൂ."

സുരേഖ ഒരു തമിഴ് 'ഭജൻ' പാടി.

അത് അവസാനിച്ചപ്പോൾ ബാബ രംഗരാജനെ നോക്കിക്കൊണ്ട് പറഞ്ഞു. "രംഗൻ, തീർത്ഥജലം കൊണ്ടുവരൂ."

രംഗരാജനെ സഹായിക്കാൻ സുരേഖ കൂടെചെന്നു. അവർ മദ്യവും ചഷകങ്ങളും ഹാജരാക്കി.

ബാബ അരുണഗിരിയെ നോക്കി കണ്ണിറുക്കി.

"അരുണാ, ഇത് മദ്യമാണെന്നു കരുതേണ്ട. എന്റെ അനുഗ്രഹം കലർന്ന തീർത്ഥജലമാണെന്നു കണക്കാക്കിയാൽ മതി."

"ശരി, ഭഗവാൻ."

അല്പസമയം മൗനം നിലനിന്നു. ബാബ എന്തെങ്കിലും പറയുമായിരിക്കാം. കാത്തിരിക്കാൻ ആ ചെറിയ സദസ്സ് തീരുമാനിച്ചു.

"ആരും ഒന്നും പറയുന്നില്ലല്ലോ?" ബാബ പറഞ്ഞു.

"പറയേണ്ടത് ഭഗവാനല്ലേ? ഞങ്ങൾ അതനുസരിച്ച് പ്രവർത്തിക്കേണ്ടവർ മാത്രം." ചിന്നപ്പ പ്രതിവചിച്ചു.



"ഞാൻ ചിലതു പറഞ്ഞുവല്ലോ. വേണമെങ്കിൽ അല്പം പരത്തിപ്പറയാം. നാം... അതായത് ഞാൻ... അസ്വസ്ഥനാണിപ്പോൾ. ഈ ആശ്രമത്തിൻെറ ദൈനംദിന ഭരണത്തിൻെറ മുഴുവൻ ചുമതലയും ആർക്കാണ്?"

"ട്രസ്ററിന്." മാധവൻനായർ പറഞ്ഞു.

"എന്നാണ് തിയറി. പക്ഷേ, ഫലത്തിൽ? പ്രത്യേകിച്ചും പുതിയ സാഹചര്യങ്ങളിൽ, അരുണഗിരിയും ചിന്നപ്പയും മാധവൻനായരും ഇവിടെ വന്നുപോകുന്ന സന്ദർഭങ്ങൾ ചുരുങ്ങുമ്പോൾ—"

"ബാബ, എല്ലാം നോക്കി നടത്താൻ യോഗിനിയമ്മയുണ്ടല്ലോ." രംഗരാജൻ പറഞ്ഞു.

"കറക്ട്! അത് എല്ലാവർക്കും സമ്മതമാണല്ലോ?"

"അതെ ഭഗവാൻ!" കോറസ്സിൽ മറുപടി.

"നമ്മുടെ മനസ്സ് ആത്മീയതലത്തിൽ വിഹരിക്കുന്നു. അതേയവസരത്തിൽ ഭൗതികതലത്തിലുള്ള കെട്ടുപാടുകൾ ആശ്രമത്തിനുണ്ടെന്നും അവയുടെ പിരിമുറുക്കം ഇനിയങ്ങോട്ടു വർദ്ധിക്കുമെന്നും നാം മനസ്സിലാക്കുന്നു. ഒഴുകിയെത്തുന്ന പണം... ആശ്രമത്തിൻെറ വർദ്ധമാനമായ പ്രശസ്തി... ഇവയെല്ലാം പ്രശ്നങ്ങൾ ഉണ്ടാക്കിക്കൂടെന്നില്ല."

സുരേഖ ഇടയ്ക്കുകയറി പറഞ്ഞു. "ഭഗവാൻെറ അനുഗ്രഹവും ട്രസ്ററ് അംഗങ്ങളുടെ സഹകരണവും ഉണ്ടെങ്കിൽ ആശ്രമത്തിൻെറ കാര്യങ്ങൾ കാര്യക്ഷമമായി നടത്തിക്കൊണ്ടു പോകാൻ എനിക്കു സാധിക്കും."

"അതെ... ആ ഉറപ്പ്, യോഗിനിയമ്മേ, ഞങ്ങൾക്കെല്ലാവർക്കുമുണ്ട്. അറിയാമോ, ചിന്നപ്പാ, യോഗിനിയമ്മ പല പുതിയ പരിഷ്കാരങ്ങളും നടപ്പാക്കാൻ പ്ളാനിട്ടിരിക്കയാണ്. ഇവിടെയിപ്പോൾ രണ്ടു കാറുകൾ മാത്രമല്ലേയുള്ളു? യോഗിനിയമ്മ പറയുന്നത് പതിനഞ്ചു കാറുകളെങ്കിലും വേണമെന്നാണ്... ഒരു ഫ്ളീററ്! അവിടംകൊണ്ടും തീരുന്നില്ല. അവയിൽ നാലഞ്ചെണ്ണമെങ്കിലും റോൾസ് റോയ്സ് ആയിരിക്കണമത്രെ. എന്തു പറയുന്നു യോഗിനിയമ്മയുടെ മോഹത്തെപ്പററി?" ബാബ ചോദിച്ചു.

"അതിമോഹമല്ല, തീർച്ച. ആശ്രമത്തിനു പണമുണ്ട്. ഇനിയുമുണ്ടാകും. എസ്.ററി.സി വഴി റോൾസ് റോയ്സ് കാറുകൾ വാങ്ങാൻ ഒരു ബുദ്ധിമുട്ടുമില്ല." അരുണഗിരി പറഞ്ഞു.

"വാങ്ങുന്നതെന്തിന്? അവ ഗിഫ്ററായി വന്നുചേരും... വിദേശരാജ്യങ്ങളിൽനിന്നും." സുരേഖ അഭിമാനപൂർവ്വം പറഞ്ഞു.

ബാബ ചിരിച്ചു. "ഓ! അത് നേരാണല്ലോ! നീനയും മുരുകപ്പനും പടിഞ്ഞാറൻ രാജ്യങ്ങളിൽ നമ്മുടെ കൾട്ട് പ്രചരിപ്പിക്കാൻ പോവുകയല്ലേ! റോൾസും ബെൻറ്ലിയും വന്നുചേരാതിരിക്കയില്ല. ആട്ടെ, ചിന്നപ്പാ, ഒരു ചോദിക്കട്ടെ. അരുണഗിരിയെ അനുഗമിക്കാൻ നീനയും മുരുകപ്പനും വരില്ലേ?"

"വരും, ഭഗവാൻ! വരാൻ പറയാം."

"നല്ലത്, ചിന്നപ്പാ! കുറെ ടേപ്പിംഗ് നീന ...ത്തിയാക്കി. കുറെ ടേപ്പിംഗ് യോഗിനിയമ്മ തയാറാക്കിയിട്ടുണ്ട്. നമ്മുടെ ഡിവൈൻ ഡയലിംഗ് സർവ്വീസിൻെറ ഉദ്ഘാടനം വൈകിക്കേണ്ട. ഡയലിംഗ് സർവ്വീസിലൂടെ നമ്മുടെ സന്ദേശം ലോകമെമ്പാടും പ്രചരിക്കട്ടെ. ഓ, യോഗിനിയമ്മയുടെ മററു ചില ആശയങ്ങളെപ്പററി... ഓ, ഇനിയൊരവസരത്തിൽ പറയാം. ഒരുവേള അമ്മതന്നെ അതെല്ലാം നിങ്ങളെ അറിയിക്കുന്നതാണ് നല്ലത്... എനിവേ! ഐ ഷാൽ ഗിവ് ആൻ ഇൻഡിക്കേഷൻ. യോഗിനിയമ്മയുടെ നേരിട്ടുള്ള, ഊർജ്ജസ്വലമായ അഡ്മിനിസ്ട്രേഷൻ ആശ്രമത്തിൻെറ നിത്യജീവിതത്തെ സാരമായി ബാധിക്കും... നടപടിക്രമങ്ങളെ മാററിമറിക്കും. എൻെറ റൊട്ടീനിൽ യോഗിനിയമ്മ ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയാൽപ്പോലും നിങ്ങൾ അദ്ഭുതപ്പെടരുത്. എല്ലാം നല്ലതിനുതന്നെ. ഇനിയെന്ത് പറയാൻ? ഇനി യോഗിനിയമ്മയുടെ ഒരു ഭജനപ്പാട്ടുകൂടി. ആൾസോ ഒൺമോർ റൗണ്ട്... അതിനുശേഷം ഞാൻ ധ്യാനസങ്കേതത്തിലേക്ക്! നിങ്ങൾ റിലാക്സ് ചെയ്യൂ... ഞാൻ ഏകനായിരിക്കാൻ ഇഷ്ടപ്പെടുന്നു. നിങ്ങൾക്കുവേണ്ടി ഞാൻ പ്രാർത്ഥിക്കാം."

ഭഗവാൻ ഗ്ളസ്സുയർത്തി.

സുരേഖ "ഭജൻ" പാടി.

ഭഗവാൻ എഴുന്നേററു; ഒന്നും പറയാതെ ധ്യാനസങ്കേതത്തിലേക്കു നടന്നു. കൂടെച്ചെല്ലാൻ ഭാവിച്ച സുരേഖയെ അദ്ദേഹം ആംഗ്യം കാണിച്ച് വിലക്കി.

ബാബ പോയപ്പോൾ അരുണഗിരി മററുള്ളവരോടു പറഞ്ഞു. "ഇനി നമുക്കു മടങ്ങിയാലോ?"

മാധവൻനായർ യോജിച്ചു. "മടങ്ങാം."

സുരേഖ ഹോസ്ററസ്സായി മാറി. "അതു പററില്ല. ഒരു ക്വിക്ക് സപ്പർ ഞാനൊരുക്കാം. അതു കഴിഞ്ഞുമതി ബ്രേക്കപ്പ്!"

അരുണഗിരി തമാശ പറയാൻ ശ്രമിച്ചു. "ഞാൻ കേൾക്കുന്നു... അനുസരിക്കുന്നു. ബാബപോലും കലവറകൂടാതെ ആദരിക്കുന്ന യോഗിനിയമ്മയെ നമുക്ക് അനുസരിച്ചേ പററൂ."

സുരേഖ അമിതവിനയത്തോടെ, ആകർഷകമായി ചിരിച്ചുകൊണ്ടു പറഞ്ഞു: "താങ്ക് യൂ, ചീഫ് മിനിസ്ററർ!"

അവൾ രംഗൻെറ നേർക്കു തിരിഞ്ഞു. "യൂ, രംഗൻ, യൂ മേജർ, കിച്ചൻ സ്ററാഫിനെ അലർട്ട് ചെയ്യൂ!"

രംഗരാജനും ചന്ദ്രസേനനും കിച്ചൻ ഭാഗത്തേക്കു നീങ്ങുമ്പോൾ സുരേഖ മാധവൻനായരുടെ തോളിൽ തൊട്ടു. "അങ്കിൾ, ചീഫിനെ എൻറർറെറയിൻ ചെയ്യൂ! എനിക്ക് ബോസ്സിനോടു ലേശം രഹസ്യം പറയാനുണ്ട്."

ചിന്നപ്പ അദ്ഭുതം നടിച്ചു. "രഹസ്യമോ? എന്നോടോ?"

"അതെ. ആശ്രമത്തിൻെറ കാര്യമാണ്. ഞാൻ ബോസ്സിനോടു പറയാം. ബോസ് പിന്നീട് മററുള്ളവരോടു പറഞ്ഞോളൂ!"

അരുണഗിരി പറഞ്ഞു. "ചിന്നൂ, ചെല്ലൂ! ഇതൊരു വക സബ് കമ്മിററി വർക്കാണെന്ന് കൂട്ടിക്കോളൂ!"

പ്രാർത്ഥനാഹാളിൻെറ ഒരു മൂലയിലേക്ക് ചിന്നപ്പയൊന്നിച്ച് സുരേഖ നടന്നു.

"ബോസ്, ഞാൻ പറയുന്നത് ശ്രദ്ധിച്ചു കേൾക്കണം..."

"നീ എന്താണു പറയാൻ പോകുന്നതെന്ന് എനിക്കറിയാം. നീനയെപ്പററി... അല്ലേ?"

"അതെ... ഹൗ ഡു യൂ നോ?"

"ഇവിടെ നടന്ന ഡിന്നർ ഓർക്കുന്നോ? അന്നേ ഞാൻ ചിലത് ഗെസ്സ് ചെയ്തു. അതിനുശേഷം രംഗരാജൻ എന്നെ കാണാൻ വന്നിരുന്നു... ഗേവ് മി ദ ടോട്ടൽ പിക്ചർ..."

"നീന ഇവിടെയിനി വന്നുകൂടാ. അത് ബോസ് ഉറപ്പു വരുത്തണം. മുരുകപ്പനോട് വിവരം പറയണം."

"സുരേഖേ, എനിക്കു നിന്നെക്കാൾ പ്രായമുണ്ട്... അനുഭവജ്ഞാനവും. പ്രൊഹിബിറ്ററി ഓർഡർ പുറപ്പെടുവിക്കാനൊന്നും ഞാൻ ഒരുക്കമല്ല. നിൻെറ ഭയം ഞാൻ പൂർണ്ണമായി മനസ്സിലാക്കുന്നു. പക്ഷേ ഒന്ന്... പ്രധാനപ്പെട്ട ഒരു കാര്യം. ആർ യൂ ലിസനിംഗ്?"

"യെസ്, ബോസ്."

"ഏററുമുട്ടൽ നല്ല പോളിസിയല്ല. ഇൻ എനി കേസ്... നമ്മുടെ പദ്ധതികളിൽ നീനയും ഒരു വലിയ ഭാഗമാണ്... ഫോറിൻ കൺട്രീസിലെ നമ്മുടെ അംബാസഡറായി അവളെ നാം നിയമിച്ചിരിക്കയല്ലേ? മുരുകപ്പനൊന്നിച്ച് നീന ഇവിടെ വന്നാൽ ആട്ടിപ്പുറത്താക്കാൻ പററുമോ? ബി റിയലിസ്ററിക്ക്! ബി സിവിലൈസ്ഡ്! നീന വരുന്നു... പോകുന്നു. അതെല്ലാം ഞാൻ മാനേജ് ചെയ്യാം. ബാബ നിന്നെ ധിക്കരിച്ചൊന്നും ചെയ്യില്ല. അത്യുന്നതമായ പീഠത്തിലല്ലേ അദ്ദേഹം നിന്നെ പ്രതിഷ്ഠിച്ചിരിക്കുന്നത്? രംഗൻ പറഞ്ഞതാണ് ശരി. നിനക്ക് ജെലസിയാണ്. ടോട്ടൽ ജെലസി. ഞാനൊന്നു ചോദിക്കട്ടെ, പെണ്ണേ! ബാബ നീനയുടെ കൂടെ ഒന്നു ശയിച്ചെങ്കിൽത്തന്നെയെന്ത്! ഒരു രാത്രിയിലും ഒരു കിടക്കയിലും ഒതുങ്ങുന്നതാണോ നമ്മുടെ പുതിയ ഭക്തിപ്രസ്ഥാനം?"

"ബോസ്, യൂ ഡോൺട് അണ്ടർസ്ററാൻഡ്."

"ഐ ഡൂ! എല്ലാം മനസ്സിലാക്കുന്നു. എൻെറ ശരീരത്തിൻെറ ലോവർ ഡിപ്പാർട്ടുമെൻറിനേയുള്ളു ക്ഷീണം. എൻെറ ബ്രെയിൻ... അത് ഇന്നും ആക്ററീവാണ്."

"ബോസ്, നീനയുടെ നോട്ടം ആശ്രമത്തിൽ കുന്നുകൂടുന്ന ധനത്തിലാണ്..."

"ഡോൺട് ബി സില്ലി! ആ നോട്ടം എനിക്കാണ്. എല്ലാ കേസുകളും ഉടൻ പിൻവലിക്കപ്പെടും. ബംഗാൾബേ പുത്തൻ ചിറകുകൾ വിരിച്ചു പറക്കും. എൻെറ സ്വപ്നത്തിലെ ആട്ടോമൊബൈൽ ഫാക്ടറി യാഥാർത്ഥ്യമായിത്തീരണം. ഇതിനൊക്കെ ഫണ്ട്സ് വേണ്ടേ? നീ ഇഷ്ടംപോലെ ഈ ആശ്രമം ഭരിച്ചോളൂ! ഞങ്ങളെല്ലാം കൂടെയുണ്ട്. മതി നമ്മുടെ ചർച്ച... അല്ല, സബ് കമ്മിററി വർക്ക്! കം! ലെററസ് ജോയിൻ അരുണ ആൻഡ് നായർ!"

(തുടരും)





# സിനിമ! സിനിമ!!

## കെ.എൽ. മോഹനവർമ്മ



### അദ്ധ്യായം മുപ്പത്തിയൊന്ന്

ചുവപ്പ്, പച്ച, നീലം. അടിസ്ഥാന നിറങ്ങൾ, ബേസിക് കളറുകൾ ഇവ മൂന്നുമാണ്. മറെറല്ലാ വർണ്ണങ്ങളും ഇവയുടെ വിവിധ തോതിലുള്ള മിശ്രിതങ്ങളാണ്.

ക്യാമറാമാൻ ശശി ഒരുദിവസത്തേക്ക് ഓടിയെത്തി. രണ്ടായിരുന്നു കാരണം. ഒന്ന്, പകൽ മുഴുവൻ ലാബറട്ടറിയിലിരുന്ന് പടത്തിൻെറ പ്രിൻറുകൾ തയാറാക്കുന്നതിനുമുമ്പ് രംഗങ്ങളുടെ വർണ്ണവൈവിദ്ധ്യത്തെക്കുറിച്ച് സാങ്കേതിക കലാകാരന്മാരുമായി ചർച്ച ചെയ്ത് നിർദ്ദേഹം നല്കുക. ദിവാകരൻെറ നിർബ്ബന്ധമായിരുന്നു. സാധാരണയായി ദൃശ്യങ്ങൾക്ക് വേണ്ടത്ര നിറപ്പകിട്ട് ലാബറട്ടറിയിലെ ടെക്നീഷ്യന്മാർതന്നെ തീർച്ചപ്പെടുത്തും. നെഗററീവ് ഫിലിം ഒരു കംപ്യൂട്ടർ സ്ക്രീനിൽ പ്രതിഫലിപ്പിച്ച് ഓരോ ദൃശ്യത്തിനും വേണ്ട നിറങ്ങളുടെ അളവ്, ചുവപ്പ്, പച്ച നീല എന്നീ മൂന്നു നിറങ്ങളുടെ ഏററക്കുറച്ചിലുകൾ വഴി നിർണ്ണയിച്ച്, അതിൻെറ ശതമാനം ഒരു പ്രത്യേകതരം ടേപ്പിൽ കംപ്യൂട്ടർവഴി രേഖപ്പെടുത്തുന്നു. പിന്നെ എളുപ്പമാണ്. ഈ ടേപ്പ് പ്രിൻറുകൾ എടുക്കുമ്പോൾ, താനെ നിറങ്ങൾ നിയന്ത്രിക്കുന്നു.

ദിവാകരനും ശശിയും രാവിലെതന്നെ ലാബറട്ടറി ടെക്നീഷ്യനൊപ്പം ഇരുന്നു. നെഗററീവ് ഫിലിം, അവസാനം തയാറാക്കിയ ദൃശ്യങ്ങൾ അനുസരിച്ച്, എഡിററർ സോമൻ കട്ടുചെയ്ത് ഒട്ടിച്ച് തയാറാക്കിയിരുന്നു. ഏഴുമിനിട്ടിലധികം ഫിലിമിനു ദൈർഘ്യം കുറഞ്ഞു. പക്ഷേ, രണ്ടു മിനിട്ട് ടൈററിലുകൾ കാണിക്കാൻ കൂട്ടിച്ചേർത്തു. ടൈററിൽ മ്യൂസിക്കിന് നേരത്തെ റെക്കോർഡു ചെയ്തിരുന്ന ഒരു ഗാനം ഉപയോഗിച്ചു. കഥയുമായി ബന്ധം വരാവുന്ന വരികൾ. ഏതായാലും റെക്കോർഡു ചെയ്തു കഴിഞ്ഞു. ദൃശ്യത്തിൽ ഇപ്പോൾ അഞ്ചു പാട്ടിൻെറ സ്ഥാനത്ത് ഒന്നേയുള്ളു. കാസററിൽ അഞ്ചു ഗാനങ്ങൾ. അതുകൊണ്ട് ഒരു ഗാനം ടൈററിലിനൊപ്പം ചേർത്തത് കുഴപ്പമാകുകയില്ല.

ചാക്കോച്ചൻ പറഞ്ഞു.

നന്നായി പാട്ട് ആദ്യമായത്. സാധാരണയായി സ്ക്രീനിൽ പാട്ടു തുടങ്ങുമ്പോൾ കാണികളിൽ പത്തുശതമാനമെങ്കിലും അസ്വസ്ഥരാകും. സൂക്ഷിച്ചിട്ടില്ലേ? ആൾക്കാർ പാട്ടു തുടങ്ങുമ്പോൾ എഴുന്നേററു പുറത്തേക്കു പോകുന്നത്. ഒന്ന് മൂത്രമൊഴിച്ച്, അല്ലെങ്കിൽ ഒരു പുക വിട്ട്, പാട്ടു തീരുമ്പോഴേക്ക് തിരിച്ചു വരും. നമ്മുടെ പാട്ട് തുടക്കത്തിലായാൽ സീററിൽ സൗകര്യമായി ഇരിക്കുന്ന തിരക്കിൽ ആരും എഴുന്നേററു പുറത്തേക്കു പോകുകയില്ല.

എഡിററർ സോമനും ഉണ്ടായിരുന്നു. എഡിററിംഗ് റൂമിൽവച്ചായിരുന്നു സംഭാഷണം.

സോമൻ ചോദിച്ചു.

അതെന്താ, ഈ പാട്ടിനോട് ഈ അലർജി?

പാട്ടിനോടല്ല. ഒരേ തരത്തിൽ, അചഞ്ചലമായി, മനസ്സും ശ്രദ്ധയും ഏകാഗ്രമായി വയ്ക്കാൻ സാധാരണക്കാരനു രണ്ടുമിനിട്ട്, അല്ലെങ്കിൽ മൂന്നു മിനിട്ട്. അതിൽക്കൂടുതൽ പററുകയില്ല. അത്രയും സമയം കഴിഞ്ഞാൽ മനസ്സ് ഒന്നു പാളംതെററും. അടുത്തിരിക്കുന്ന ആളിൻെറ സാമീപ്യം, മുന്നിലെയാളിൻെറ തല, ഇപ്പോൾ കണ്ട ദൃശ്യത്തിൽനിന്നും പൊങ്ങിവന്ന ഏതോ ഓർമ്മകൾ, പ്രേക്ഷകരുടെ ഇടയിലെ ഒരു നേരിയ ശബ്ദം, എക്സിററ് എന്ന ബോർഡുള്ള വാതിലിനടുത്ത് ചലനം, സ്ക്രീനിൽ ഒരു ഗൗളി, എന്തും അയാളുടെ ശ്രദ്ധയെ വെള്ളിത്തിരയിൽനിന്നു വ്യതിചലിപ്പിക്കും. ആൾക്കാർ പറയും. ബോറ്. ഡ്രാഗിംഗ്. സത്യം എന്താണെന്നോ? എഡിറ്ററുടെ കഴിവില്ലായ്മയാണിവിടെ. ഓരോ രണ്ടു മിനിട്ടു കഴിയുമ്പോഴും, പ്രേക്ഷകൻെറ ശ്രദ്ധയെ സ്ക്രീനിൽത്തന്നെ പിടിച്ചു നിർത്താനുള്ള എന്തെങ്കിലും അവിടെ സംഭവിക്കണം. പുതിയ വേഷങ്ങൾ, അന്തരീക്ഷം, ഡയലോഗ്, മ്യൂസിക്—എന്തുമാകാം. നല്ല സംവിധായകൻ അതിനു പററിയ ഷോട്ടുകൾ എടുത്ത് നിങ്ങൾക്ക്, എഡിററർക്ക് തരണം. എഡിററർ കൃത്യമായി നോക്കി, ഈ ചെപ്പടിവിദ്യ കാട്ടണം. പറയുന്നതു കേട്ടിട്ടില്ലേ? ഒററയിരിപ്പ്. അനങ്ങാൻ തോന്നുകില്ല. സമയംപോയതറിഞ്ഞില്ല. എഡിററിംഗിൻെറ മിടുക്കാണത്. പക്ഷേ, ഗാനങ്ങൾ വരുമ്പോൾ എത്ര നല്ല എഡിറ്ററും നിസ്സഹായനാണ്. സോംഗ് പിക്ച്ചറൈസേഷൻ സംവിധായകൻ കൃത്യമായി നടത്തിയിരിക്കും. അതിലെ വാക്കുകളിലോ സംഗീതത്തിലോ എഡിററർക്ക് ഒന്നും വെട്ടിമാററാനൊക്കുകയില്ല. ദൃശ്യങ്ങൾക്കും പരിമിതിയുണ്ട്. കാണികളെ പിടിച്ചിരുത്താൻ വകയൊന്നുമില്ല. അവർ എഴുന്നേററു പുറത്തേക്കു പോകും.

അപ്പോൾ നമുക്ക് ഇടയ്ക്കുള്ള ഒരു പാട്ടിൻെറ റിസ്കേയുള്ളു. അല്ലേ?

അതെ.

ശശി കംപ്യൂട്ടർ സ്ക്രീനിൽ തെളിയുന്ന ദൃശ്യങ്ങൾക്കു നേരിയ വർണ്ണമാററങ്ങളേ നിർദ്ദേശിച്ചുള്ളു. നാച്ചുറൽ കളർ. കുഴപ്പമില്ലാത്ത ക്യാമറയും ലെൻസും നല്ല ഈസ്ററ്മാൻ ഫിലിമും. വർണ്ണത്തിന് ചൈതന്യമുണ്ടായിരുന്നു. പക്ഷേ, ലൊക്കേഷൻ മാറുമ്പോൾ, നഗരവും നാട്ടിൻപുറവുമായ വ്യത്യാസത്തിന് ചെറിയ നിറമാററങ്ങൾ പ്രേക്ഷകർ ശ്രദ്ധിക്കാത്ത രീതിയിൽ ഉണ്ടാകുന്നതു നല്ലതാണ്. നിറങ്ങളുടെ തീവ്രത പൊതുവെ കുറച്ചു. നാട്ടിൻപുറത്തിനും പ്രകൃതിദൃശ്യങ്ങൾക്കും പച്ചയുടെ തോത് അല്പം വർദ്ധിപ്പിച്ചു.

നാലു മണിക്കൂർ. ലഞ്ചിനുമുമ്പുതന്നെ പത്തു റീലോളം തീർന്നു. ഇനി അഞ്ചെണ്ണമുണ്ട്. പക്ഷേ, എട്ടാമത്തെ റീലു കഴിഞ്ഞപ്പോൾ മുതൽ ശശിക്ക് ഒരു മൗനം. ആദ്യ റീലുകളിൽ കാട്ടിയ ആവേശം കാണുന്നില്ല. ദിവാകരന് കാരണം മനസ്സിലായി. പക്ഷേ, ഒന്നും പറഞ്ഞില്ല. ശശി സംസാരിക്കും എന്നു പ്രതീക്ഷിച്ചു. പക്ഷേ, ശശിയും ഒന്നും മിണ്ടിയില്ല.

ഏഴാമത്തെയോ എട്ടാമത്തെയോ റീലിൽ ഉപയോഗിക്കേണ്ട ഒരു ദൃശ്യമാണ്. ജയകൃഷ്ണനും, നായികയുംകൂടിയുള്ള ഒരു രംഗം. ഷൂട്ടിംഗ് സമയത്ത് ഏകദേശം രണ്ടുമണിക്കൂർകൊണ്ട് ചിത്രീകരിച്ച ദൃശ്യം എടുത്തുകഴിഞ്ഞപ്പോൾ ശശി പറഞ്ഞു. ദിവാകരേട്ടാ, ഇത് വേറൊരു ആംഗിളിൽ നോക്കിയാലോ? കുറെക്കൂടി ഇഫക്ടാകും. എങ്ങനെയാ? ഒരു ക്രെയിൻ ഷോട്ട്. പിന്നെ ക്യാമറ... ഞാനത് ചെയ്തുകാണിക്കാം. ഇററ് വിൽ

ബി എ ജെം ഒഫ് എ സീൻ. ഒരുനിമിഷം ആലോചിച്ചു. ഇപ്പോഴെടുത്ത ഷോട്ട് നന്നായിട്ടുണ്ട്. ഉപയോഗിക്കാം. പക്ഷേ, ശശി ആദ്യമായിട്ടാണ് ഇങ്ങനെ സ്വന്തമായി ഒരു പ്രധാന നിർദ്ദേശം നല്കുന്നത്. പറഞ്ഞു. ശരി. ചെയ്തോളൂ. സീനിന്റെ അറേഞ്ച്മെന്റ് പലതും വ്യത്യാസപ്പെടുത്തി. ലൈറ്റിംഗ് ആകെക്കൂടി മാറ്റിമറിക്കേണ്ടി വന്നു. നായികാനായകന്മാരെ ട്രോളിയിലിരുത്തി, ക്രെയിനിൽനിന്നും തൂക്കിയിട്ട ക്യാമറയുടെ ചലനത്തിലൂടെ ക്ലോസപ്പുകൾ. ആകെ ബഹളമായിരുന്നു. നാലുമണിക്കൂർ. വീഡിയോയിൽ ആ ഷോട്ടുകൾ എടുക്കാൻ പററിയില്ല. ഇവിടെ എഡിററിംഗ് റൂമിൽവച്ചാണ് റഷസ് കണ്ടത്. ഫിലിമിന്റെ ആകെക്കൂടിയുള്ള മൂഡിൽനിന്ന് വ്യത്യസ്തമായ ചിത്രീകരണമായി എന്നു തോന്നി. ആ ഷോട്ടുകൾ ഉപയോഗിച്ചില്ല. ശശി, അതിപ്പോൾ കണ്ടുപിടിച്ചു. ചോദിക്കാൻ മടി. അതായിരിക്കണം ഏകാഗ്രത നഷ്ടപ്പെട്ട മട്ടിൽ മുഖം വീർപ്പിച്ച് ഇരിക്കുന്നത്.

ദിവാകരൻ സ്വയം ഒരു ചോദ്യം ചോദിച്ചു.

അതോ, തന്റെ അധികാരത്തിൽ, സംവിധായകനെ കവച്ചുവയ്ക്കുന്ന മട്ടിൽ, ശശി കൈകടത്തി എന്ന തോന്നലാണോ, ആ വിഷമിച്ച് എടുത്ത ദൃശ്യങ്ങൾ ഉപയോഗിക്കാതിരുന്നതിനു കാരണം.

അതെ, അതെ എന്ന് ദിവാകരനു തോന്നി.

പക്ഷേ, അയാൾ ഒന്നും പറഞ്ഞില്ല.

ശശി ഒന്നും ചോദിക്കുകയും ചെയ്തില്ല.

ഉച്ചയ്ക്ക് രണ്ടുമണി മുതലായിരുന്നു പടത്തിന്റെ സെൻസറിംഗ്. ദിവാകരൻ ലഞ്ചുകഴിഞ്ഞയുടൻ പോയി. ബാക്കി പണി ശശി തനിയെ നോക്കിക്കൊള്ളും. ആറുമണിക്കകം ദിവാകരന് തിരിച്ചെത്താം. ഇതിനിടയ്ക്ക് ഫെർണാണ്ടസ്സും വരും.

സെൻസറിംഗിനുള്ള കടലാസുകളും സ്ക്രീൻപ്ളേയും തോമസ്കുട്ടി തയാറാക്കിക്കൊടുത്തിരുന്നു. അവസാനം തിയേറ്ററിൽ കാട്ടാനുദ്ദേശിക്കുന്ന പടത്തിന്റെ ഓരോ സീനും ഓരോ അടിയും ഓരോ ഫ്രെയിമും ഏതൊക്കെ ദൃശ്യമാണ്, ഏതൊക്കെ ശ്രാവ്യമാണ് എന്ന് വിശദമായി എഴുതിയ തിരക്കഥ, മൂവിയോളയിൽ ഓരോ റീലുമിട്ട് ഫ്രെയിമുകൾ ചെക്കു ചെയ്ത് അവയുടെ നമ്പരുകൾ സഹിതം സ്ക്രീൻപ്ളേ തയാറാക്കുക ശ്രമകരമായ ജോലിയായിരുന്നു.

എഡിററർ സോമൻ പറഞ്ഞു.

ഇതിന് നിങ്ങൾ വിഷമിക്കേണ്ട. നല്ല കൈയക്ഷരം. കൃത്യമായി എഴുതും. നാലു ദിവസം. രണ്ടായിരത്തി അഞ്ഞൂറു രൂപ. ...യുടെ വേണ്ടപ്പെട്ട ഒരു ടീച്ചറുണ്ട്. ചെയ്തു ...ം. എന്താ?

തോമസുകുട്ടി സമ്മതിച്ചു.

...വയണ്ടുചെയ്ത തിരക്കഥ കൃത്യമായി ...ി.

...സൻസറിംഗിനെപ്പററി സംസാരിച്ചപ്പോൾ ...ണ്ണേട്ടൻ പറഞ്ഞിരുന്നു.

...ന്നു നോക്കിക്കോണം. എന്നോട് ശകലം ...വുള്ള ഒരു കവി സെൻസർ ബോർഡ് ...മാണ്. അവൻ ഉടക്കാതെ നോക്കിയാൽ



മതി.

കവി പണ്ട് സിനിമയ്ക്കു ഗാനങ്ങൾ രചിച്ചിരുന്നു. ഇപ്പോൾ ചെറുപ്പക്കാർ രംഗത്തു കുതിച്ചുകയറിയപ്പോൾ അദ്ദേഹത്തിനു ചാൻസ് കുറഞ്ഞു. സെൻസർ ബോർഡ് അംഗമായി. ഗാനങ്ങളിലെയും സംഭാഷണങ്ങളിലെയും അശ്ലീലം കണ്ടുപിടിച്ച് ആ ഭാഗം വെട്ടിമാററിക്കുകയാണ് അദ്ദേഹത്തിന്റെ പ്രധാന പണി.

സെൻസറിംഗ് കുഴപ്പമില്ലാതെ തീർന്നു.

കവി വന്നിട്ടില്ല. പത്തിരുപതു മെംബറന്മാരുണ്ട്, സെൻസർ ബോർഡിൽ. സാധാരണയായി കലാ സാംസ്കാരിക വിദ്യാഭ്യാസ രംഗത്തെ അന്നന്നത്തെ രാഷ്ട്രീയ നേതൃത്വത്തിന്റെ അകന്ന ബന്ധുക്കളായിരിക്കും മെംബറന്മാർ. ചില വലിയ ഉദ്യോഗസ്ഥന്മാരുടെ ഭാര്യമാർ, അപൂർവം പ്രതിഭാധനരായ പ്രശസ്തർ, ഇവരും ഉൾപ്പെടും മെംബറന്മാരിൽ. ഓരോ പടവും കാണാൻ നാലോ അഞ്ചോ മെംബറന്മാർ മതി.

കവി ഏതായാലും വൈശാഖം കണ്ട് അശ്ലീലം കണ്ടുപിടിക്കാനെത്തിയില്ല.

ചന്ദ്രഹാസനും ദിവാകരനും കാത്തുനിന്നു.

സെൻസർ കത്രികയ്ക്കു ചലിക്കേണ്ട ആവശ്യമില്ല. ക്ളീൻ പടം എന്നറിഞ്ഞപ്പോൾ അവർ അന്യോന്യം കൈകൊടുത്തു.

കാറിൽ തിരിച്ചു ഹോട്ടലിലേക്കു വരുന്ന വഴി ചന്ദ്രഹാസൻ പറഞ്ഞു.

എനിക്കു ദിവാകരനെ ആദ്യം കണ്ട നിമിഷമേ അറിയാമായിരുന്നു; എല്ലാം ഭംഗിയായി കലാശിക്കുമെന്ന്. ദാ, ഇന്ന് കാലത്ത് മേനോൻസാറുമായി വിതരണത്തിന്റെ ടേംസും ഫൈനലായി. ചാക്കോച്ചൻ സ്ററാമ്പ് പേപ്പറിൽ എല്ലാം അടിപ്പിച്ച് ശരിയാക്കി വയ്ക്കും. അഡ്വാൻസ് കൈമാറണം. എഗ്രിമെൻറ് ഒപ്പിടണം.

നമുക്ക് കുഴപ്പമൊന്നുമില്ലല്ലോ.

ഇല്ല. മേനോൻസാറ് ഡീസൻറാ. ഡീസൻറ് മാത്രമല്ല; മററേ പാർട്ടിയും ഡീസൻറാ. പക്ഷേ, അയാൾക്ക് സിനിമ ഒരു ബിസിനസ്സ് മാത്രമാണ്. ഇരുമ്പു കച്ചവടംപോലെയോ സിമൻറു ഫാക്ടറിപോലെയോ. മേനോൻ സാറിനതല്ല. സാറിന് സിനിമ സ്വന്തം ജീവിതമാ. സാറ് ഒരു കലാകാരനാണ്. സിനിമാക്കാരൻ. അതാണ് പ്രധാനം.

ദിവാകരൻ ചിരിച്ചു.

അത്തരക്കാർ ഇക്കാലത്ത് കുറയും.

ചന്ദ്രഹാസൻ സമ്മതിച്ചു.

പക്ഷേ, എനിക്കു പററുകില്ല. ഇതെന്താ മുന്തിരിക്കച്ചവടമാണോ? അയാൾക്ക് മാർച്ചിൽ റിലീസു ചെയ്യാൻ ഒരു പടം വേണം. രണ്ടു പടങ്ങൾക്ക് നേരത്തെ ഫൈനാൻസു ചെയ്തിരുന്നു. മാർച്ചിലേക്ക്. അതിലൊന്ന് തീർന്നു. പക്ഷേ, സെൻസർ പടം മുഴുവനായി തള്ളി. റിവൈസിംഗ് കമ്മിററി വീണ്ടും പടം കണ്ട്, പടം പാസാക്കാൻ സമ്മതിച്ചു. പക്ഷേ, ആയിരത്തഞ്ഞൂറടി കട്ട്. പിന്നെ റീഷൂട്ട് ചെയ്യണം. ബോംബെയിൽ അപ്പീൽ കൊടുത്തിരിക്കുകയാ. ശരിയായാൽത്തന്നെ ഏപ്രിൽ, മേക്കുമുമ്പ് നോക്കേണ്ട. വേറൊരു പടം, ഒരുമാതിരി മുഴുവൻ ഇയാള് ഫൈനാൻസ് ചെയ്തതാണ്. പടം ഷൂട്ടിംഗ് തീർന്നു. ഏകദേശം ഫസ്ററ് പ്രിൻറിനുവരെയുള്ള പണവും വാങ്ങി പ്രൊഡ്യൂസർ മുങ്ങിയിരിക്കുകയാണ്. ആർട്ടിസ്ററും ടെക്നീഷ്യനും ലാബും യൂണിററും എല്ലാം കടബാദ്ധ്യത. ആ പടവും ഇറങ്ങുകില്ല. അപ്പോൾ അയാൾക്ക് മാർച്ച് റിലീസിനു പടം ഇല്ല. അന്തസ്സിനു മോശം. മാർച്ചിൽ തീരാൻ സാദ്ധ്യതയുള്ള എല്ലാ പടങ്ങളും അയാൾ അന്വേഷിക്കുന്നുണ്ട്. അയാൾക്ക് നമ്മളോട്, നമ്മടെ പടത്തോട് പ്രത്യേകിച്ച് മമതയൊന്നുമില്ല. ഞാനും തീർച്ചപ്പെടുത്തി, മിസ്ററർ ദിവാകരൻ, നമ്മളിത്രയുമായില്ലേ, അല്പം ബുദ്ധിമുട്ടിയാലും സിനിമയെ സിനിമയായി കാണുന്നവനോടൊപ്പം പോകാമെന്ന്.

ദിവാകരന് കാറിനകത്തെ നേരിയ ഇരുട്ടിൽ ചന്ദ്രഹാസന്റെ മുഖത്തിന് ഇന്നുവരെ കണ്ടിട്ടില്ലാത്ത ആകർഷണീയത തോന്നി.

മേനോൻസാറും ചാക്കോച്ചനും ഹോട്ടലിൽ കാത്തുനില്ക്കുന്നുണ്ടായിരുന്നു. ചന്ദ്രഹാസനും ദിവാകരനും പെട്ടെന്ന് കുളിച്ചു. മുണ്ടും ജൂബയും. എല്ലാവരുംകൂടി പഴവങ്ങാടി ക്ഷേത്രത്തിൽ പോയി. ഗണപതിക്ക് നൂറെറാന്നു തേങ്ങയടിച്ചു. പത്തുലക്ഷം രൂപയുടെ ചെക്ക് കൈമാറി. കാറിലിരുന്ന്, ഗണപതിയെ ധ്യാനിച്ച് എഗ്രിമെൻറ് ഒപ്പിട്ടു. ചാക്കോച്ചനും ദിവാകരനും സാക്ഷി നിന്നു.

പത്തുലക്ഷം അഡ്വാൻസ്. പ്രിൻറും പബ്ളിസിററിയും മേനോൻസാർ. ഇരുപത്തഞ്ചു ശതമാനം കമ്മിഷൻ.

ദൈവം പ്രസാദിച്ച് ഒരുമാസത്തിനകം ഓവർ ഫ്ളോ വരട്ടെ.

ചാക്കോച്ചൻ പറഞ്ഞു.







നെല്ലിക്കൽ മുരളീധരൻ

# ദർശനാലഹരി

ആരിപ്പോൾ നരകേ പുരാണതിമിര-
ഗ്രന്ഥം പകുത്തുച്ചമായ്
വായിക്കുന്നു? പദംമുറിഞ്ഞു ചിതറി-
ച്ചിന്നുന്നതാരാണൊരാൾ
ആരിപ്പോളരികത്തശാന്തമണയും
സാന്നിധ്യമുഡ്ഡാമരം?
ഛായാപുരുഷനാരിതാത്മരമണൻ,
കൂടെക്കിടക്കുന്നവൻ
പൊയ്യല്ലി നയനം തിളച്ചുമറിയും
രൂപം, മുറിപ്പാടുകൾ,
കാലിൽ തൂങ്ങുമിരിമ്പുചങ്ങല,യിളം-
മാൻ വന്നുരുമ്മും കരം;
പൊയ്യല്ലി ചെറുപക്ഷികൾക്കു ശരണം
നൽകും വസന്തസ്വരം.
കണ്ടാലും: പറയുന്നു ചിത്തമമതും
സത്യസ്ഫുടം ദർപ്പണം...

കാണുന്നുണ്ടു ദിനേ ദിനേ മൃതിവരി-
ച്ചേകാന്തയാമങ്ങളിൽ
വീണ്ടും വീണ്ടുമുയിർത്തെണീററു കനിയും
കാരുണ്യമേഘത്തിനെ;
കാണുന്നുണ്ടിഹ കാലവേഗമറിയാ-
തകൊച്ചു കൈക്കുമ്പിളിൽ,
പണ്ടെന്നോ വെടിയേണ്ടിവന്ന നിമിഷം
പേറും മുഴുബ്ഭ്രാന്തനെ.

നീയാരെന്നറിയുന്നു ഞാൻ; മുഖപടം
ചാർത്തിക്കളിത്തട്ടിലെൻ-
നാട്യം ഞാൻ തുടരുമ്പൊഴും, മറിയവും
ഞാനും ശരീരാമിഷം
കാമാർത്തം കനലിൽപ്പുഴുങ്ങി വിവശം
വാങ്ങുമ്പൊഴും, മത്സരി-
ച്ചോടിത്തോററടിയുമ്പൊഴും സദയമെൻ-
കൂട്ടായി നിൽക്കുന്നവൻ.

സ്നേഹം ഞാൻ കടമായ് കൊടുത്തതു തിരി-
ച്ചേകാതെ പോകുന്നവൻ,
ഞാൻ കോരുന്ന ജലം കുടിച്ചു മദമാർ-
ന്നെന്നുള്ളു പൊള്ളിപ്പവൻ,
നീയല്ലന്ധതയിൽ ധ്വനിച്ചു പെരുകും
വേതാളമാകുന്നവൻ;
നീയോ, പിച്ചളമൊന്തപോലെ നിറവാർ-
ന്നെൻ ചുണ്ടിലെത്തുന്നവൻ.

കത്തുന്നേരമകംപുറം പുഴ തിര-
ഞ്ഞോടുന്നനേരം നിഴൽ-
ച്ചുററിൽപ്പത്തിയെടുത്തുനില്ക്കുമുരഗം.
നീയല്ല, കാണുന്നു ഞാൻ:
നീയല്ലോ സവിലാസ,മാടി മഴതൻ-
കാലോശപോലെപ്പൊഴും.
കൂടെത്തന്നെയിരിപ്പവൻ, മറവിയിൽ-
ശ്ലംഖായ് മുഴങ്ങുന്നവൻ.
കാണുന്നേൻ മിഹിരോഡു ചന്ദ്രലസിതം
വ്യോമം വിളിക്കുമ്പൊഴും
പാതാളോഗ്ര തമസ്സുകൊണ്ടു മകുടം
ചൂടും ജയിൽപ്പുള്ളിയെ;
കാണുന്നേനവശം നിശാന്തസമയേ
സ്വപ്നാടനം നിർത്തിയീ-
ശോകവ്യാകുല ജീവിതം കനലുപോൽ
വാരുന്ന സിദ്ധാർത്ഥനെ.

കാണുന്നുണ്ടു കടഞ്ഞു ജന്മസലിലം
ഞാനേന്തി നിൽക്കുന്നൊരീ-
കാകോളം സ്വയമേറെറടുത്തു നിഭൃതം
മോന്തും മഹാകാളനെ;
കാണുന്നുണ്ടിഹ നിദ്രയററു ദിനവും
കാളും മഹാസത്വനെ;
കാലം മൂന്നു മുടുക്കിലേററി നടനം
കോലും ത്രികാലജ്ഞനെ!

നമുക്ക് അടുത്ത പടത്തിന്റെ സ്ക്രിപ്ററ് വർക്ക് തുടങ്ങണം.

എല്ലാവരും സ്ററുഡിയോയിലേക്കു തിരിച്ചു. വഴിക്ക് മേനോൻസാർ പ്രോഗ്രാം വിവരിച്ചു. മാർച്ച് ആദ്യത്തെ വെള്ളിയാഴ്ചതന്നെ റിലീസ്. പതിനാറ് പ്രിൻറ്. എല്ലാ 'എ' സെൻററുകളും. പിന്നെ ബാക്കി 'ബി' 'എ'യിൽ തിരുവനന്തപുരത്തും എറണാകുളത്തും കോംപ്ളെക്സിലാണു കിട്ടിയിരിക്കുന്നത്. ഏററവും വലിയ തിയേറ്ററല്ല. മീഡിയം. അതാണു നല്ലത്. വലുതിൽ നൂൺഷോയും. മററുള്ളിടത്തെല്ലാം എ.സി തിയേറ്ററുകൾ. പാലക്കാട്ടു മാത്രം കൺഫേം ആയിട്ടില്ല. ചൊവ്വാഴ്ചയോ ബുധനാഴ്ചയോ അറിയാം. വേറെ പടം കിട്ടാഞ്ഞ് അവിടെ അവർ ഇംഗ്ളീഷ് പടമിട്ടു. അതു കേറി തിമി... കളിക്കുകയാണ്. ചിലപ്പോൾ തിങ്ക... ഹോൾഡോവർ ആയേക്കും. എങ്കിൽ ... മില്ല. പരസ്യത്തിൽ ഏതായാലും തി... കളുടെ പേരുകൾ കൊടുക്കുന്നുണ്ട്.

(ശേഷം 52 -ാം പേജിൽ)



മുസാഫിർ

നിരാലംബയായ നിള കടലിൻെറ തിളങ്ങുന്ന തിരകളിലമർന്ന് തരളിതയാവുന്ന പൊന്നാനി അഴിമുഖം അങ്ങ് വടക്ക്; മോക്ഷ കവാടത്തിന് നേരെയുയരുന്ന തൊഴുകൈകകൾക്കു മുൻപിൽ കൃഷ്ണതേജസ്സ് തുടിച്ചുണരുന്ന ഗുരുവായൂരിൻെറ ദിവ്യസാന്നിദ്ധ്യം ഇങ്ങ് തെക്ക്. രണ്ടിൻെറയും നടുക്ക് സമ്പന്നമായ സർഗ്ഗചൈതന്യത്തിൻെറ വരദാനം കിട്ടിയ വന്നേരിയുടെ ഹൃദയരേഖകൾ.

നീർമാതളങ്ങൾ പൂത്ത ബാല്യത്തിൻെറ ഓർമകൾ. യുദ്ധത്തിൽ ശിരസ്സുകൾ കണക്കെ



വെളിയംകോട്ടെ കൊളാടിത്തറവാട്

# ഫ്യൂഡൽ സ്വപ്നങ്ങളിൽ ഒരു ചുവന്ന പൂവ്

മന്ദാരത്തിൻെറ പൂക്കൾ നിശ്ശബ്ദം നിലം പതിച്ച രാജാങ്കണംപോലെയുള്ള നാലപ്പാട്ടെ നടുമുറ്റം. അവിടത്തെ നീന്തൽക്കുളത്തിൽ ശൈശവത്തിൻെറ ആത്മവിസ്മൃതിയിൽ നീന്തിത്തുടിച്ചിരുന്നിടത്തുനിന്ന് സ്നേഹം ഒരു കറങ്ങുന്ന കതകും മുഖമില്ലാത്ത ജനക്കൂട്ടവുമാണെന്ന അറിവിലേക്കുള്ള മലയാളത്തിൻെറ മാനസപുത്രിയുടെ ജൈവപരമായ വികാസ പരിണാമം. പിന്നെ പട്ടുവസ്ത്രങ്ങളുടെ ഉലച്ചിൽ പ്രിയപ്പെട്ട ശബ്ദമായിത്തീരുന്നു. മനസ്സിൻെറ സ്വച്ഛതകളിൽ മേഘപടലങ്ങൾ പോലെ കഥകളുടെയും കവിതകളുടെയും കരടുകൾ തിങ്ങിനിന്നു. എല്ലാ രാവുകളിലും സ്വപ്നത്തിൽ കവയിത്രി സ്വർഗ്ഗവാസം നടത്തി... നാലപ്പാട്ടെ മൂന്നു തലമുറയുടെ ശക്തമായ കാവ്യപാരമ്പര്യത്തിന് ഈ വന്നേരി ഗ്രാമം ഹരിതചാമരം വീശി.

കൂടല്ലൂർക്കടവിലെ സൂര്യോദയങ്ങളും മുത്തുവിളയുംകുന്നിലെ അസ്തമയങ്ങളും നോക്കിനിന്ന എം.ടിയുടെ കൗമാരസ്മരണകളിലും വന്നേരി നിറഞ്ഞുനിന്നു. ബന്ധുഗൃഹങ്ങളിലേക്കുള്ള വിരുന്നുകളിൽ നിളാനദിക്കാരൻ വന്നേരിയുടെ നിശ്ചലതയ്ക്കുമീതെ കാൽപനികതയുടെ മണിമുഴക്കങ്ങൾ കേട്ടു.

മഹാകവി വള്ളത്തോൾ 'മഗ്ദലനമറിയം', 'ശിഷ്യനും മകനും' എന്നിവ എഴുതിത്തീർത്തത് തൻെറ സഹധർമ്മിണി ചിറ്റഴി മാധവിയമ്മയുടെ വന്നേരിയിലെ വീട്ടിൽ വച്ചായിരിന്നുവത്രെ. മുല്ലമംഗലം സഹോദരന്മാരായ എം.ആർ.ബിയുടെയും പ്രേംജിയുടെയും കവിതയുടെ കനലുകളും നാടകത്തിൻെറ അരങ്ങുകളും ഒരുകാലത്ത് ഇവിടെ ജ്വലിച്ചുനിന്നു.

ജ്ഞാനത്തിൻെറയും കേരളീയ കലകളുടെയും കേദാരമായിരുന്നു വന്നേരിയും പരിസരവും. ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ മൂലസ്ഥാനം ഇവിടെ. മന്ത്രതന്ത്രാദികളുടെയും വേദപുരാണങ്ങളുടെയും മുനിദർശനങ്ങളുടെയും പുനരവതാരംപോലെ വന്നേരിക്കു ചുറ്റും ബ്രാഹ്മണ്യത്തിൻെറ താഴികക്കുടങ്ങൾ. കാട്ടുമാടം, ചേന്നാസ് മനകളുടെ സാന്നിദ്ധ്യം വന്നേരിയുടെ ഗ്രാമഹൃദയത്തെ വിമലീകരിക്കുന്നു. ക്ഷേത്രോത്സവങ്ങളുടെയും ക്ഷേത്ര കലകളുടെയും നല്ല കാലങ്ങളുടെ ഓർമ്മ. കോടൻഭരണി നടന്ന പാണ്ടംപറമ്പത്തുമനയും ഇവിടേക്കടുത്താണ്. കൊച്ചി രാജാക്കന്മാരായ പെരുമ്പടപ്പ് സ്വരൂപത്തിൻെറ ഉറവിടമായതുകൊണ്ട് ഇന്നും ഈ പ്രദേശത്തെ ചിത്രകൂടം എന്നു വിളിക്കുന്ന പഴമക്കാരുണ്ട്.

നമ്മുടെ മിത്തുകളുടെയും ഉൺമകളുടെയുമൊക്കെ മഹിതമായ പാരമ്പര്യങ്ങൾക്ക് സമാന്തരമായി വളർന്ന വന്നേരിനാട് വിപ്ളവത്തിൻെറ വേലിയേറ്റങ്ങളും വേലിയിറക്കങ്ങളും ഏറെ കണ്ടുനിന്നു.

വള്ളുവനാട്ടിലെ വളക്കൂറുള്ള മണ്ണിൻെറ ഉള്ളുണർത്തിയ വിപ്ളവത്തിൻെറ തീനാമ്പുകൾ ഈ നൂറ്റാണ്ടിൻെറ ആദ്യപാതയിൽ വന്നേരിയിലും നിരവധി ചെറുപ്പക്കാരുടെ സ്വപ്നങ്ങളെ തീക്ഷ്ണമായി പൊള്ളിച്ചു. നീലക്കൊലുസുപോലെ നിറഞ്ഞുകിലുങ്ങിയ നിളയോളങ്ങൾ ചുവന്ന നക്ഷത്രങ്ങളെ നോക്കി കണ്ണിറുക്കിയ കഥ പുഴക്കടവുകൾ കടവുകൾക്കു കൈമാറി വന്നേരിയിലുമെത്തി.

കവിതയോടും കലകളോടും സ്വപ്നങ്ങളോടുമൊപ്പം സാമ്രാജ്യത്വ-ഫ്യൂഡൽ വിരുദ്ധ പ്രസ്ഥാനവും ഇവിടെ പിച്ചവച്ചു. ഫ്യൂഡലിസത്തിൻെറ അകത്തളങ്ങളിൽ നിന്നുകൊണ്ടുതന്നെ വി.ടിയും ആര്യാപള്ളവും ഇ.എം.എസ്സും കെ. ദാമോദരനും എം.എസ്. ദേവദാസും മറ്റും കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്രത്തോട് പ്രതിജ്ഞാബദ്ധമായി പുരോഗമന കലാസാഹിത്യ പ്രസ്ഥാനങ്ങൾക്ക് ഉയിരും ഊർജ്ജവും പകർന്നു. തെക്കെ മലബാറിൻെറ കലയും സാഹിത്യവും വിപ്ളവത്തിൻെറ ആദ്യ സ്വപ്നങ്ങളിലേക്ക് മിഴിതുറന്നു.

വി.ടിയുടെ 'അടുക്കളയിൽനിന്ന് അരങ്ങത്തേക്ക്', എം.ആർ.ബിയുടെ "മറക്കുടയ്ക്കുള്ളിലെ മഹാനരകം", പ്രേംജിയുടെ 'ഋതുമതി', കെ. ദാമോദരൻെറ 'പാട്ടബാക്കി' എന്നീ നാടകങ്ങൾ ജൻമി-ബ്രാഹ്മണ മേധാവിത്വത്തിനെതിരെ കാട്ടുതീപോലെ ആളിപ്പടർന്നു. വള്ളുവനാട്ടിലെയും വെട്ടത്തുനാട്ടിലെയും ചെറുതും വലുതുമായ ജന്മിത്വ വിരുദ്ധ പ്രസ്ഥാനങ്ങൾ ദേശീയ സ്വാതന്ത്ര്യസമരത്തിൻെറ മുഖ്യധാരയിലെ അഗ്നിപ്രവാഹങ്ങളായിത്തീർന്നു.

ആ കലാപങ്ങളുടെ ചുവന്ന സന്ദേശങ്ങൾ സ്വന്തം നാഡീവ്യൂഹങ്ങളിലേക്ക് പടർത്തിയ ഒരു വിപ്ളവകാരിയെ നമുക്കിവിടെ പരിചയപ്പെടുക.

ഫ്യൂഡൽ സ്വപ്നങ്ങളിലൂടെ കടന്നുവന്ന് കവിതയും കഥകളിയും വേദപഠനവും ഹരമാക്കി വളർന്ന് ഒടുവിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃനിരയിലേയ്ക്കെത്തിപ്പെട്ട കൊളാടി ഗോവിന്ദൻകുട്ടി. കൊളാടിയുടെ വളർച്ചയുടെ പശ്ചാത്തലം വന്നേരിയുടെ സ്വപ്നബിംബങ്ങളുമായി കെട്ടുപിണഞ്ഞു കിടക്കുന്നു. കവികളും എഴുത്തുകാരും പകർന്നു നൽകിയ സാംസ്കാരികവും ചരിത്രപരവുമായ പൈതൃകം കൊളാടിയുടെ ജീവിതത്തെ ഏറെ സ്വാധീനിച്ചു. പക്ഷേ, പത്തൊൻപതാം നൂറ്റാണ്ടിൽ വന്നേരിക്കടുത്ത് ജീവിച്ച വെളിയംകോട് ഉമർഖാസിയെന്ന ധീരപരാക്രമിയായ വിപ്ളവകാരിയുടെ കോരിത്തരിപ്പിക്കുന്ന ജീവിതകഥയാണ് മുതലാളിത്ത സാമ്രാജ്യത്വ വിരുദ്ധ ചേരിയിലേക്ക് തന്നെ ആകർഷിച്ചതിൽ ഒരു പ്രധാന നിമിത്തമെന്ന് കൊളാടി പറയുന്നു. ചരിത്രാന്വേഷകർ ചികയാൻ മടിച്ച പുരാവൃത്തങ്ങളിലൊന്നാണ് കവികൂടിയായ ഉമർഖാസിയുടെ സംഭവബഹുലമായ ജീവിതം.

നികുതിനിഷേധ പ്രസ്ഥാനം ഇരമ്പിക്കേറിയ കാലഘട്ടത്തിൽ അതിനെതിരെ പ്രസംഗിച്ചതിന് പിടികൂടി അധികാരികളുടെ മുൻപിൽ ഹാജരാക്കപ്പെട്ടപ്പോൾ ചാവക്കാട്ട് 'തുക്ക്ടി സായ്പി'ൻെറ (കളക്ടർ) മുഖത്തേക്ക് കാർക്കിച്ചു തുപ്പിക്കൊണ്ട് ഉമർ ഖാസി അലറി: 'പടച്ചവൻ സൃഷ്ടിച്ചതാണ് ഈ പഞ്ചഭൂതങ്ങളെയത്രയും. അതിന് നികുതി ചോദിക്കാൻ താനാര്? പടച്ചവനോ?'— ഈ ധിക്കാരത്തിന് ഉമർഖാസിക്ക് കനത്ത ശിക്ഷയും ലഭിച്ചു. തുറുങ്കിലടയ്ക്കപ്പെട്ട അദ്ദേഹത്തിൻെറ സ്വത്തുക്കളൊക്കെ ബ്രിട്ടീഷ് ഗവൺമെൻറ് കണ്ടുകെട്ടി. ജയിലിൽനിന്ന് പുറത്തു വന്ന ശേഷവും ഉമർഖാസി ആത്മീയ നേതൃത്വത്തോടൊപ്പം ധീരോദാത്തമായ തൊഴിലാളി കർഷക മുന്നേറ്റങ്ങൾക്ക് നായകത്വം നൽകി. ആ കഥകളൊക്കെ കേട്ടു വളർന്ന കൊളാടിക്ക് വിപ്ളവത്തിൻെറ ബാലപാഠങ്ങൾ അഭ്യസിക്കാൻ മറ്റൊരു ഗുരുവിനെക്കൂടി കിട്ടി. തൻെറ അമ്മയുടെ അമ്മാവൻ കൊളാടി അപ്പുമേനോനെ.

ഒരു കാലത്ത് തെക്കെ മലബാറിലെ 'ലെജൻഡാ'യിരുന്നു അപ്പുമേനോൻ. നല്ല പവൻമാറ്റ് നിറം. ആറടിയിലധികം പൊക്കം. മുഴങ്ങുന്ന ശബ്ദവും ചൂഴ്ന്നിറങ്ങുന്ന കണ്ണുകളും. നെറ്റിയിൽ ഭസ്മക്കുറി. നീണ്ടുവെളുത്ത താടി. എപ്പോഴും ഇരുപതോ മുപ്പതോ അംഗരക്ഷകരോടൊപ്പമുള്ള നടത്തം. ദാനധർമ്മിഷ്ഠനും പ്രത്യുപകാരിയും. ഇതൊക്കെയായിരുന്നു കൊല്ലും കൊലയുമുണ്ടായിരുന്ന കൊളാടിത്തറവാടിൻെറ നടുനായകനായ അപ്പുമേനോൻ. പെരുമ്പടപ്പിലും വന്നേരിയിലും വെളിയംകോട്ടും പൊന്നാനിയിലുമായി കണക്കറ്റ ഭൂസ്വത്തുണ്ടായിരുന്ന അദ്ദേഹം രാജകീയ പ്രതാപങ്ങളോടെയാണ് ജീവിച്ചത്. സാമ്രാജ്യവിരുദ്ധമായ നിലപാടുകൾ സ്വീകരിച്ചിരുന്ന അപ്പുമേനോൻ തികഞ്ഞ ജനാധിപത്യവാദിയും സെക്യുലർ ചിന്താഗതിക്കാരനുമായിരുന്നു. അദ്ദേഹത്തിൻെറ പുരോഗമന ചിന്തകൾ തൻെറ ജീവിതത്തിൽ വമ്പിച്ച സ്വാധീനം ചെലുത്തിയിട്ടുണ്ടെന്ന് കൊളാടി അഭിമാനപൂർവ്വം അനുസ്മരിക്കുന്നു. തൻെറ മാതാവ് കൊച്ചുകുട്ടിയമ്മയെ പ്രസവിച്ച് അധികം കഴിയുംമുമ്പെ മുത്തശ്ശി മരിച്ചു. പിന്നീട് അമ്മാവൻ അപ്പുമേനോനാണ് എല്ലാ ലാളനകളും നൽകി അമ്മയെ വളർത്തിയത്. ആ സ്നേഹവും പരിചരണവും അദ്ദേഹത്തിൻെറ അന്ത്യകാലംവരെ ലഭിച്ചുപോന്നു. അപ്പുമേനോൻെറ വീരസാഹസിക കഥകൾ അയവിറക്കിക്കൊണ്ട്, പഴമയുടെ വരണ്ട ഗന്ധം പുരണ്ട് വെളിയംകോട്ട് ഇപ്പോൾ ഒഴിഞ്ഞു കിടക്കുന്നു 'വാലാടത്ത് ബംഗ്ളാവ്'. സർപ്പകോപമുണ്ടെന്ന് കരുതപ്പെടുന്ന ആ കൂറ്റൻ കെട്ടിടത്തിൻെറ പ്രാചീനസ്മൃതിയുടെ ചുരിലുറഞ്ഞു കിടക്കുന്നത് പൊന്നാനി താലൂക്കിൻെറ ഒരു കാലഘട്ടത്തിൻെറ പരിച്ഛേദം.



കൊളാടിയും പത്നിയും



കൊളാടി ഗോവിന്ദൻകുട്ടി

കൊളാടി അപ്പുമേനോൻെറയും ഗോവിന്ദൻകുട്ടിയുടെയുമൊക്കെ കഥകളെഴുതുമ്പോൾ പ്രസിദ്ധമായ 'പന്തീരായിര'ത്തെക്കുറിച്ച് പറയാതെ വയ്യ.

കൊളാടിത്തറവാട്ടുകാർ കഴിഞ്ഞ നൂറുകൊല്ലമായി മുടക്കംകൂടാതെ ആഘോഷിച്ചുവരുന്ന പ്രസിദ്ധമായ ഒരു ഉത്സവമാണ് "പന്തീരായിരം'. പെരുമുടിശ്ശേരി വേട്ടയ്ക്കൊരു മകൻ ക്ഷേത്രത്തിലാണ് എല്ലാ വർഷവും മണ്ഡല മാസത്തിലെ അവസാനത്തെ ശനിയാഴ്ച കൊടിയേറുന്ന ഉത്സവം. പന്ത്രണ്ടായിരം തേങ്ങ എറിഞ്ഞുടയ്ക്കുന്ന ചടങ്ങാണിത്.

കിരാതം കഥയിലാണ് വേട്ടയ്ക്കൊരു മകനെക്കുറിച്ചുള്ള പരാമർശമുള്ളത്. അർജ്ജുനൻെറ തപശ്ശക്തി പരീക്ഷിക്കാൻ വേണ്ടി കാട്ടാളവേഷം ധരിച്ച ശിവപാർവതിമാർക്ക് വേട്ട നടത്തിക്കൊണ്ടിരിക്കെ ജനിച്ച പുത്രനാണത്രെ വേട്ടയ്ക്കൊരു മകൻ. ആ മകൻ നിർബ്ബന്ധബുദ്ധിക്കാരനുമാണ്. തേങ്ങാവെള്ളം കുടിച്ചേ ദാഹം ശമിപ്പിക്കുകയുള്ളൂ. തനിക്ക് അർപ്പിക്കുന്ന നാളികേരം മുഴുവൻ ഒരാൾക്കു മാത്രം അവകാശപ്പെട്ട സ്ഥലത്തുനിന്നുതന്നെ ഉണ്ടായതാവണമെന്നുള്ള വാശിയുള്ള ആളാണ് ശിവപുത്രൻ.

നിവേദ്യമായി ഉടയ്ക്കുന്ന തേങ്ങ ഒരൊറ്റ പ്രാവശ്യം പറിച്ചെടുത്തതായിരിക്കണമെന്നും വേട്ടയ്ക്കൊരു മകൻ അനുശാസിക്കുന്നു. കൊളാടി കുടുംബം ഒരുനൂറ്റാണ്ട് കാലമായി ഈ അനുശാസനം അക്ഷരംപ്രതി അനുസരിച്ചുവരുന്നു. കാഞ്ഞിരമുക്ക്, കോതമുക്ക് ഭാഗത്തെ കൊളാടി കുടുംബംവക പറമ്പിൽ നിന്നാണ് ഓരോ കൊല്ലവും പന്ത്രണ്ടായിരം നാളികേരം പറിക്കുന്നത്.

വാദ്യമേളങ്ങളുടെ പശ്ചാത്തലത്തിൽ ക്ഷേത്രത്തിന്റെ കരിങ്കൽത്തറയിൽ പന്ത്രണ്ടായിരം തേങ്ങ ഒരൊറ്റ ആൾതന്നെ എറിഞ്ഞുടയ്ക്കുന്ന അപൂർവ്വ ചടങ്ങ് കാണാൻ ആയിരക്കണക്കിനാളുകൾ ഒരുമിച്ചുകൂടുന്നു. തട്ടകത്തെ പരിപാലിച്ചുപോരുന്ന വിശ്വരൂപിയായ ശിവപുത്രന്റെ അനുഗ്രഹത്തിനും അദൃശ്യസ്പർശത്തിനുമായി കാതോർത്ത് കിടക്കുന്ന പെരുമുടിശ്ശേരിയുടെ നിഷ്കളങ്കമായ മനസ്സ്. രാവിന്റെ മൗനങ്ങളിൽ ചിതറിവീഴുന്ന തൃപുടതാളം. നാളികേരജലത്തിൽ പുതയുന്ന സ്വപ്നഭരിതയാമങ്ങൾ...

ഒട്ടേറെ സംസ്കൃത ശ്ലോകങ്ങളും കാവ്യങ്ങളും ഹൃദിസ്ഥമാക്കിയിട്ടുള്ള കൊളാടിയുടെ കുട്ടിക്കാലത്തിന്റെ ഓർമ്മകളിൽ തെളിഞ്ഞുവരുന്ന ഒരു സന്ന്യാസിയുണ്ട്.

മൂക്കുതല ഗ്രാമത്തെ മുട്ടിയുരുമ്മിപ്പായുന്ന നരണിപ്പുഴയുടെ കടവിൽ ഒരു പ്രഭാതത്തിൽ പ്രത്യക്ഷപ്പെട്ട അവധൂതപ്രായനായ ഗാനാനന്ദസ്വാമി. നല്ലൊരു ചിത്രകാരൻ കൂടിയായിരുന്ന അദ്ദേഹത്തിൽനിന്നാണ് വേദപാഠങ്ങളുടെ ഹരിശ്രീ അഭ്യസിച്ചത്. ഏറെ പറഞ്ഞും പാടിയും വരച്ചും ഒരു പ്രഭാതത്തിൽ ഗാനാനന്ദസ്വാമി അപ്രത്യക്ഷനാവുകയും ചെയ്തു. ഇത് കൊളാടിയുടെ മനസ്സിൽ നിഗൂഢതയുടെ വിത്തിട്ടു.

ഫ്യൂഡൽ പാരമ്പര്യങ്ങളുടെ ചരടുകൾ കൊണ്ട് നെയ്തെടുത്ത കുടുംബ പശ്ചാത്തലത്തെയും ശീലങ്ങളെയും ധൈര്യപൂർവ്വം മറികടക്കാൻ തന്നെ പ്രേരിപ്പിച്ച രണ്ടുപേരെക്കൂടി കൊളാടി ആദരവുകളോടെ ഓർക്കുന്നു.

കൊളാടി എന്ന കുടുംബപ്പേര് ആദ്യമായി പൊന്നാനിയുടെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച കൊളാടി ബാലകൃഷ്ണൻ എന്ന ഉണ്ണിയാണ് ആദ്യത്തെയാൾ. അസാധാരണമായ പ്രതിഭയും വാഗ്വൈഭവവും സംഘടനാശേഷിയും ഉണ്ടായിരുന്ന ഉണ്ണിയാണ് ആ പ്രദേശത്ത് ആദ്യമായി ചെങ്കൊടി ഉയർത്തിയവരിൽ പ്രമുഖൻ. തൊഴിലാളികളുടെ പ്രിയങ്കരനായ നേതാവായിരുന്നു ഉണ്ണി. ഗോവിന്ദൻകുട്ടിയുടെ മൂത്ത ജ്യേഷ്ഠനായിരുന്നു.

വിപ്ളവ പ്രസ്ഥാനത്തിന്റെ വിജയത്തിനുവേണ്ടിയുള്ള പടയോട്ടത്തിനിടെ 36–ാം വയസ്സിൽ ഉണ്ണി മരണപ്പെട്ടു. കൊളാടി കുടുംബത്തിനും വന്നേരി ഗ്രാമത്തിനും ആ അകാലവിയോഗത്തിന്റെ കണ്ണുനീർ തോരാൻ മാസങ്ങൾ വേണ്ടിവന്നു. മനുഷ്യസ്നേഹിയായ ആ കമ്മ്യൂണിസ്റ്റുകാരന്റെ മൃതദേഹത്തിനു മുമ്പിലെ നീണ്ടനിര ഇരുപത് മണിക്കൂറിനുശേഷമാണ് അവസാനിച്ചതെന്ന് വിഷാദസ്മരണകളോടെ സഹോദരനും സഖാവുമായ ഗോവിന്ദൻകുട്ടി പറഞ്ഞു. ഉണ്ണി ഉപേക്ഷിച്ചുപോയ ചെങ്കൊടിയുടെ വീര്യം പൊന്നാനിയുടെ മണ്ണിൽ നിലനിർത്താൻ ഗോവിന്ദൻകുട്ടി തന്റെ ജീവിതം ഉഴിഞ്ഞുവച്ചു.

കെ. ദാമോദരനാണ് രണ്ടാമത്തെയാൾ.

കൊളാടിയുടെ അമ്മയുടെ തറവാട് തിരൂരിലാണ്. അമ്മയുടെ അച്ഛൻ കീഴേടത്ത് കൃഷ്ണമേനോൻ നല്ല സഹൃദയനായിരുന്നു. കലാകാരന്മാരെയും കവികളെയും ആദരിച്ചിരുന്ന കുടുംബനായകൻ. കീഴേടത്ത് തറവാട്ടിൽത്തന്നെ ഉദിച്ചുയർന്ന ഇന്ത്യൻ വിപ്ളവത്തിന്റെ പൊൻതാരകമായിരുന്ന ദാമോദരനുമായുള്ള ആത്മബന്ധത്തിനും രാഷ്ട്രീയ സംവാദങ്ങൾക്കും ഏറെ അനുകൂലമായ സാഹചര്യമാണ് ഗോവിന്ദൻകുട്ടിക്ക് അമ്മയുടെ വീട്ടിൽ ലഭിച്ചത്. വിപ്ളവരാഷ്ട്രീയത്തിലേക്കുള്ള തന്റെ സരണി അദ്ദേഹത്തിനു മുൻപിൽ തെളിഞ്ഞുകിടക്കുകയായിരുന്നു.

കെ. ദാമോദരനെക്കുറിച്ച് പറയുമ്പോൾ കൊളാടി വാചാലനും, ഒരിടവേളയ്ക്കുശേഷം നിശ്ശബ്ദനുമാവുന്നു. മാർക്സിസ്റ്റ്–സോഷ്യലിസ്റ്റ് ആശയങ്ങളുടെ ആകർഷണ വലയത്തിൽപ്പെട്ട ദാമോദരൻ കേരളത്തിൽ കോൺഗ്രസ് സോഷ്യലിസ്റ്റ് പാർട്ടിയും പിന്നീട് കമ്മ്യൂണിസ്റ്റ് പാർട്ടിയും രൂപവൽക്കരിക്കുന്നതിൽ അതിപ്രധാനമായ പങ്ക് വഹിച്ചു. 1940–52 കാലത്ത് പലപ്പോഴായി ഒരു പതിറ്റാണ്ടിലേറെക്കാലം ജയിലിൽ കിടന്നു. അപ്പോഴേക്കും അഗ്നിയിൽ കാച്ചിയെടുത്ത അസിധാരകണക്കെ ശക്തനായ ഒരു സംഘാടകൻ, ഉജ്ജ്വലനായ വാഗ്മി, മാർക്സിയൻ ദർശനവും അർത്ഥശാസ്ത്രവും അത്യന്തം ലളിതമായി വിശദീകരിച്ചുകൊടുക്കാൻ കഴിവുള്ള പ്രചാരകൻ എന്നീ നിലകളിൽ ദാമോദരൻ കേരളത്തിലെ സഖാക്കൾക്കിടയിൽ പ്രിയങ്കരനായിത്തീർന്നിരുന്നു. സിദ്ധാന്തത്തിന്റെയും പ്രയോഗത്തിന്റെയും ഒരു സമന്വയമായിരുന്നു ആ പ്രക്ഷോഭകാരിയുടെ ജീവിതം.

ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ അഖിലേന്ത്യാ നേതൃത്വത്തിലേക്ക് വളരെവേഗം ഉയർന്ന ദാമോദരൻ മനുഷ്യസ്വാതന്ത്ര്യത്തിന്റെയും മനുഷ്യാസ്തിത്വത്തിന്റെയും മൗലിക പ്രശ്നങ്ങളെ തുറന്ന മനസ്സോടെ, 'ഡോഗ്മ'യുടെ കവചങ്ങളുപേക്ഷിച്ച് ആഴത്തിൽ സമീപിച്ച നേതാവായിരുന്നു. ഹ്യൂമനിസത്തിന്റെ നവീന മാനങ്ങളിലേക്ക് ഇന്ത്യൻ മാർക്സിസത്തെ പിച്ചവയ്ക്കാൻ പഠിപ്പിച്ച ദാമോദരനെ കൊളാടി എക്കാലത്തും ആചാര്യതുല്യനായി കണക്കാക്കുന്നു.

കാലം 1957.

കേരളത്തിൽ വസന്തത്തിന്റെ ആദ്യത്തെ ഇടിമുഴക്കം. രാഷ്ട്രീയ ചരിത്രഗതി നിർണ്ണായകമായ ഒരു ദശാസന്ധിയിലേക്ക് തിരിച്ചുവിട്ടുകൊണ്ട് ലോകത്തിലാദ്യമായി തിരഞ്ഞെടുപ്പിലൂടെ കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ വന്ന വർഷം. രക്തസാക്ഷികളുടെ രണസ്മരണകൾ തുടിച്ചുണർന്ന നാളുകൾ.

കേരളത്തിലെ കുടിലുകളിലും കൂരകളിലും തൊട്ട് ചൈനയിലും റഷ്യയിലും പൂർവ്വയൂറോപ്യൻ രാജ്യങ്ങളിലും പ്രവർത്തിക്കുന്ന പാർട്ടി ആസ്ഥാനങ്ങളിൽവരെ ഉൽക്കണ്ഠയും കൗതുകവും വിതച്ച 1957–ലെ തിരഞ്ഞെടുപ്പ്. അതിന്റെ ഫലങ്ങൾ ഓരോന്നായി പുറത്തുവന്നുകൊണ്ടിരിക്കുന്നു. 127 അംഗ നിയമസഭയിൽ ഏറ്റവും ചുരുങ്ങിയത് 64 എം.എൽ.എമാരുടെയെങ്കിലും പിന്തുണ ലഭിക്കണം കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് ഭരണം കിട്ടാൻ. അതുവരെ 63 സീറ്റ് പാർട്ടിക്കു കിട്ടിയതായി വാർത്താബുള്ളറ്റിനുകൾ ലോകത്തെ അറിയിച്ചു. തികച്ചും ഉൽകണ്ഠയുടെ നിമിഷങ്ങളായിരുന്നു പിന്നെ. ഉടൻ വരുന്നു പ്രഖ്യാപനം. അന്നത്തെ അണ്ടത്തോട് നിയമസഭാ സീറ്റിൽ കോൺഗ്രസ് സ്ഥാനാർത്ഥി കെ.ജി. കരുണാകര മേനോനെ തോൽപ്പിച്ചുകൊണ്ട് കമ്മ്യൂണിസ്റ്റ് സ്ഥാനാർത്ഥി കൊളാടി ഗോവിന്ദൻകുട്ടി വിജയിച്ചു. 64 പേരുടെ പിന്തുണ എന്തായാലും ഉറപ്പായി. കേരളം ചുവന്നു. അതോടെ ലക്ഷക്കണക്കിന് പാർട്ടി പ്രവർത്തകർ കേരളത്തിലുടനീളം ആഹ്ളാദത്തിന്റെ അമിട്ടുകൾക്ക് തീ കൊളുത്തി. ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കേന്ദ്ര ആസ്ഥാനത്തിലും മോസ്കോയിലും പീക്കിംഗിലുമെല്ലാം ആഘോഷത്തിമർപ്പുകൾ. '57–ലെ കഥ പറയുമ്പോൾ കൊളാടി വികാരാധീനനാവുന്നു.

പിന്നീട് നടന്നതൊക്കെ ചരിത്രത്തിന്റെ ഭാഗമായിത്തീർന്നു. പള്ളിമേടകളിൽനിന്ന് പ്രതിവിപ്ളവത്തിന്റെ ജിഹാദ് വിളികൾ. തൊഴിലാളിവർഗ്ഗം ചോരയും നീരും കൊടുത്ത് അധികാരത്തിലേറ്റിയ മന്ത്രിസഭയെ കേന്ദ്രം കഴുത്ത് ഞെരിച്ചുകൊന്നു. ഏറെ പ്രതീക്ഷകളോടെ ഉദയംചെയ്ത വിപ്ളവപ്രസ്ഥാനത്തിന്റെ കരുത്തും കർമ്മശേഷിയുമൊക്കെ ചോർന്നുപോയി. പാർലമെന്ററി ഡെമോക്രസിയുടെ വ്യാമോഹങ്ങളിൽ കുരുങ്ങിയ നേതാക്കൾ–കാക്കനാടന്റെ കഥാപാത്രമായ രങ്കൻ എന്നു കള്ളപ്പേരുള്ള ഗോപാലൻ നായരെപ്പോലുള്ള കപടനേതാക്കൾ–പാർട്ടിയെ ഒറ്റുകൊടുത്തു. പാർട്ടി പിളർന്നു. പിന്നെയും പിളർന്നു. പ്രവർത്തകർ പരസ്പരം കൊലയാളികളായി.



പന്തീരായിരം തേങ്ങ ഉടയ്ക്കുന്ന ചടങ്ങ് പിന്നിൽ കൊളാടി ഗോവിന്ദൻകുട്ടി

1964–ലെ പാർട്ടി പിളർപ്പിനുശേഷം സി.പി.ഐ. പക്ഷത്ത് നിലയുറപ്പിച്ച കൊളാടിക്ക് പൊന്നാനിയിലും പരിസരത്തുമുള്ള നിരവധി പ്രവർത്തകരെ തന്റെ കൂടെത്തന്നെ നിർത്താൻ കഴിഞ്ഞു. പക്ഷേ, ഒളിവിലും തെളിവിലും ഒരൊറ്റ മെയ്യായിക്കഴിഞ്ഞിരുന്ന സഖാക്കൾ പിന്നീട് പരസ്പരം തമ്മിലടിക്കുകയായിരുന്നു. പൊന്നാനിയിലെ സി.പി.ഐ. പ്രവർത്തകർ കുഞ്ഞൻബാവയെ നടുറോഡിലിട്ട് കുത്തിക്കൊല്ലുക വഴി അവരുടെ പഴയ സഹപ്രവർത്തകരായ സി.പി.എംകാര രാഷ്ട്രീയത്തിന് അവിടെ തുടക്കമിട്ടു. പിന്നെ ഏറെ സംഘട്ടനങ്ങൾ; വധശ്രമങ്ങൾ; വധങ്ങൾ....

പൊന്നാനിയുടെ സാമൂഹ്യ സാംസ്കാരിക ജീവിതത്തിന്റെ പര്യായമാണ് കൊളാടി ഗോവിന്ദൻകുട്ടി. എ.ഐ.എസ്.എഫിന്റെ ബാനറിൽ തൃശ്ശൂർ കേരളവർമ്മ കോളേജ് യൂണിയന്റെ ചെയർമാനായും പാലക്കാട് വിക്ടോറിയ കോളേജ് മലയാളം അസോസിയേഷൻ സെക്രട്ടറിയായും പ്രവർത്തിച്ച കൊളാടി 1946–ൽ അവിഭക്ത വിദ്യാർത്ഥി ഫെഡറേഷന്റെ മലബാർ കമ്മിറ്റി സെക്രട്ടറിയായിരുന്നു. 1968–ൽ അഖിലേന്ത്യാ യുവജന ഫെഡറേഷന്റെ സംസ്ഥാന പ്രസിഡന്റുമായി. അപ്പോഴും പൊന്നാനിയുടെ പ്രാദേശിക വികസന യത്നങ്ങളുടെ പ്രധാന ശിൽപ്പി എന്ന നിലയ്ക്ക് കൊളാടി പ്രസിദ്ധനായി.

1964 മുതൽ 78 വരെ വെളിയംകോട് പഞ്ചായത്ത് പ്രസിഡന്റുമായിരുന്നു പൊന്നാനിക്കാരുടെ ഈ 'വക്കീൽ'. ഏറ്റവുമടുത്ത ആളുകൾ കൊളാടിയെ അപ്പുവേട്ടൻ എന്നും വിളിക്കുന്നു. മുസ്ലിം ജനസാമ്രാജ്യത്തിന്റെ പ്രീതി പിടിച്ചെടുക്കാൻ കഴിഞ്ഞിട്ടുള്ള കൊളാടിയെ പെരുമ്പടപ്പ് പുത്തൻപള്ളി ജാറത്തിന്റെയും മറ്റു പ്രാദേശിക മുസ്ലിം ഉത്സവങ്ങളുടെയും മുൻനിരയിൽത്തന്നെ കണ്ടെത്താൻ കഴിയും.

1960–ൽ നിയമസഭാ തിരഞ്ഞെടുപ്പിലും '85–ൽ പൊന്നാനി ലോക്സഭാ തിരഞ്ഞെടുപ്പിലും മത്സരിച്ചെങ്കിലും കൊളാടിക്ക് വിജയം കാണാനായില്ല. എ.കെ.ജി.യും അച്യുതമേനോനും പനമ്പിള്ളിയുമാണ് കെ. ദാമോദരൻ കഴിഞ്ഞാൽ കൊളാടിയുടെ മനസ്സിൽ സ്നേഹബഹുമാനങ്ങൾ സൃഷ്ടിച്ച നേതാക്കൾ. മലപ്പുറം ജില്ലയിൽ സി.പി.ഐക്ക് അടിത്തറപാകാൻ ഏറെ പണിപ്പെട്ട നേതാക്കളിലൊരാളായ അദ്ദേഹത്തിന് ആ ദൗത്യം ഇപ്പോഴും അകലെ.

രാഷ്ട്രീയ–ട്രേഡ് യൂണിയൻ പ്രവർത്തനങ്ങളോടൊപ്പം കലാസാംസ്കാരിക രംഗങ്ങളിലും കൊളാടി തന്റെ വ്യക്തിമുദ്ര പതിപ്പിച്ചു. നിരവധി ലേഖനങ്ങളും കുറിപ്പുകളും കവിതകളും എഴുതുകയുണ്ടായി. പണ്ട് 'ജനകേരളം' മാസികയിൽ കാര്യവിചാരം എന്ന സ്ഥിരം പംക്തി കൈകാര്യം ചെയ്തിരുന്നു. നർമ്മോക്തി കലർന്ന ഈ പംക്തി അക്കാലത്തെ സാമൂഹ്യരംഗത്തെ നിരവധി ജീർണ്ണതകൾക്കെതിരെ തൊടുക്കപ്പെട്ട അസ്ത്രങ്ങളായിരുന്നു. 'ജനയുഗ'ത്തിലും സ്ഥിരമായി എഴുതിയിരുന്നു.

'ഓർമ്മയിൽ ജീവിക്കുന്നവർ', 'തിരഞ്ഞെടുത്ത ലേഖനങ്ങൾ', ''വന്നേരി–എന്റെ നാട്''—ഇവയാണ് കൊളാടി രചിച്ച ഗ്രന്ഥങ്ങൾ. രാമായണത്തിന്റെ പുനരാഖ്യാനമാണ് അടുത്തുതന്നെ പ്രഭാത് ബുക്ക് ഹൗസു വഴി പുറത്തിറക്കുന്ന അദ്ദേഹത്തിന്റെ പുതിയ കൃതി. മഹത്തായൊരു ഇതിഹാസപരമ്പരയ്ക്ക് ഭൗതികാർത്ഥതലങ്ങളിലുള്ള ഒരു വൈരുദ്ധ്യാത്മകാന്വേഷണമാണ് ഈ ഗ്രന്ഥം. അതുകൊണ്ടുതന്നെ ചിലപ്പോഴിതാ ഏറെ കോളിളക്കങ്ങൾ സൃഷ്ടിച്ചേക്കുമെന്ന് കൊളാടി കരുതുന്നു.

മൂന്നുവർഷക്കാലം കേരള കലാമണ്ഡലം വൈസ് ചെയർമാനായിരുന്നു കൊളാടി. കഥകളിരംഗത്തും മറ്റു കലാരംഗങ്ങളിലും ഏറെ പരിഷ്കരണ പദ്ധതികൾക്ക് തുടക്കമിട്ടു. നിരവധി വിദേശരാജ്യങ്ങൾ സന്ദർശിച്ചിട്ടുള്ള അദ്ദേഹം ഇപ്പോൾ പൊന്നാനിയിൽ പാർട്ടി പ്രവർത്തനവും അഭിഭാഷകവൃത്തിയുമായി കഴിയുന്നു.

പാലക്കാട്ട് കൃഷ്ണമേനോന്റെ മകൾ പദ്മമാണ് ഭാര്യ. നിയമബിരുദമെടുത്തിട്ടുള്ള മകൻ അജിത് സി.പി.ഐയുടെ ജില്ലാ നേതാക്കളിലൊരാളാണ്. വിവാഹിതരായ രണ്ട് പെൺമക്കൾ : ദേവി, അരുണ.



വിജു വി.നായർ

**നമ്മുടെ സഞ്ചിത വിശ്വാസ പ്രമാണങ്ങളെയും ഭാഷാശാസ്ത്രത്തെയും തകിടം മറിക്കുന്ന ഒരു കണ്ടെത്തലാണ് കെ.കെ. രാമൻ ആവിഷ്കരിക്കുന്ന സിദ്ധാന്തം. ഒരു പ്രഹേളികയായി അവശേഷിച്ചിരുന്ന സൈന്ധവ ലിപികളുടെ പൊരുൾ കണ്ടെത്തി എന്നതു മാത്രമല്ല അതിൻെറ പ്രസക്തി. ഒരു പരുഷായുസ്സു നീണ്ട തൻെറ അന്വേഷണത്തിലൂടെ ഭാരതീയ സംസ്കാരത്തിൻെറ സാമൂഹിക സ്രോതസ്സുകളിലാണ് അദ്ദേഹം വിരൽവച്ചിരിക്കുന്നത്. അതുവഴി പലതരം ധാരണകളെയും അദ്ദേഹം തിരുത്തിക്കുറിക്കുന്നു. അവയുടെ സ്ഥാനത്ത് തികച്ചും യുക്തിഭദ്രമായ നിഗമനങ്ങളിൽ അദ്ദേഹം എത്തിച്ചേരുകയും ചെയ്യുന്നു.**

# സൈന്ധവലിപിയുടെ പൊരുൾ

These Harappan seals cann't ever be deciphered, such is their mystery...

മനുഷ്യ സംസ്കാരത്തിൻെറ വേരുകൾ തേടിപ്പോയ ഗവേഷക സമ്രാട്ട് വാൾട്ടർ എ. ഫെയർ സർവീസ് അദ്ദേഹത്തിൻെറ വിശ്രുത ഗ്രന്ഥമായ 'ദി റൂട്ട്സ് ഒഫ് എൻഷ്യൻറ് ഇന്ത്യ'യിൽ കുറിച്ച വരികളാണിത്. ഏതാണ്ട് 70 വർഷം മുമ്പ് ഹാരപ്പ–മോഹൻജൊദാരോ പ്രദേശത്ത് നടന്ന പുരാവസ്തു ഗവേഷണത്തിൻെറയും ഉദ്ഖനനത്തിൻെറയും ഫലമായി വീണുകിട്ടിയ ഒരു മഹാ സംസ്കൃതിയുടെ അവശിഷ്ടങ്ങൾ കണ്ടിട്ട്.

എഴുന്നൂറോളംവരുന്ന ഹാരപ്പൻ മുദ്രകളെ തിരിച്ചും മറിച്ചും നോക്കിയ ഫെയർ സർവീസിൻെറ പാശ്ചാത്യ മനസ്സിന് ''ഓ ഇതെന്ത് കുറെ കാളരൂപങ്ങൾ'' എന്നു പരിഹസിക്കാനേ കഴിഞ്ഞുള്ളൂ. ആദിമ മാനവ സംസ്കാരത്തിൻെറ ഗൂഢാക്ഷരികളായ ''മറൈയ്ക്കുറി''കളാണിതെന്നും അക്ഷരപ്പൊരുളിൻെറ ഒരു

പത്തനംതിട്ട ജില്ലയിലെ ഇലവുംതിട്ട ഗ്രാമത്തിൽനിന്ന് ശ്രീ.കെ.കെ. രാമൻ ഹാരപ്പൻ മുദ്രകളുടെ ചിഹ്നങ്ങൾ ചികഞ്ഞെടുത്ത് അവ വായിക്കുന്നതിനൊരു രൂപരേഖയുണ്ടാക്കിയ ഈ മനുഷ്യൻ ഭാഷാചരിത്രത്തെയും ഭാരതീയ തത്വചിന്തയേയും കുറിച്ച വ്യവസ്ഥാപിത ധാരണകൾ തിരുത്തിക്കുറിക്കാനുള്ള പുറപ്പാടിലാണെന്നറിഞ്ഞപ്പോൾ ആദ്യം വിശ്വസിക്കാനായില്ല. രൂഢസ്ഥമായ ധാരണകളുടെ ഔദ്ധത്യം ഒരു തടയായി. എന്നാൽ, ഒരുപിടി കടലാസും ഒരു കഷ്ണം പെൻസിലും ഓജസ്സുററ ധിഷണയുമായെത്തിയ ആ 81 കാരൻ ധാരണകളത്രയും പിഴുതെറിഞ്ഞു.

ഒരു പുരുഷായുസ്സു നീണ്ട രാമൻെറ ഗവേഷണത്തെക്കുറിച്ച് എന്താണെഴുതുക! എവിടെയാണു തുടങ്ങുക? അത്തരമൊരു സന്ദിഗ്ദ്ധതയിൽനിന്നാണ് ഈ കുറിപ്പ് ആരംഭിക്കുന്നത്. സൈന്ധവ മുദ്രകൾക്കു സമാനമായ ഒരു സന്ദിഗ്ദ്ധത.

☆ ☆ ☆

## കവ–ഇന്ദിരം എന്ന ഇന്ത്യ

ആര്യന്മാരുടെ വരവിനെച്ചൊല്ലി ഇന്നും വാഗ്വാദങ്ങൾ സജീവമായുണ്ടല്ലോ. മധ്യേഷ്യയിൽ നിന്നുവന്ന അഭിജാത വർഗ്ഗമാണ് ആര്യനെന്ന സായ്പിൻെറ വാദവും അതല്ല; 'ശ്രേഷ്ഠൻ' എന്ന അർത്ഥം മാത്രമാണതിനുള്ളതെന്ന ഹിന്ദുപണ്ഡിതരുടെ വാദവും പരസ്പരവേദിയാണെങ്കിലും ആര്യനും ദ്രാവിഡനുമെന്നുള്ള ചേരിതിരിവിനെ ഈ രണ്ടുകൂട്ടരും അംഗീകരിക്കുന്നുണ്ട്. എന്നാൽ ഈ രണ്ടു വാദങ്ങളുടെയും കടയ്ക്കൽത്തന്നെ കത്തിവച്ചുകൊണ്ടാണ് രാമൻ തൻെറ 40 വർഷത്തെ ഗവേഷണസഞ്ചിക തുറക്കുക:

''ആര്യൻ എന്നൊരു പ്രത്യേക വിഭാഗമേയില്ല. ദ്രാവിഡ ജനതയിൽ നിന്നു ഭിന്നമായൊരു സംസ്കാരം ഇന്ത്യയിൽ ഒരു കാലത്തുണ്ടായിരുന്നിട്ടില്ല. എന്നുതന്നെയല്ല, ഇൻഡസ്വാലിയിൽ മാത്രമൊതുങ്ങുന്ന സംസ്കാരമാണ് ദ്രാവിഡ സംസ്കാരമെന്ന പരമ്പരാഗതവാദവും ശുദ്ധ അസംബന്ധമാണ്.''

ഇവിടെ അനാവരണം ചെയ്യപ്പെടുന്നത് മറെറാരു പണ്ഡിതമതമല്ല. എന്തെങ്കിലും സ്ഥാപിതതാല്പര്യത്തോടെയുള്ള ഒരു പുത്തൻ വാദോപാധിയുമല്ല. നേരെമറിച്ച്, വംശം എന്ന സങ്കല്പത്തെത്തന്നെ പുനർനിർവചിച്ചുകൊണ്ടുള്ള ഒരു പുതിയ കണ്ടെത്തലാണ്. നമ്മുടെ രൂഢമൂലമായ ധാരണകളെക്കുറിച്ച ഒരു വീണ്ടുവിചാരം.

ഒരു പ്രത്യേക സംഘമെന്നു തിരിച്ചറിയാനുതകുന്ന, പരമ്പരാഗതവും മതിയാംവണ്ണം സുസ്ഥിരവുമായ ചര്യകളുള്ള ജനവിഭാഗമാണ് വംശം. അങ്ങനെ നോക്കുമ്പോൾ, മോഹൻജൊദാരോവിലെ തെരുവുകളും കുളങ്ങളും പണിത വംശക്കാരിൽനിന്ന് ഒരുതരത്തിലും ഭിന്നരല്ല ആര്യ വംശജർ. ഏറെക്കുറെ സമാനഭാഷ ഉച്ചരിക്കുകയും ഒരുപക്ഷെ, മോഹൻജൊദാരോ നിവാസികളോളം നാഗരികരല്ലാത്തവരുമാവാം ഈ വംശക്കാർ.

കാരണമുണ്ട്.

പ്രാചീനദ്രാവിഡ സംസ്കാരം ഇന്ത്യ മുഴുവൻ വ്യാപിച്ചിരുന്നു. ഇന്നത്തെ ഇന്ത്യ മാത്രമല്ല, ഇന്ത്യയുടെ വടക്കു–പടിഞ്ഞാറൻ അതിരിനപ്പുറവും ഈ സംസ്കൃതിയുടെ വേരുകൾ ആണ്ടിരുന്നു. ഈ നിഗമനത്തിനു സാക്ഷിപത്രമായി രാമൻ മുന്നോട്ടുവയ്ക്കുന്നത് ഇൻഡസ്വാലിയിൽ പ്രചരിച്ചിരുന്ന നാട്ടുഭാഷയെത്തന്നെയാണ്–മൂലദ്രാവിഡത്തെ.

''ഇൻഡസ്വാലി എന്നാൽ ദ്രാവിഡ മുദ്രകളുടെ ഭാഷയിൽ കവഇന്ദിര'മാണ്. കേന്ദ്രം എന്നർത്ഥം...''

രാമൻ തൻെറ ജ്ഞാനാക്ഷരി ഉരുക്കഴിച്ചു തുടങ്ങുകയായി. ഒരു പുരുഷായുസ്സു നീണ്ട അന്വേഷണ തപസ്യയുടെ ഫലാക്ഷരി–

''...കവ ഇന്ദിരം ഭാഷാന്തരീകരണത്തിലൂടെ കോ–ഇന്ദിരമായി. കോ എന്നാൽ വിശുദ്ധമെന്നർത്ഥം. പിന്നീട് കോ, ലോപിച്ച് വെറും 'ഇന്ദിര'വും, ഇന്ദ്രിയവുമായി. ഇന്ദ്രിയത്തിൽ നിന്നാണ് ഇന്ത്യ എന്ന പദം ജനിക്കുന്നത്.''

അതൊരു ആകർഷകമായ തുടക്കമായിരുന്നു. മൗലികതയുടെ ആകർഷകത്വം. ഇന്ത്യ എന്ന പദത്തിൻെറ ഉൽപ്പത്തിയെപ്പററി ഇന്നോളം കേട്ട ന്യായന്യായങ്ങളത്രയും ഒററയടിക്കു നിരാകരിക്കുകയും അതേസമയം യുക്തിസഹമായ ഒരു പുതിയ നിർവ്വചനം അവതരിപ്പിക്കുകയുമായിരുന്നു, രാമൻ. അറിയാതെ ചോദ്യങ്ങൾ നാവിൻതുമ്പിലെത്തി.



കെ.കെ. രാമൻ

–അപ്പോൾ ഇന്ദ്രപ്രസ്ഥമോ?

മറുപടി ഉടൻ എത്തി:

''പാർത്തം എന്നത് പാർതലം എന്ന ദ്രാവിഡ പദത്തിൻെറ ചുരുക്കെഴുത്താണ്. പാർതലമെന്നാൽ പ്രപഞ്ചം. ഇന്ദ്രപ്രസ്ഥം സംസ്കൃതപദമാണ്. ഇന്ദിരപാർതലം എന്ന മൂലദ്രാവിഡ പദത്തിൽ നിന്നാണതിൻെറ ഉൽഭവം. പ്രപഞ്ചത്തിൻെറ കേന്ദ്രം എന്നാണർത്ഥം.''

മോഹൻജൊദാരെയോ?

''സിന്ധുതീരത്തെ ഒരു തുറമുഖമായിരുന്ന മാവഞ്ചിതുറൈയാണ് മോഹൻജൊദാരോ ആയത്. തുറൈ എന്നാൽ തുറമുഖം.''

കൗതുകം ജിജ്ഞാസയായി. അക്ഷരങ്ങളുടെ പൊരുൾ തേടിയ ഒരു മുത്തച്ഛൻെറ മുന്നിലാണിരിക്കുന്നതെന്ന് ആദ്യമൊന്നും വിശ്വസിക്കാനായില്ല. ഇതൊക്കെ നേരു തന്നെയോ എന്നു നാവും മനവും മന്ത്രിക്കും പോലെ. ഉള്ളിലെങ്ങോ തഴമ്പിച്ചുപോയ ആദ്യക്ഷരങ്ങളുടെ ദുർവാശി അഥവാ യാഥാസ്ഥികത്വമോതുന്ന ഈ ആമന്ത്രണങ്ങളെ കരുത്തുററ പുച്ഛം കലർന്നൊരു ചിരിയോടെ ഭേദിച്ചു, രാമൻ. ഒരു പുതിയ വിദ്യാരംഭത്തിലേക്കു നയിച്ച അർത്ഥവത്തായ ചിരി.

ദ്രാവിഡസംസ്കാരം സിന്ധുനദീതടത്തിൽ മാത്രമൊതുങ്ങുന്നതായിരുന്നില്ല. ഇന്ത്യാ ഉപഭൂഖണ്ഡം മുഴുവൻ അതിൻെറ വിളനിലമായിരുന്നു. മൂലദ്രാവിഡത്തിൻെറ ശാഖോപശാഖകൾ പേശിയിരുന്ന വ്യത്യസ്ത ജനവിഭാഗങ്ങൾ ഇന്നാട്ടിൽ പാർത്തു. ഭൂമിശാസ്ത്രപരമായി ഈ ജനതതിയെ മൂന്നു യൂണിററുകളായി തരംതിരിക്കാം. ഓരോന്നിനും അതാതിൻെറ കുലപതിയുമുണ്ട്. ചിത്രം (1) നോക്കുക.

ചിത്രം–ഒന്ന്



(a) (b) (c)

ചിത്രം–രണ്ട്



(a) (b) (c)

### പ്രധാന മുദ്രകൾ

ചിത്രം ഒന്നിൽ കാണുന്ന മൂന്നു രൂപങ്ങൾ മോഹൻജൊദാരോവിൽ നിന്നു ലഭിച്ച പ്രധാനപ്പെട്ട മൂന്നു മുദ്രകളിൽ അടയാളപ്പെടുത്തിയിരിക്കുന്ന കുലപതി രൂപങ്ങളാണ്. എന്നു വച്ചാൽ അന്നുണ്ടായിരുന്ന മൂന്നു പ്രധാന

ജനവിഭാഗങ്ങളുടെയും കുലപതികൾ. ഈ രൂപങ്ങൾ വാസ്തവത്തിൽ മൂന്നു ചിഹ്നങ്ങളുടെ വികസിത മുദ്രണങ്ങൾ മാത്രമാണ്. ആ മൂന്ന് അടിസ്ഥാന ചിഹ്നങ്ങളാണ് ചിത്രം-രണ്ടിൽ കാണിച്ചിരിക്കുന്നത്. മുദ്രകളിൽനിന്നു കണ്ടെത്തിയ ഈ അടിസ്ഥാന ചിഹ്നങ്ങളും അവയുടെ വിന്യാസവുമാണ് ദ്രാവിഡ ലിപിയിലുടനീളം കാണുന്നതെന്ന് രാമൻ സ്ഥാപിക്കുന്നു.

ആദ്യത്തെ മൂന്നു ചിത്രങ്ങളും ഒരു മുദ്രയുടെ (സീൽ) മുഖ്യ ഭാഗങ്ങളും രണ്ടാമത്തെ ചിത്രങ്ങൾ അതിന്റെ വശത്തുള്ള ലിപിയുടെ ഘടകങ്ങളുമാകുന്നു. ആദ്യചിത്രങ്ങളുടെ ശിരോരൂപങ്ങൾ മാത്രമെടുത്താൽ രണ്ടാം ചിത്രത്തിൽ കാണുന്ന മൂന്നു ഐഡിയോഗ്രാഫുകൾ ലഭിക്കുന്നു. ഇവയെ യഥാക്രമം കലാപതി, ചൈലപതി, ചിരുംഗപതി എന്നിങ്ങനെയാണ് രാമൻ വേർതിരിക്കുന്നത്.

ഓക്സ്ഫഡിലെ ജി.ആർ. ഹണ്ടർ an anthropomorphold figure, wearing a water buffalo head-dress എന്നും ഫെയർ സർവീസ് "a figure which suggests something out of the upper palaeolithic or neolithic of Europe rather than something from an early civilization" എന്നും പുച്ഛരിച്ചുതള്ളിയ രൂപങ്ങളെയാണ് ഒരു മലയാളി ഇവ്വിധം ഘടനാപരമായി അപഗ്രഥിച്ച് അക്ഷരപ്പൊരുൾ കണ്ടെത്തുന്നതെന്നോർക്കണം. ഫെയർ സർവീസിന്റെയും മററ് പാശ്ചാത്യ ഭാഷാശാസ്ത്രവിശാരദരുടെയും ഉച്ചരിഷ്ടം ഭുജിച്ചു ശീലിച്ച നമ്മുടെ സർവകലാശാലാ കേസരികൾക്കു പക്ഷെ, രാമന്റെ ഈ അപഗ്രഥനം ആദ്യമാദ്യം പിടിച്ചില്ല. രാമന്റെ പുതിയ നിഗമനങ്ങളുടെ പൊരുൾ പരിശോധിക്കാൻ കേരള ഗവൺമെൻറു ചുമതലപ്പെടുത്തിയ പുരാവസ്തു വകുപ്പുകാർക്കും ഇതേ ദഹനക്കേട്. എന്നാൽ ലിംഗ്വിസ്ററിക്സ് വിദഗ്ദ്ധർ പലരും ഇപ്പോൾ രാമനെത്തേടി ചെല്ലുന്നുണ്ട്, സ്വയം പഠിക്കാൻ.

പക്ഷെ, പുസ്തകപ്പുഴുക്കളെ ഒരുപാടുകണ്ട രാമനതൊന്നും പ്രശ്നമല്ല.

കുഴപ്പം അവരുടേതല്ല. പാശ്ചാത്യ പണ്ഡിതരെ കണ്ണുമടച്ചു വിശ്വസിച്ച്, ആവരെഴുതുന്നതു വേദവാക്യമാക്കുന്നതുകൊണ്ടുള്ള കുഴപ്പമാണ്. പാശ്ചാത്യപണ്ഡിതർ അടിസ്ഥാനപരമായ രണ്ടു വീഴ്ചകൾ വരുത്തി. അതിലവരെ കുററപ്പെടുത്താനുമാവില്ല. ഒരു മുദ്രാരൂപമോ ചിഹ്നമോ കണ്ടാൽ അതിന്റെ രൂപത്തിലും പൊതുഭാവത്തിലുമാണ് അവർ ആകൃഷ്ടരാവുക. ചിഹ്നത്തെ അവിഭാജ്യമായ ഒരു യൂണിററായിട്ടാണവരു കാണുന്നത്. ഇതാണവരുടെ ആദ്യ പരാജയം.

ഏതോ അജ്ഞാത ഭാഷയുടെ ചിഹ്നങ്ങളാണ് മുദ്രയിലുള്ളതെന്നു വിശ്വസിക്കുന്നതാണ് അവരുടെ രണ്ടാമത്തെ അബദ്ധം. എന്റെ സമീപനം നേരെ മറിച്ചായിരുന്നു. അന്യംനിന്നുപോയ ഒരു ഭാഷയുടെ ചിത്രണങ്ങളാണിവയെന്നു ഞാൻ ആദ്യമേ നിരൂപിച്ചു. ഈ പൂർവ്വിക ഭാഷയുടെ സ്വാധീനം ആധുനിക ഭാഷകളിലെല്ലാം ഉണ്ടായിരിക്കണമെന്നും ഊഹിച്ചു. വിവിധ ഭാഷകളിലുള്ള എന്റെ സാമാന്യ ജ്ഞാനം ഇക്കാര്യത്തിൽ എനിക്കു രക്ഷയായിബ്ഭവിച്ചു.

മുദ്രകളുടെ ഉള്ളടക്കം തേടി പതിററാണ്ടുകൾ നീണ്ട തപസ്യ. ഒടുവിൽ രാമനിലെ അന്വേഷകന് ഒരു കാര്യം ബോധ്യമായി-ഈ മുദ്രകൾ അവിഭാജ്യങ്ങളല്ല. ഉദാഹരണമായി ചിത്രം മൂന്നിൽ കാണിച്ചിട്ടുള്ള മുദ്ര നോക്കുക.

ചിത്രം-മൂന്ന്

ഈ മുദ്ര നാല ആശയങ്ങൾ ധ്വനിപ്പിക്കുന്നു. നാലിനും നാലു വ്യത്യസ്ത അർത്ഥാപേക്ഷയാണുള്ളത്. അതേസമയം ഇവ നാലും ചേർത്തു വച്ചാൽ ഇപ്പറഞ്ഞ നാലുമല്ലാത്ത മറെറാരർത്ഥം കൈവരികയും ചെയ്യും. എങ്ങനെയെന്നല്ലേ? രാമൻ തന്നെ വിശദമാക്കട്ടെ:

"ഞാനാദ്യം വായിക്കാനിടയായ ഐഡിയോഗ്രാം 'കലപതി'യുടേതായിരുന്നു. അതിൽ രണ്ടു ചന്ദ്രക്കലയും ഒരു തലമറിച്ചിട്ട 'V' ചിഹ്നവുമാണുള്ളത്. ചന്ദ്രക്കലയെ 'കല' എന്നാണു വായിക്കേണ്ടത്. 'കല'യാണതിന്റെ സിലബിക്-വാല്യൂ. അതിന്റെ ലോഗോഗ്രാഫിക് മീനിംഗ് കൊമ്പ് (horn), കല (art) എന്നൊക്കെയാണല്ലോ.

ഇനി മൂലദ്രാവിഡ ഭാഷയ്ക്ക് മൂന്നു വചനങ്ങളുണ്ടെന്ന വസ്തുതയോർക്കുക-ഏകവചനം, ദ്വിവചനം, ബഹുവചനം. ഇതിൽ, ചിഹ്നങ്ങളുടെ രൂപീകരണത്തിൽ രണ്ടു ചന്ദ്രക്കലകൾ ചേർന്നാൽ 'കൈലം' എന്നാണു വായിക്കേണ്ടത്. ഒരു ചിഹ്നം 'കല' അത് ഏകവചനം. അതിന്റെ ദ്വിവചനമാണു കൈലം.

കൈലം എന്നതിന് ഒരു ജോഡി കൊമ്പ് എന്നുമാത്രമല്ല, ഹിമാലയത്തിന്റെ കൊടുമുടികൾ എന്നുകൂടിയാണ് അർത്ഥം.

എങ്ങനെ?

"വുഡ്സ് (woods) എന്നതിന് രണ്ടു കഷണം തടി എന്നു മാത്രമല്ലല്ലോ അർത്ഥം-കാട് എന്നുകൂടിയില്ലേ? വാട്ടേഴ്സ് എന്നതിന് രണ്ടു യൂണിററു വെള്ളം എന്നല്ലല്ലോ അർത്ഥം?"

രാമന്റെ നർമ്മംകലർന്ന മറുകുറി.

ചരിഞ്ഞ ഒരു വരയുടെ സിലബിക് വാല്യൂ 'കവ' എന്നാണ്. ചെറിയ വടി, ഒരു കാല് എന്നൊക്കെയാണിതിന്റെ വാഗ്വാർത്ഥം. ഇതിന്റെ ദ്വിവചനമുണ്ടാക്കാൻ മറെറാരു വരകൂടി വരയ്ക്കണം-മേലററത്തു മുട്ടത്തക്കവിധം. അങ്ങനെ നമുക്ക് ^ ചിഹ്നം ലഭിക്കുന്നു. ഇതിന്റെ സിലബിക് വാല്യൂ 'കവൈ' ആണ്. എന്നുവച്ചാൽ, മേൽക്കൂര അഥവാ പരമാധികാരാവസ്ഥ (പതി.)

ഇനി നേരത്തെ പറഞ്ഞ 'കൈലം' ചിഹ്നത്തെ 'പതി' ചിഹ്നം കൊണ്ട് സമന്വയിപ്പിക്കുക, ചിത്രത്തിലേപ്പോലെ:

(കൈലം +പതി = കൈലപതി)

കൈലപതി എന്നാൽ ഹിമാലയത്തിന്റെ അധിപതി എന്നർത്ഥം.

ഇത്, ഒരു പുതിയ ജ്ഞാനോദയത്തിന്റെ ധന്യമുഹൂർത്തമായിരുന്നു. തലമുറകൾ തലമുറകൾ യത്നിച്ചു പരാജയമടയുകയോ അപൂർണ്ണമാക്കി പിൻതിരിയുകയോ ചെയ്ത അർത്ഥാന്വേഷണത്തിന്റെ ആദ്യ സാഫല്യം. കൈലപതിമുദ്ര വായിച്ചതോടെ മററു മുദ്രകളുടെ രഹസ്യങ്ങളിലേക്കുള്ള വഴി ഏറെ എളുപ്പമായെന്ന് രാമൻ പറയുന്നു. "പിന്നെ ഒരു ഒഴുക്കായിരുന്നു."

രണ്ടാമതായി വായിച്ചെടുത്ത മുദ്ര ശൈലപതിയുടേതാണ് (ചൈലപതി). മൂന്നു മുനയുള്ള ഒരു ഫോർക്കിന്റെ രൂപമായ ചൈലം അഥവാ ശൂലമാണ് ഇതിന്റെ സിലബിക് വാല്യൂ. ഈ ത്രിശൂലത്തിന് ലിംഗം, പാറ, നാവ് എന്നൊക്കെ വാഗ്വാർത്ഥമുണ്ട്. ശൂലത്തിന്റെ ദ്വിവചനമാണ് ചൈലം (രണ്ടു ശൂലം). വിന്ധ്യന്റെ രണ്ടു കൊടുമുടികളെന്നാണ് ഇതിന്റെ ലോഗോഗ്രഫിക് അർത്ഥം. ഈ രണ്ടു മുടികളെ പഴയ മട്ടിൽ V ചിഹ്നംകൊണ്ട്-അതായത് 'പതി' ചിഹ്നംകൊണ്ട് സംയോജിപ്പിക്കുമ്പോൾ ചൈലപതിയുടെ രൂപമായി. (ചിത്രം 5 നോക്കുക).

ചിത്രം-അഞ്ച്

ചൈലം + പതി = ചൈലപതി.

മൂന്നാമത്തെ മുദ്രയിലേക്കു വരാം. ഇംഗ്ളീഷിലെ എഫ്-ചിഹ്നത്തിന് (F) മൂലദ്രാവിഡത്തിൽ അർത്ഥം ചിറൈ എന്നാണ്. വാക്യാർത്ഥം പറഞ്ഞാൽ തലയോട്ടി അല്ലെങ്കിൽ തല. ഇതിന്റെ ദ്വിവചനമാണു ചിരുംഗം (രണ്ട്-എഫ്). ചിരുംഗം എന്നാൽ ഒരു ജോഡി കൊമ്പ് എന്നും പശ്ചിമഘട്ടത്തിലെ രണ്ടു കൊടുമുടികൾ എന്നും അർത്ഥമുണ്ട്. (ചിത്രം-6 നോക്കുക.)

ചിത്രം-6

(ചിരുംഗം + പതി = ചിരുംഗപതി)

അപ്പോൾ കൈലപതി, ചൈലപതി, ചിരുംഗപതി എന്നീ ത്രിമൂർത്തികളായി ഇവർ യഥാക്രമം കലിംഗം, ചാലൂക്യം, ചേരം എന്നീ ദേശങ്ങളുടെ അധിപരായിരുന്നു എന്ന് രാമൻ നിരൂപിക്കുന്നു. പുരാതനേന്ത്യയിലെ പ്രധാനമെന്നു പറയാവുന്ന മൂന്നു വിശാല പ്രവിശ്യകളായിരുന്നു ഈ മൂന്നു രാജ്യങ്ങളുമെന്നതിന് ചരിത്രത്തിൽത്തന്നെ തെളിവുള്ള സ്ഥിതിക്ക് ഈ വാദത്തിൽ കഴമ്പുണ്ട്.

ഈ മൂന്നു മുദ്രകളെ ആധാരമാക്കിയുള്ള ഗവേഷണമാണ് മൂലദ്രാവിഡഭാഷയേയും ഭാഷാമൂലം എന്ന നിലയിൽ ആ ഭാഷയ്ക്കുള്ള പ്രസക്തിയെയും ഇതര ഭാഷകളുടെ ഉല്ഭവത്തെയും പററിയുള്ള വിസ്മയാവഹവും ഒപ്പം വിവാദവിഷയവുമായ അറിവുകളിലേക്ക് രാമനെ നയിച്ചത്.

തന്റെ ആധാരശിലകളായ മൂന്നു മുദ്രകളെപ്പററി രാമൻ പറയുന്നു:

"ഇവയാണ് യഥാർത്ഥ ബ്രഹ്മസൂത്രങ്ങൾ. ആലങ്കാരികമായിപ്പറയുന്നതല്ല. മൂലദ്രാവിഡത്തിലെ "പിരമ തോട്ടിര'മാണ് സംസ്കൃതവത്കരിച്ച് ബ്രഹ്മസൂത്രമായത്. സംസ്കാരത്തിന്റെ അടിസ്ഥാന തത്വങ്ങളാണവ. മനുഷ്യനേട്ടത്തിന്റെ നാഴികക്കല്ലുകൾ. സർവ ഭാഷകളുടെയും ആകെത്തുക."

ഇടത്തുനിന്ന് വലത്തോട്ടെഴുതപ്പെടുന്ന സർവ ഭാഷകളുടെയും പ്രഭവസ്ഥാനം കൈലപതി മുദ്രയാണെന്ന് രാമൻ സ്ഥാപിക്കുന്നുണ്ട്. ഈ മുദ്രകൾ അക്ഷരമാലകളുടെ സംക്ഷിപ്ത രൂപങ്ങളാണെന്നും അവയുടെ ചിഹ്നങ്ങൾ ശബ്ദരൂപങ്ങളുടെ സൂചകങ്ങളാണെന്നും.

## കെ.കെ. രാമൻ

എൺപത്തിയൊന്നു വയസ്സുള്ള ശ്രീ. കെ.കെ. രാമൻ കൊടുങ്ങല്ലൂരിനടുത്തുള്ള പടിയൂർ ഗ്രാമത്തിൽ ജനിച്ചു. കാര എൽ.പി. സ്ക്കൂളിൽ വിദ്യാഭ്യാസമാരംഭിച്ചു. ചെറുപ്പത്തിൽത്തന്നെ സംസ്കൃതവും ലാററിനും ട്യൂട്ടർമാർ വഴി പഠിച്ചു. ഇരിങ്ങാലക്കുടയിലും കൊളംബിലുമായിരുന്നു അനന്തര വിദ്യാഭ്യാസം. മെട്രിക്കുലേഷനുശേഷം ബ്രിട്ടീഷ് കരസേനയിൽ അദ്ധ്യാപകനായി. അവിടെവച്ച് പല ഭാഷകൾ പഠിക്കാൻ സാഹചര്യം ലഭിച്ചു. ഇക്കാലത്താണ് തികച്ചും യാദൃച്ഛികമായി സിന്ധു നദീതട സംസ്കാരത്തെപ്പററി പഠിക്കാനിടയായത്. രണ്ടാം ലോക മഹായുദ്ധത്തിനുശേഷം സൈനിക സേവനം മതിയാക്കി, ഹാരപ്പൻ മുദ്രകളെക്കുറിച്ചുള്ള ഗവേഷണത്തിൽ മുഴുകി.

നാല്പതു വർഷം നീണ്ട ഗവേഷണം എഴുപതാം വയസ്സിലാണു പൂർത്തിയാക്കിയത്. ഇപ്പോൾ പത്തനംതിട്ടയിലെ ഇലവുംതിട്ട ഗ്രാമത്തിൽ ഭാര്യയുമൊത്തു കഴിയുന്നു. രാജ്യത്തെ വിവിധ സർവകലാശാലകളിലും ഇതര സദസ്സുകളിലും തന്റെ ഗവേഷണവിഷയം അവതരിപ്പിച്ച രാമന്റെ ആദ്യഗ്രന്ഥം "സൈന്ധവ മുദ്രകളിലുറങ്ങുന്ന ചരിത്രസത്യങ്ങൾ." രാമന്റെ ഗവേഷണഫലങ്ങളുടെ ഒരു ഏകദേശ ചിത്രം നല്കുന്നുണ്ട് ഈ ഗ്രന്ഥം. ഇൻഡസ്‌വാലി സ്ക്രിപ്ററ് സ്ററഡി സൊസൈററി എന്ന പേരിൽ രജിസ്ററർ ചെയ്ത സ്ഥാപനത്തിൽ രാമൻ ഇപ്പോൾ ഹാരപ്പൻ മുദ്രകളുടെ രഹസ്യലോകത്തെപ്പററി താല്പര്യമുള്ളവർക്കു ക്ളാസ്സെടുക്കുന്നു. പല സർവകലാശാലകളിലും പ്രബന്ധങ്ങൾ അവതരിപ്പിച്ചു വരുന്നു.

## അക്ഷരത്തിന്റെ ഉറവിടം

"ഈ മുദ്രകൾ സൂക്ഷ്മമായി പഠിച്ചാൽ മൂന്ന് അടിസ്ഥാന ചിഹ്നങ്ങൾ ഇവയിലുണ്ടെന്നു കാണാം. ഒരു ജോഡി കൊമ്പുകളും അവയെ തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു V ചിഹ്നവും ഒരു ത്രികോണവും പിന്നെ ഒരു റിവേഴ്സ്-എഫും. ഹാരപ്പൻ മുദ്രകളുടെ ദുരൂഹതകളിലേക്കു തുറക്കുന്ന താക്കോലാണിവ." രാമൻ തന്റെ വഴി തുറക്കുന്നു.

എഴുന്നൂറോളം വരുന്ന ഹാരപ്പൻ മുദ്രകളിലെല്ലാം ആവർത്തിച്ചുവരുന്ന ഈ അടിസ്ഥാന ചിഹ്നങ്ങളാണ്, വാസ്തവത്തിൽ നദീതട സംസ്കൃതിയുടെയും അവിടത്തെ ഭാഷയുടെയും മതവിശ്വാസങ്ങളുടെയുമെല്ലാം അളവുകോൽ. രണ്ടാം ചിത്രത്തിൽ കാണിച്ചിരിക്കുന്ന മൂന്നു ചിഹ്നങ്ങൾ ഇന്ത്യയിലെ മൂന്നു പ്രധാന മലനിരകളെ ദ്യോതിപ്പിക്കുന്നു-ഹിമാലയം, വിന്ധ്യൻ, പശ്ചിമഘട്ടം. അതേപോലെതന്നെ പ്രാപഞ്ചിക മൂർത്തികളായ ശബ്ദം, ചിഹ്നം, സ്വരം എന്നിവയുടെ സൂചകങ്ങളും ഇവ്വതന്നെ. അക്കാലത്തെ മതം ശൈവമായിരുന്നല്ലോ. അതിന്റെ പ്രതീകങ്ങളായ ത്രിശൂലം, ശിവലിംഗം, ആത്മൻ എന്നിവയുടെയും ദൃശ്യരൂപണമാണീ ചിഹ്നങ്ങൾ. അക്കാലത്തുള്ളവർ പുനർജ്ജന്മവിശ്വാസികളായിരുന്നു എന്നതിന്റെ തെളിവാണ് ഈ ചിഹ്നങ്ങളിൽ സവിശേഷ പ്രാധാന്യത്തോടെ നിലകൊള്ളുന്ന ഗുണന ചിഹ്നം (X). ഇടവും വലവും അടച്ചുള്ള ഈ ചിഹ്നം യോനിയെ സൂചിപ്പിക്കുന്നു. ശിവൻ കൈയിലേന്തുന്ന ഉടുക്കിന്റെ ഘടനയും ഇതേ ഗുണനചിഹ്നമാണല്ലോ. ജനിയുടെയും പ്രോജനിയുടെയും ആരൂഢമായ സ്ത്രീയോനിയെ വിശുദ്ധ വസ്തുവായിക്കണ്ടിരുന്നു, ആദിദ്രാവിഡർ എന്നു സാരം.

ഇനി ചിഹ്നത്തിന്റെ വിശദാംശങ്ങളിലേക്കു വരാം. കാളക്കൊമ്പുരൂപത്തെ രണ്ട് ഐഡിയോഗ്രാഫുകളായിട്ടാണു രാമൻ മുറിക്കുന്നത്. ചിത്രം നോക്കുക:

ഒന്നാമത്തെ പിരിവാണ് ഇരേവതാരം. രണ്ടാമത്തേത് ഇരേവം. പ്രാചീന ബ്രഹ്മി ലിപിയിലെ ഈ ഇരേവ ചിഹ്നമാണ് പിന്നീടു മലയാളം, ഗ്രീക്ക്, ഹിന്ദി, ലാററിൻ തുടങ്ങിയ ഭാഷകളുടെ അക്ഷരങ്ങൾ സൃഷ്ടിച്ചത്. ഉദാഹരണം നോക്കുക:

ദ്രാവിഡ മൂലം

മലയാളം

ഹിന്ദി

(ര) (ല) (ക) (ഡ)

അതേപോലെ ചിഹ്നത്തിന്റെ ആദ്യ ഘടകമായ ഇരേവതാരത്തിൽ നിന്നുളവായ അക്ഷരങ്ങൾ കാണുക:

ദ്രാവിഡമൂലം

| | | | |
|---|---|---|---|
| മലയാളം | പ | വ | ഗ |
| ഹിന്ദി | व | प | म |
| | (വ) | (പ) | (മ) |

മൂലദ്രാവിഡത്തിൽ ഇരേവശബ്ദം ഒരു വാക്കിന്റെ തുടക്കത്തിൽ ഒരിക്കലും ഉപയോഗിച്ചിരുന്നില്ല. എന്നാൽ, ഇരേവതര ശബ്ദം തുടക്കത്തിലും ഒടുക്കത്തിലുമൊക്കെ പ്രയോഗിച്ചിരുന്നു. ഈ രണ്ടുവിഭാഗം ശബ്ദചിഹ്നങ്ങളിലേക്കാണ് ഇന്നത്തെ ഏതു ഭാഷയുടെയും പേരുകൾ നീളുന്നതെന്ന് രാമൻ സ്ഥാപിക്കുന്നു. ഇതിനുവേണ്ടി അദ്ദേഹം കുറേ ഭാഷകളുടെ ലിപി നിരത്തും. ഉദാഹരണത്തിന് ഇരേവം ചിഹ്നങ്ങളുടെ ബ്രഹ്മിലിപിയും മലയാള ലിപിയും നോക്കുക.

(ചിത്രം-7).

ബ്രഹ്മി

| | | | | | | |
|---|---|---|---|---|---|---|
| മലയാളം | ന്ന | ര | ല | ള | ഴ | ങ |
| ഇംഗ്ളീഷ് ബ്രഹ്മി | സ | r | l | l | r | സ |

ഇനി ഇരേവതര ചിഹ്നങ്ങളുടെ രസകരമായ സാദൃശ്യം കാണുക:

ചിത്രം-8

| | | | | |
|---|---|---|---|---|
| ബ്രഹ്മി | | | | |
| മലയാളം | മ | ഉ | 3 | [ഹ] |
| ഇംഗ്ളീഷ് | m | u | o | [Ha] |

ചിത്രം എട്ടിൽ നിന്നു വ്യക്തമാവുന്ന ഒരു വലിയ സത്യമുണ്ട്. ബ്രഹ്മൻെറ ചിഹ്നമായ പശുപതി ചിഹ്നത്തിൽ നിന്നാണ് ഹ-കാരമുണ്ടാവുന്നത്. അതുകൊണ്ടാണ് ഹകാരത്തെ ജീവസന്ധാരണത്തിൻെറ പ്രതീകമായ പ്രണവ ശബ്ദമായി കണക്കാക്കിവരുന്നത്. മന്ത്രോച്ചാരണത്തിൽ 'വിസർഗ' ത്തിൻെറ വേഷത്തിൽ ഇതേ വികാരമാണ് മർമ്മപ്രധാനമായ ഒരു കർമ്മം നിർവഹിക്കുന്നതെന്നോർക്കുക. ഹകാരം വിസർഗ്ഗമായതു കാണണ്ടേ? ഗ =ഹ = ꠰ = ഃ

ചുരുക്കിപ്പറഞ്ഞാൽ മലയാളത്തിലെ 'ഹ'യും സംസ്കൃതത്തിലെ വിസർഗ്ഗവും പശുപതിയുടെ തൽഭവങ്ങളാണെന്നു വരുന്നു. ഇതേ ശാഖയുടെ വികസിത രൂപങ്ങൾക്ക് ക, ഗ, ച, യ, ഐ, എ എന്നീ അക്ഷരങ്ങൾ.

അതേപോലെ ഈ ചിഹ്നത്തിൻെറ ആദ്യ ഭാഗമായ ഗ രൂപാന്തരം ഭവിച്ചതാണ് താഴെപ്പറയുന്ന അക്ഷരങ്ങൾ:

വ (പ)
വ (വ) മലയാളം
ഗ (ഗ)

व (വ)
प (പ) ഹിന്ദി
म (മ)

ഇനി ഗ്രീക്കുഭാഷ നോക്കാം. പശുപതി എന്നാൽ പശുവിൻെറ ഭർത്താവ് എന്നാണല്ലോ വാഗാർത്ഥം. എന്നുവച്ചാൽ കാള (OX). പശുപതി ബ്രഹ്മം കൂടിയാണ്-താത്വികമായി. അതിനാൽ കാള, ഓംകാരത്തിൻെറ ജീവിക്കുന്ന സ്വരൂപമാണ്. കാരണം, ബ്രഹ്മം ഓംകാര രൂപമാണ്. ഈ ഓംകാരത്തിൽ നിന്നാണ് ഗ്രീക്കുഭാഷയ്ക്ക് ഒമേഗ എന്ന ആദ്യക്ഷരം ലഭിച്ചത് (ചിത്രം നോക്കുക).

ചിത്രം–10

(ഓം) (ഒമേഗ)

ലോക സംസ്കാരങ്ങളുടെ അംഗീകൃത മാതൃത്വത്തെയാണു താൻ ചോദ്യം ചെയ്യുന്നതെന്നതിൽ രാമനു തെല്ലും കൂസലില്ല. തിരിച്ചറിവിൻെറ പ്രകാശം ലഭിച്ച സിദ്ധൻെറ ഉറപ്പോടെ അദ്ദേഹം പറയുന്നു: "ഇന്നല്ലെങ്കിൽ നാളെ ലോകം എൻെറ വഴിക്കു വരുമെന്നും അവരുടെ ധാരണകൾ തെററായിരുന്നുവെന്നുകണ്ട് തിരുത്തുമെന്നും എനിക്കുറപ്പുണ്ട്..."

"....വായിക്കപ്പെടാനാവാത്തതും ദുരൂഹവുമായ ഈ ഹാരപ്പൻ ലിപികൾ..." എന്നു കൂസലില്ലാതെ കുറിച്ചുവച്ച വാൾട്ടർ ഫെയർ സർവീസിൻെറയും കൂട്ടരുടെയും അപക്വമായ നിശ്ചയങ്ങൾ കൊണ്ടെത്തിച്ച വഴിമുട്ടലുകളിൽ നിന്നാണ് ഒരു മുൻ പട്ടാളക്കാരൻ കേവലം മൂന്നു ഹാരപ്പൻ മുദ്രകളുടെ പിൻബലത്തിൽ ഈ പ്രഖ്യാപനം നടത്തുന്നതെന്നറിയുക.

ആഗോളസാധ്യതയുള്ള അതിബൃഹത്തും കരുത്തുററതുമായ ഒരു എപ്പിഗ്രാഫിക് ചട്ടക്കൂടിനെയാണ് രാമൻ എന്ന മലയാളി എതിർക്കുന്നത്. അതും ഒററയ്ക്ക്. ഭാഷാപരമായ ഒരു തത്വസംഹിതയെ മാത്രമല്ല ഈ വ്യുത്പണ്ഡിതൻ തിരുത്തിക്കുറിക്കുന്നത്. മനുഷ്യൻെറ ഇന്നോളമുള്ള സാംസ്കാരിക ചരിത്രവും സമ്പൂർണ്ണമെന്നവകാശപ്പെടുന്ന ഭാരതീയമീമാംസയും നമ്മുടെ പൗരാണിക സങ്കല്പനങ്ങളും സർവ്വോപരി അതിന്മേലെല്ലാം കാലുറപ്പിച്ചുനില്ക്കുന്ന അതി വിശാലമായൊരു വിശ്വാസ പരിവട്ടത്തെയുമാണ്. ചുരുക്കത്തിൽ രാമൻെറ ഏകാംഗപ്പോര് യുഗപ്രഭാവമുള്ള വൈജ്ഞാനിക പ്രാമാണിത്തത്തോടും ജനകീയ വിശ്വാസത്തോടും പണ്ഡിത മതങ്ങളോടുമാണ്.

മൗലികമായ നിഷേധത്തിൻെറ വ്യാപ്തി അപാരമാണ്. അതു സ്പർശിക്കാത്ത ഇടനിലമില്ല. അക്ഷരസ്പർശം എവിടെയൊക്കെയുണ്ടോ അവിടെല്ലാം രാമൻെറ തിരുത്തെഴുത്തു കടന്നെത്തുന്നു. ഒരു മെതഡോളജിക്കൽ സമീപനം ഏറെക്കുറെ അസാധ്യമാക്കുന്ന ആ സമഗ്രതയിൽനിന്ന് ഒരുപിടി രസാവഹങ്ങളായ ഉദാഹരണങ്ങൾ ഇവിടെ നിരത്തട്ടെ. മൂലദ്രാവിഡത്തിൻെറ പ്രാമാണിത്തത്തെയും രാമൻെറ സവിശേഷമായ അർത്ഥപരായണത്തെയും പ്രതിഫലിപ്പിക്കുന്ന ഏടുകങ്ങൾക്കാണ് ഇവിടെ ഊന്നൽ നല്കുന്നത്.

ആത്മൻ എന്ന ആശയത്തിൻെറ മൂർത്തരൂപമാണ് പശുപതി. ഈ രൂപത്തിൽത്തന്നെയാണ് നാദബ്രഹ്മവും കുടികൊള്ളുന്നത്. കാരണം, ബ്രഹ്മനിൽത്തന്നെ നാദവുമടങ്ങിയിരിക്കുന്നു. ശ്വാസനാളത്തിലുള്ള ശബ്ദപേടക (Larynx)ത്തിലാണല്ലോ നാദതന്തുക്കളുടെ (Vocal-cords) ഇരിപ്പിടം. ഭാഷയ്ക്കാവശ്യമായ അസംസ്കൃത ശബ്ദം ഉല്പാദിപ്പിക്കുന്ന ഈ അവയവത്തെയാണ് ആദിദ്രാവിഡർ നാദബ്രഹ്മമെന്നു വിശേഷിപ്പിച്ചത്. ബ്രഹ്മം എന്നതിന് സ്രഷ്ടാവ് എന്നാണവർ അർത്ഥമാക്കിയത്. ഭാഷയ്ക്കാവശ്യമായ നാദത്തെ സൃഷ്ടിക്കുന്ന അവയവം എന്നാണ് നാദബ്രഹ്മം എന്നതുകൊണ്ടുദ്ദേശിച്ചിരുന്നത്. ഈ ആശയത്തിൻെറ പ്രതിരൂപ ചിഹ്നമാണ്: X.

അങ്ങനെ ബ്രഹ്മത്തിൽത്തന്നെ നാദവുമടങ്ങിയിരിക്കുന്നു എന്ന സത്യം തിരിച്ചറിഞ്ഞാൽ, 'പശുപതി'യുടെ തത്വരഹസ്യത്തിലേക്കു കടക്കാം. പശുപതി ശിവൻ തന്നെയാണെന്ന് രാമൻ സ്ഥാപിക്കുന്നു. അതുകൊണ്ടാണ് ശിവൻ താണ്ഡവമാടിയപ്പോൾ (കവയാട്ടം = മൈഥുനം = സൃഷ്ടി) യോന്യാകാരത്തിലുള്ള ഉടുക്കിൽ തട്ടി ശബ്ദമുണ്ടാക്കുന്നതായി ചിത്രീകരിച്ചിരിക്കുന്നത്. ഉടുക്കിൻെറ നാദധ്വനികളായ ആ, ഇ, ഉ, ണ്, ഋ, ഌ, ഒ, ക്, ആദി: എന്നിവയിൽനിന്നാണ് ഭാഷയ്ക്കാവശ്യമായ ശബ്ദങ്ങൾ രൂപപ്പെട്ടതെന്നു സാരം.

മറെറാരു വിധത്തിൽ പറഞ്ഞാൽ ശിവൻെറ (പശുപതിയുടെ അഥവാ കൈലപതിയുടെ) പ്രതിരൂപത്തിൽനിന്നാണ് ഭാഷയ്ക്കാവശ്യമായ നിയുക്ത ശബ്ദങ്ങളും അവയുടെ പ്രതിരൂപ ചിഹ്നങ്ങളും (ലിപി) ആദ്യമായി ഉണ്ടായത്. ഈ തത്വത്തിന്മേലാണ് ഹാരപ്പൻ ജനത ആത്മനും ഭാഷയ്ക്കും തുല്യ പ്രാധാന്യം കല്പിച്ചത്.

ചിത്രം–എ



(ഉടുക്ക്) ചിഹ്നം (യോനി)

ചിത്രം–ബി

ആത്മൻെറ പ്രതിരൂപമാണു ലിംഗം. ഭാഷയുടെ പ്രതിരൂപം നാവും (ജിഹ്വ). നാവിനും പുരാതന ദ്രാവിഡത്തിൽ ലിംഗം എന്നുതന്നെയായണല്ലോ പേര്. ഗ്രീക്കുഭാഷയിൽ ഇപ്പോഴും നാവിന് ലിംഗ്വ (lingua) എന്നാണു പേരെന്ന വസ്തുത ഇവിടെ സ്മരണീയമാണ്. പുരുഷൻെറ ലിംഗം ആത്മൻെറയും സ്ത്രീയുടെ നാവ് (വാണീദേവി) ഭാഷയുടെയും പ്രതിരൂപങ്ങളായാണ് കല്പന. അമ്മയിൽ നിന്നല്ലോ കുഞ്ഞുങ്ങൾ ആദ്യമായി ഭാഷാ ദുഗ്ദ്ധം നുകരുന്നതും. അതുകൊണ്ടാണ് ഭാഷാജ്ഞാനത്തിൻെറ പ്രതിരൂപമായി വാണീദേവിയായ സരസ്വതിയെ സങ്കല്പിച്ചിട്ടുള്ളത്. രാമൻ ഈ പോയിൻറ് വാച്യാർത്ഥത്തിൽത്തന്നെ ഇനിയും വ്യക്തമാക്കുന്നുണ്ട്.

ഭാഷ കൈകാര്യം ചെയ്യുന്നതിന് ഏററവും ആവശ്യമായ അവയവങ്ങളിൽ ഒന്നാണ് ചവ അഥവാ മേൽത്താടിയും കീഴ്ത്താടിയും. ചവ എന്ന പദം തിരിച്ചുവായിച്ചാൽ വച എന്നാകും. വചനം ചവയുടെ പ്രവർത്തന-പ്രതിപ്രവർത്തനം കൊണ്ടാണല്ലോ സംഭവിക്കുന്നത്. ചവാപതി എന്ന ആശയം തന്നെയല്ലേ സഭാപതി എന്ന് ഉച്ചരിക്കപ്പെട്ടത്? അതേ എന്നുതന്നെയല്ല ഇതേ സഭാപതി തന്നെയാണ് വാചസ്പതിയായത് എന്നാണ് രാമൻെറ നിഗമനം. വെറും നിഗമനമല്ല, ചിഹ്നങ്ങൾ നിരത്തിയുള്ള കണ്ടെത്തൽ.

(മേൽത്താടി) (കീഴ്ത്താടി) (ചവ അഥവാ വച)



ഈ ആശയത്തോടുകൂടി പതി എന്ന ആശയത്തിൻെറ ചിഹ്നമായ കൂട്ടിച്ചേർത്താൽ വാചസ്പതി (സഭാപതി) എന്ന വചനം ലഭിക്കുകയായി.



അങ്ങനെ ആത്മൻ (പശുപതി) തന്നെ നാദബ്രഹ്മവും വാചസ്പതിയും സഭാപതിയുമൊക്കെയായ ഈ ന്യായത്തിലാണ് ശിവതാണ്ഡവത്തെ 'കനകസഭാ തിരുനടനം' എന്നു വിശേഷിപ്പിച്ചിട്ടുള്ളതെന്നു ചിന്തിക്കുമ്പോഴാണ് രാമൻെറ നിഗമനത്തിന് ഒരു ലോജിക്കൽ അടിസ്ഥാനം സ്വയമേ കൈവരുന്നത്.

## ഭാഷയുടെ അമ്മ

വച്ചമനുഷ്യൻ നാഗരികനായപ്പോൾ അവൻ സ്വന്തം ഭാഷയേയും നാഗരിയമാക്കി. സംസ്കൃതമെന്നാൽ നാഗരമെന്നർത്ഥം. 'നാഗം ഇരി അകം' എന്നാണ് നാഗരികത്തിൻെറ വിഗ്രഹാർത്ഥം. അതായത് നാഗത്തിന്മേൽ (നദീതീരത്ത്) കുടികൊള്ളുന്ന നിവാസഭൂമി എന്നർത്ഥം.

നാഗം എന്ന വാക്കിന് സ്വർഗ്ഗമെന്നും നദീതീരമെന്നുമാണ് അർത്ഥകല്പന. സുരന്മാരാൽ (പുരോഹിതന്മാർ) സ്ഥാപിതമായ ആവാസഭൂമിയാണു സ്വർഗ്ഗം. ലോകരഹസ്യങ്ങളെക്കുറിച്ചുള്ള അറിവ് അഥവാ കലാജ്ഞാനം സിദ്ധിച്ചവരാണ് പുരോഹിതന്മാർ. ഈ കലയുടെ മൂർത്തീകരണമായാണു കാളരൂപം കല്പിക്കപ്പെട്ടത്. കലാപതിയുടെ വംശജരെ പുരോഹിതർ എന്നുപറയാം. കുറേക്കൂടി വിശദമാക്കിയാൽ ഹാരപ്പൻ സംസ്കൃതിയിൽ വിജ്ഞാനം എന്നു പറഞ്ഞാൽ ഭാഷാപരമായും ആത്മീയമായുമുള്ള സമഗ്രമായ അറിവ് എന്നായിരുന്നു അർത്ഥം.

സിന്ധു നാഗരികതയുടെ പ്രാരംഭ ഘട്ടത്തിൽത്തന്നെ വിജ്ഞാനത്തിൻെറ ഈ സാക്ഷാൽക്കാരം നേടിയെടുത്തിട്ടുണ്ടാവണം അന്നത്തെ പുരോഹിതന്മാർ. സൈന്ധവ മുദ്രകൾ രൂപീകരിക്കപ്പെട്ട കാലത്തുതന്നെയാണ് സംസ്കൃത ഭാഷയും അങ്കുരിക്കുന്നത്. കാരണം സംസ്കാരത്തിൻെറ ഭാഷയാണ് സംസ്കൃതം. പച്ച ദ്രാവിഡം സംസ്കരിച്ചെടുത്ത മെച്ചപ്പെട്ട ഭാഷ. പ്രാചീന പുരോഹിത വർഗ്ഗം രൂപകല്പന ചെയ്ത പരിഷ്കൃതഭാഷ. സംസ്കൃതം എന്ന പദത്തിൻെറ അർത്ഥം തന്നെ സംസ്കരിച്ചെടുത്ത ഭാഷ എന്നാണല്ലോ. ഭാഷാപരമായി അക്കാലത്തുള്ളവർ ആർജ്ജിച്ച നേട്ടങ്ങളുടെയെല്ലാം മൂർത്തീകരണമാണ് നന്തി എന്നുപേരുള്ള കാള. നേട്ടങ്ങളുടെ പ്രതിരൂപം എന്ന നിലയിലാണ് പശുപതി (കാളക്കൊമ്പു തലയിൽ വച്ച പുരോഹിതൻ) എന്ന സാങ്കല്പിക സൃഷ്ടിയുടെ ദൃശ്യരൂപം നിലവിൽ വരുന്നത്.

പശുപതിയെത്തന്നെയാണ് നാദബ്രഹ്മമായി വിശേഷിപ്പിച്ചിട്ടുള്ളത്. ഈ രൂപത്തിൽ നിന്നുൽഭവിച്ച ശബ്ദങ്ങളുടെ പ്രതിരൂപങ്ങളെയാണ് ബ്രാഹ്മിലിപികൾ എന്നു വിളിച്ചു പോരുന്നത്. ബ്രഹ്മമെന്നാൽ സ്രഷ്ടാവ്. നാദങ്ങളെ അഥവാ ഭാഷയ്ക്കാവശ്യമായ ശബ്ദങ്ങളെ സൃഷ്ടിച്ചത് എന്നാണ് നാദബ്രഹ്മം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്.

അ, ഇ, ഉ, എ, ഒ, യ, വ, ഹ,
ക(ഗ), ങ, ച(ജ)ഞ, ട(ഡ)ണ, ത(ദ)ന,
പ(ബ)മ, റ, ര, റ്റ, ല, ള, ഴ ന-ഇത്രയുമാണ് ബ്രാഹ്മിലിപി. ഈ ശബ്ദങ്ങളെ ശാസ്ത്രീയമായി ചിട്ടപ്പെടുത്തിയാണ് മൂലദ്രാവിഡ ഭാഷ തയ്യാറാക്കിയത്.

ഈ ബ്രാഹ്മിലിപികളെ സംസ്കരിച്ചാണ് സംസ്കൃത ലിപി രൂപപ്പെടുത്തിയത്. ബ്രാഹ്മിയിലെ ഖരങ്ങളോടും മൃദുക്കളോടും 'ഹ' കാരം ചേർത്ത് ഘോഷവത്തുക്കൾ എന്ന് രണ്ടു പ്രത്യേക വർഗ്ഗങ്ങൾ സൃഷ്ടിച്ചു.

ക + ഹ = ഖ
ഗ + ഹ = ഘ
ട + ഹ = ഠ
ഡ + ഹ = ഢ
ത + ഹ = ഥ
ദ + ഹ = ധ
പ + ഹ = ഫ
ബ + ഹ = ഭ എന്നിങ്ങനെ.

മുൻവരുന്ന സ്വരശബ്ദത്തെ തള്ളിക്കളഞ്ഞ് ഉച്ചരിക്കുന്നു.

ഉദാ: ഇലക്കണം———ലക്ഷണം
ഇരവി———രവി
ഇരാമൻ———രാമൻ
ഇയക്കി—യക്ഷി

സ്വരങ്ങളോടും വ്യഞ്ജനങ്ങളോടും 'ഹ'കാരം ചേർത്തുച്ചരിക്കുകയുമാവാം.

അ+ഹ=ഹ. ഇ+ഹ=ഹി. ഉ+ഹ=ഹു. ക+ഹ=ഖ എന്നിങ്ങനെ. ഈ സൗകര്യം സംസ്കൃതഭാഷ ഉപയോഗപ്പെടുത്തുന്നു.

ഉദാ: ചിങ്ങം—സിംഹം, ഇമയം—ഹിമം, മകാ—മഹാ, ചങ്ങു—ശംഖു.

മൂലദ്രാവിഡ ശബ്ദങ്ങളെ സംസ്കരിച്ച് സംസ്കൃത ഭാഷയുടെ അടിത്തറയുണ്ടാക്കിയതിന് രാമൻ നല്കുന്ന ദൃഷ്ടാന്തങ്ങളിൽ ചിലതു മാത്രമാണിത്. ഇതേ തത്വമുപയോഗിച്ച് ഏതൊരു സംസ്കൃത പദത്തെയും തിരിച്ച് മൂലദ്രാവിഡമാക്കാമെന്നുകൂടി സ്ഥാപിക്കുമ്പോഴാണ് രാമൻെറ തിയറിക്ക് ഒരു സാമാന്യ സാധ്യതയും വിശ്വാസ്യതയും കൈവരുന്നത്.

മൂലദ്രാവിഡം സംസ്കൃതത്തിൻെറ അടിത്തറയാണെന്നു നിരൂപിക്കപ്പെട്ടാൽ പിന്നെ മററു ഭാഷയുടെയും മാതൃസ്ഥാനം അതിനു സ്വയമേ കൈവരുമല്ലോ. എങ്കിലും അങ്ങനെയൊരു ലോജിക്കൽ സമാധാനത്തെ ആശ്രയിക്കാതെ വിവിധ ഭാഷാപദങ്ങളും മൂലദ്രാവിഡവും തമ്മിലുള്ള ബാന്ധവത്തെ വിശദമാക്കാൻ രാമൻ ആവോളം ഉദാഹരണങ്ങൾ നിരത്തുന്നു. പ്രവേശനദ്വാരം എന്ന അർത്ഥം വരുന്ന തുറ എന്ന മൂലദ്രാവിഡപദത്തിൻെറ കഥ മാത്രം ഇവിടെ ഉദ്ധരിക്കട്ടെ:

| ദ്രാവിഡം | സംസ്കൃതം | |
|---|---|---|
| കുടം | ഘടം | ത,ട,ച,കൾക്ക് ക്രമപ്രകാരം സ,ഷ,ശ എന്ന മുറയ്ക്ക് ശീൽക്കാരങ്ങൾ സൃഷ്ടിച്ചു (ത=ഡ, ട=ഷ, ച=ശ) |
| കുടുക്ക | ഘടിക | |
| കുടുക്കാരം | ഘടികാരം | |
| തേതി | തിഥി | |

ഇതിനു പുറമെ, 'ക' കാരത്തിനു ഷകാരം പരോക്ഷമായി സമാന്തര ശബ്ദമാക്കി-ത+ത=ത്ത, ട+ട=ട്ട, ച+ച=ച്ച, ക+ക=ക്ക എന്നിങ്ങനെ ഒത്തക്ഷരങ്ങൾ വരുമ്പോൾ, അവയെ വേർപെടുത്തി ഏതെങ്കിലും ഒരു പാതി ശീൽക്കാരംകൊണ്ടു പൂരിപ്പിക്കുന്ന സമ്പ്രദായവും നടപ്പിലാക്കി.

ഉദാ: ത്ത———ത+സ=സ്ത
പുത്തകം———പുസ്തകം.

പിന്നീട് പ=വ=ഭ എന്ന മുറയ്ക്ക് സമാന്തരങ്ങൾ ഉപയോഗിക്കാമെന്നു നിയമമുണ്ടാക്കി.

പശു=വസു എട്ടു പശു=അഷ്ടവസു
പശുപതി (പുല്ലിംഗം)—വസുമതി (സ്ത്രീലിംഗം)
നാവി=നാഭി (വ=ഭ)
വീമൻ=ഭീമൻ (വ=ഭ)
പുരികക്കൊടി=ഭൃകുടി
തിരുപ്പതി=തൃപ്പതി
ചേക്കാത്തിരിയൻ=ക്ഷത്രിയൻ

ശീൽക്കാരശബ്ദവും അതിൻെറ സമാന്തരവും സംയോജിക്കുന്നിടത്ത് രേഫവും കൂടി കൂട്ടിച്ചേർത്തുച്ചരിക്കുന്ന സമ്പ്രദായവും സംസ്കൃതത്തിലുണ്ട്. എന്നാൽ മൂലദ്രാവിഡത്തിൽ രേഫശബ്ദം വാക്കിൻെറ തുടക്കത്തിൽ ഉപയോഗിക്കില്ല. സംസ്കൃതമാകട്ടെ, ഈ നിയമം മറികടന്ന്, രേഫാശബ്ദത്തിൻെറ

മലയാളത്തിൽ 'തുറ' തന്നെ ഉപയോഗിക്കപ്പെടുമ്പോൾ, തമിഴിൽ അത് 'തുറെയ്' ആകുന്നു. സംസ്കൃതത്തിൽ 'ദ്വാര'മാകും. പാലിയിൽ 'തോറാന', ഇംഗ്ലീഷിൽ 'ഡോർ', ജർമ്മനിയിൽ 'തൂർ', ഹിന്ദിയിൽ 'ദ്വാർ', സിന്ധിയിൽ 'ദറോ', പേർഷ്യനിൽ 'ദർവാസ്' എന്നിങ്ങനെയാണ് തുറയുടെ വളർച്ച.

ശബ്ദത്തിൽ മാത്രമല്ല ലിപിവിന്യാസത്തിലും മൂലദ്രാവിഡമാണു സംസ്കൃതത്തിൻെറ മാതാവെന്ന് രാമൻ വാദിക്കുന്നു. (ചിത്രം നോക്കുക.)

ഉദാ:

സംസ്കൃതഭാഷയുടെ പിറവി ഭാഷാത്തനിമ നഷ്ടപ്പെടുത്തി എന്ന അഭിപ്രായമാണ് രാമന്. സംസ്കരണം കൊണ്ട് കാഴ്ചയ്ക്കു ഭംഗി ജനിക്കുമെങ്കിലും തനിമ ന്ഷടപ്പെടുമെന്നു മാത്രമല്ല, പൊരുളെന്തെന്നു മനസ്സിലാക്കാൻ പ്രയാസമാവുകയും ചെയ്യുന്നു. അതുകൊണ്ടാണ് അർത്ഥത്തിൽ വിസ്മയം ജനിപ്പിച്ച് ഇല്ലാത്തതിനെ ഉണ്ടെന്നു ധരിപ്പിക്കുന്ന ദുരൂഹത ഉണ്ടാവുന്നത്. അമാനുഷികത്തിലും അതിഭൗതികത്തിലും മനുഷ്യനു വിശ്വാസമുണ്ടായതിന്റെ കാരണമിതാവാമെന്നു പറയുന്ന രാമൻ ഒരുപടികൂടി കടന്ന്, സത്യമല്ലാത്ത കാര്യങ്ങൾ കേൾക്കുന്നതിനും കേട്ടപടി മുഖവിലയ്ക്കു വിശ്വസിക്കുന്നതിനും മനുഷ്യരെ പ്രേരിപ്പിച്ചതു സംസ്കൃതമാണെന്നു കുററപ്പെടുത്തുകകൂടി ചെയ്യുന്നുണ്ട്.

ഇതു കേവലം linguistic sophistryയുടെ സ്വാഭാവിക പ്രശ്നമല്ലേയെന്ന ചോദ്യത്തെ അദ്ദേഹം ഒട്ടൊക്കെ ക്രുദ്ധനായിത്തന്നെയാണ് നേരിടുക:

''ഉള്ളത് ഉള്ളപോലെ പറയാനാണു ഭാഷ. അസത്യങ്ങൾ പൊലിപ്പിക്കാനും സത്യം മൂടിവയ്ക്കാനുമുള്ളതല്ല. ദേവലോകംപോലെ സാങ്കല്പിക ലോകങ്ങൾ സൃഷ്ടിക്കപ്പെട്ടത് വാസ്തവത്തിൽ സംസ്കൃതഭാഷയുടെ വരവോടെയല്ലേ? അങ്ങനെയല്ലേ സംസ്കൃതം ദേവഭാഷയായതും?''

രാമന്റെ ചോദ്യങ്ങൾക്ക് ഏതുകാലത്തും പ്രസക്തിയുണ്ട്. കാരണം, പുരാതന ദ്രാവിഡ പുരോഹിതരാണല്ലോ സ്വർഗ്ഗം എന്ന ഉട്ടോപ്പിയ തുടങ്ങിവച്ചത്. അതുകൊണ്ടുതന്നെ ഈ സങ്കല്പലോകത്തിൽ യുക്തമായ ഒരു ഭരണവൃന്ദത്തെയും ഭരിക്കപ്പെടാനുള്ള പൗരാവലിയേയും പടുക്കേണ്ട ദൗത്യവും പുരോഹിതന്മാരുടേതായി.

സൃഷ്ടിയുടെ ഉപാധികൾ ലിംഗവും യോനിയുമാണല്ലോ. ആദിയോനിയേയും (മാതാവ്) ആദിലിംഗത്തെയും (പിതാവ്) യഥാവിധി ഉപയോഗപ്പെടുത്തി ആവശ്യാനുസരണം ദേവീദേവന്മാരെ 'സൃഷ്ടി'ക്കാനും പുരോഹിതർക്കു സാധിച്ചു എന്നു കരുതുന്നതിൽ സാംഗത്യമുണ്ട്. ഈ നിഗമനത്തിന് അടിവരയിടുന്നതാണ് ദേവഗണങ്ങളുടെ സംജ്ഞകൾ സംബന്ധിച്ച് രാമൻ നല്കുന്ന വിശദീകരണം. ഈ പട്ടിക ശ്രദ്ധിക്കുക.

| മൂലദ്രാവിഡം | സംസ്കൃതം |
|---|---|
| പാരിൻപതി | പാർവതി (ആദിമാതാ) |
| പാരിൻപതീ | പാർപതി (പരമശിവൻ) |
| കലാവാൻ (കളവൻ) | കലാപതി |
| കറുത്തകേമിനി | കാർത്യായിനി |
| ചണ്ണമൂക്കൻ (പുരുഷലിംഗം) | ഷൺമുഖൻ |
| പാരിൻതവൻ | പാർത്ഥിവൻ (പാർത്ഥൻ) |
| കവമാരൻ | കുമാരൻ (കൊമരൻ) |
| യാമപതി | യമധർമ്മൻ |
| കന്തുതരിപ്പൻ | കന്ദർപ്പൻ (ഗന്ധർവ്വൻ) |
| അക്കിനി | അഗ്നി |
| അക്കിത്തിരി | അഗ്നിഹോത്രി |
| കോതമ്മൻ | ഗൗതമൻ |

യഥാർത്ഥ ലോകത്തെ, ഇത്തരം മിഥ്യാലോകത്തിന്റെ കോയ്മക്കീഴിലാക്കിയത് പുരോഹിതവർഗ്ഗത്തിന്റെ നിലനില്പിന്റെ പ്രശ്നമായിരുന്നിരിക്കണം. സംസ്കാരത്തെ സംബന്ധിച്ച ഇത്തരം തിരിച്ചറിവുകളിലൂടെ മാത്രമാണല്ലോ ഭാഷയുടെ പരിണാമത്തെക്കുറിച്ചുള്ള സത്യവും വ്യക്തമാവാറ്. രാമന്റെ കണ്ടെത്തലുകളുടെ സാമൂഹിക പ്രസക്തി ഇവിടെയാണ്.

മൂലദ്രാവിഡമാണ് ഭാഷകളുടെ ആദിമാതാവെന്ന രാമന്റെ വാദം അംഗീകരിക്കപ്പെട്ടാൽ നിലംപൊത്തുന്നത്, നാമിതേവരെ പടുത്തുയർത്തിയ ഭാഷാശാസ്ത്രധാരണകളും ചരിത്രവും മാത്രമല്ല, അവയ്ക്കുമേൽ സുരക്ഷിതമായുറപ്പിച്ചിരുന്ന മനുഷ്യന്റെ ഉട്ടോപ്പിയകൾ കൂടിയാവും. 'പ്രാകൃതി'യിൽനിന്ന് സംസ്കൃതവും, സംസ്കൃതത്തിൽനിന്ന് ഇൻഡോ ആര്യൻ, ഇൻഡോ യൂറോപ്യൻ ഭാഷകളും പിന്നീട് അവയുടെ വകപിരിവുകളും ഉൽഭവിച്ചുവെന്നുള്ള വ്യവസ്ഥാപിത ഭാഷാശാസ്ത്രനിയമം ഈ മനുഷ്യൻ തിരുത്തിക്കുറിക്കുകയല്ലേ? അക്കാദമിക പണ്ഡിതർ ഈ യത്നം അംഗീകരിക്കാൻ വൈമനസ്യം കാട്ടുമ്പോഴും രാമന്റെ ദൃഷ്ടാന്തകഥനം ധാരമുറിയാതെ മനസ്സിൽ തെളിയുന്നു.

പലം എന്ന വാക്ക്. പലം = (Palam = Plough = Pull). 'പ' ശബ്ദം 'ബ' ശബ്ദമായി മാറുമെന്ന നിയമപ്രകാരം പലം ബലമാകുന്നു. Balam= Bull (കാള) ആകുന്നു. ചുരുക്കത്തിൽ കാള, കലപ്പ, കൈ, ശക്തി, പുലി മുതലായ ആശയങ്ങൾ അഥവാ അർത്ഥകല്പനകൾ പലം എന്ന ഒരൊററ മൂലത്തിൽ നിന്നുരുത്തിരിഞ്ഞതാണെന്നു കരുതാം. പുലിമാൻ (പൈൽമാൻ) ശക്തിമാൻ (ശാസ്താ) തുടങ്ങിയ പ്രയോഗങ്ങൾ ഈ വസ്തുതയുടെ പ്രയോഗ യാഥാർത്ഥ്യം വ്യക്തമാക്കുന്നുണ്ട്. (ചിത്രം)


പുലിമാൻ (ശാസ്താ)

ഇവ്വിധം ഏതു ഭാഷയിലുമുള്ള വാക്കിന്റെയും മൂലാധാരം മൂലദ്രാവിഡമാണെന്ന് ഗണിതകണിശതയോടെ രാമൻ വ്യക്തമാക്കുമ്പോൾ ഈ കണ്ടെത്തലിന്റെ അപാരതയ്ക്കു മുന്നിൽ ആദരം കലർന്നൊരു വിസ്മയത്തോടെ നാം സ്തബ്ധരാവും. പക്ഷെ, രാമന് സ്തബ്ധതയോ സന്ദിഗ്ദ്ധതയോ ലവലേശമില്ല. കണ്ടെത്തലിന്റെ നിർവൃതി പകരുന്ന ഓജസ്സോടെ ആ വൃദ്ധപണ്ഡിതൻ അടുത്ത ചോദ്യം വരട്ടെ എന്ന ഭാവത്തിൽ മുഖത്തേക്കുററുനോക്കുന്നു.

## ദേവലോകത്തേക്ക്

പ്രാചീനഭാഷയിൽ പുരോഹിതന് 'തേവൻ' എന്നായിരുന്നു പദം. തിവം എന്നാൽ തിയ്യ്, വെളിച്ചം, വെയിൽ. പുരോഹിതൻ നടത്തിയിരുന്ന മാന്ത്രികവിദ്യയുടെ മുഖ്യമാധ്യമമാണല്ലോ തീയ്. തീ കൈകാര്യം ചെയ്യുന്നോൻ തേവൻ.

–അങ്ങനെയെങ്കിൽ തെയ്യമോ?

''അയ്യം എന്നതിന്റെ പാഠാന്തരമാണു തെയ്യം.
അയ്യം + ആൻ = അയ്യൻ (പുരോഹിതൻ). ഈ പദത്തിന്റെ സംസ്കൃതോച്ചാരണമാണ് ആര്യൻ.''

–ആര്യൻ ഒരു വർഗ്ഗത്തിന്റെ പേരല്ലേ?

''അങ്ങനെയാണെങ്കിൽ ആ പുരോഹിതവർഗ്ഗത്തിന്റെ പേരാണ്. മറെറാരു ന്യായീകരണവും വർഗ്ഗസംബന്ധമായി 'ആര്യനു' നല്കാൻ ഭാഷാപരമായി സാധിക്കില്ല.''

ഋഗ്വേദത്തിൽ 37 തവണ ആര്യശബ്ദം കടന്നുവരുന്നുണ്ടെങ്കിലും ഒരിടത്തും അതൊരു വർഗ്ഗനാമമായി കാണുന്നില്ല. ശ്രേഷ്ഠൻ എന്ന അർത്ഥമേ കല്പിക്കാനാവൂ. രാമന്റെ അർത്ഥ നിഗമനം ഇത്തരുണത്തിൽ കൂടുതൽ ചിന്തനീയമാകുന്നു. എങ്ങനെയെന്നല്ലേ?

'ദിവംകരോതി ഇതിദേവ' എന്ന ന്യായത്തിന്മേൽ ദേവൻ എന്ന പദത്തിന് സൂര്യൻ എന്നും അർത്ഥമുണ്ട്. അതുകൊണ്ടുതന്നെ, പുരോഹിതന്മാരെല്ലാം സൂര്യവംശജരാണെന്ന ന്യായവാദം ക്രമേണ സ്ഥിരീകരിക്കപ്പെട്ടിരിക്കാം. ബുദ്ധിയും ശക്തിയുമുള്ളവരായിരുന്നല്ലോ അക്കാലത്തെ പുരോഹിതവർഗ്ഗം. പ്രകൃതിരഹസ്യങ്ങളെക്കുറിച്ച് പ്രത്യേകിച്ചും.



ഗണിതം, വാനനിരീക്ഷണം തുടങ്ങിയ ശാസ്ത്രങ്ങളെപ്പററി പഠനം നടത്തിയത് ഈ വർഗ്ഗമാണ്. ആകാശത്തു നടക്കുന്ന ഗ്രഹണങ്ങൾ ഭൂമിയിലിരുന്നു കണക്കുകൂട്ടി പറയാൻ പുരോഹിതന്മാർക്കു കഴിഞ്ഞതോടെ സ്വർഗ്ഗവാസികളുടെ പ്രതിപുരുഷന്മാരാണ് ഈ വർഗ്ഗമെന്നു സാധാരണ ജനങ്ങൾ വിശ്വസിച്ചു തുടങ്ങി. അറിവ് എന്നും അജ്ഞതയെ ഭരിക്കുമല്ലോ.

ഇന്നു നമ്മുടെ സങ്കല്പങ്ങളിലുള്ള ദൈവങ്ങളെല്ലാം ഈ 'ദേവ'ന്മാരുടെ സൃഷ്ടികളാണെന്ന് രാമൻ സ്ഥാപിക്കുന്നു. ഈ സൃഷ്ടികർമ്മത്തിന്റെ സാങ്കേതിക ജ്ഞാനം ഉരുത്തിരിഞ്ഞത് ഹാരപ്പൻ സംസ്കൃതിയിലാണെന്നും. ഈ പോയിൻറിന് ഉപോദ്ബലകമായി രാമൻ ആശ്രയിക്കുന്നതും സൈന്ധവ മുദ്രകളെത്തന്നെയാണ്. മുദ്രകളിലുള്ള വിസ്മയ ചിഹ്നങ്ങളും പ്രതിരൂപങ്ങളും ആശയ ചിഹ്നങ്ങളും സൂക്ഷ്മതയോടെ അപഗ്രഥിച്ചാൽ ഈ വാദഗതിയിൽ ഒട്ടൊക്കെ യുക്തിസഹമായ കാമ്പു കണ്ടെത്താം.

## സൈന്ധവ ചിഹ്നങ്ങൾ

സൈന്ധവ മുദ്രകളെ പൊതുവായി മൂന്നായി തിരിക്കാം. വിസ്മയ ചിഹ്നങ്ങൾ (mystic symbols), ആശയ ചിഹ്നങ്ങൾ (ideographic), പ്രതിരൂപാത്മക ചിത്രങ്ങൾ (Symbolic pictures).

മനുഷ്യശരീരത്തിലെ ഭൗതികേതര പ്രതിഭാസങ്ങളെ ദൃശ്യാവയവങ്ങളിൽ ദ്യോതിപ്പിക്കുന്ന രീതിയാണു വിസ്മയ ചിഹ്നങ്ങളിൽ കാണുക. ഈ ചിഹ്നങ്ങളുടെ ബാഹ്യാർത്ഥത്തിനു പുറമെ മറെറാരു വ്യംഗ്യാർത്ഥം കൂടിയുണ്ടാവുമെന്നു സാരം. ഇവിടെ ആത്മനെ അഭൗതിക പ്രതിഭ എന്നു വിശേഷിപ്പിക്കാമെങ്കിലും ഭൗതികതയുടെ പക്വാവസ്ഥയിലുണ്ടാവുന്ന സവിശേഷ സ്ഥിതി എന്നേ വ്യക്തമായി പറയാനാവൂ. ശരീരത്തിലുള്ള നിരവധി പ്രതിഭകളുടെ സംയുക്ത പ്രവർത്തനത്തിൽനിന്നു തന്നെയാണ് ആത്മൻ എന്ന പ്രതിഭാസവും രൂപംകൊള്ളുന്നതെന്നാണ് ഹാരപ്പന്മാർ കരുതിയിരുന്നത്. ശക്തി, വിജ്ഞാനം, വിശപ്പ്, പാണ്ഡിത്യം തുടങ്ങിയ മററ് അഭൗതിക പ്രതിഭകളും ആത്മന്റെ ഗുണങ്ങളായി അവർ കണ്ടു. ഇവ്വിധം ദുരൂഹങ്ങളായ തത്വങ്ങളെ ലിപിവശാൽ ആവിഷ്കരിക്കുന്നതിനാണ് അവർ വിസ്മയ ചിഹ്നങ്ങൾ ഉപയോഗിച്ചത്. ഈ ഉദാഹരണം നോക്കുക:




ഈ വിസ്മയ ചിഹ്നങ്ങൾ വ്യക്തമാക്കുന്നത് ഭൗതികമെന്നും ആത്മീയമെന്നും വേർതിരിച്ചുള്ള വാദമുഖങ്ങളുടെ ആവശ്യമില്ലായ്മയല്ലേ? ഭൗതികമില്ലാതെ ആത്മീയവും ആത്മീയമില്ലാതെ ഭൗതികവുമില്ലെന്ന ഹാരപ്പൻ തത്വചിന്തയുടെ കാതലാണ് രാമൻ ഇവിടെ രണ്ടു നാലു വരകളുടെ ചെലവിൽ വെളിവാക്കുന്നത്.

പ്രധാനപ്പെട്ട ചില വിസ്മയ ചിഹ്നങ്ങളും അവയുടെ പൊരുളും ചുവടെ ചേർക്കുന്നു.

| ചിഹ്നം | ദൃശ്യാർത്ഥം | വ്യംഗ്യാർത്ഥം |
|---|---|---|
| ശൂലം | പുരുഷലിംഗം | ആത്മാവ് |
| വേൽ | യോനി | ശക്തി |
| ഉടുക്ക് | ത്രികോണദ്വയം | പുനർജ്ജന്മം |
| സ്വസ്തിക് | സ്വഹസ്തബലം | കരബലം |
| ചങ്ങം (ശംഖ്) | ചന്തി (സന്ധി) | സൈന്യബലം |
| കാവടി | മൈഥുനം | സൃഷ്ടി |
| ഇന്തിരപാർ ത്തം (ഇന്ദ്രപ്രസ്ഥം) | മധ്യബിന്ദു | സംസ്കാരകേന്ദ്രം |
| നരസിംഹം | മനുഷ്യനും മൃഗത്തിനും ഇടയ്ക്കുള്ള സൃഷ്ടി | ശക്തിമധ്യം |
| വാമനൻ | വാനരൻ | പൈതൃകം |
| നരൻ | നരയുള്ളവൻ / പൂർണ്ണ മനുഷ്യൻ | ബുദ്ധിവിശേഷം |
| അമ്മയുണവം (അമ്മിഞ്ഞ) | മുലപ്പാല് | മുലയൂട്ട് |
| പൂരം | യോനി | ലൈംഗിക മൂർദ്ധന്യം. |

## പ്രതിരൂപ ചിഹ്നങ്ങൾ

മൂലദ്രാവിഡത്തിൽ മൂന്നു വചനങ്ങളുണ്ടെന്നു സൂചിപ്പിച്ചുവല്ലോ. ജോഡിയായിരിക്കുന്നതെല്ലാം ഈ പ്രാചീന ഭാഷയിൽ ദ്വിവചനങ്ങളാണ്. മുകവചനത്തിലുള്ള അർത്ഥംതന്നെ ദ്വിവചനങ്ങളുണ്ട്. മുകവചനത്തിലുള്ള അർത്ഥംതന്നെ ദ്വിവചനത്തിലും കിട്ടിക്കൊള്ളണമെന്ന വ്യവസ്ഥ മൂലദ്രാവിഡത്തിനില്ല–(ഈ രീതി പരോക്ഷമായി ഇംഗ്ലീഷ് ഭാഷയിലുള്ള കാര്യമോർക്കുക.) പ്രതിരൂപാത്മക ചിഹ്നങ്ങളുടെ സൃഷ്ടിയിൽ ദ്വിവചനം നിർണ്ണായക പങ്കു വഹിക്കുന്നു. ചില ഉദാഹരണങ്ങൾ നോക്കുക.

രണ്ടു സമാന്തരങ്ങൾ കൂട്ടിമുട്ടുന്നതിനെ ഇടത്തെ മുക്ക് എന്നു പറയുന്നു. ഇതിന്റെ ദ്വിവചനം മൂക്ക് ആണ്. മുക്കിന്റെ ആകൃതി തന്നെയാണല്ലോ മൂക്കിനും. ഇതോടൊപ്പം മൂല എന്ന വാക്കിന്റെ അർത്ഥംകൂടിയെടുക്കുക. തുമ്പ് എന്ന അർത്ഥമാണു 'മൂല'യ്ക്ക്. മൂക്കിന് ശ്വാസവും ജലവും വാർന്നുപോകാനുള്ള ഇരട്ട ദ്വാരമുണ്ട്. അതുകൊണ്ട് തുമ്പ് എന്നും മൂലദ്രാവിഡർ 'മൂക്കി'നെ വിളിച്ചിരുന്നു. തുമ്പ് എന്ന നാട്ടുപകരണത്തിനുമുണ്ടല്ലോ ജലം വാർന്നുപോകാൻ രണ്ടു ദ്വാരങ്ങൾ. ഈ സമാനതയിൽ നിന്നാണു തുമ്മുക എന്ന പദം ജനിച്ചത്. അതുപോലെ 'തുമ്പിക്കൈ'യുടെയും [തുമ്പും (മൂക്കും) കൈയും ഒന്നിച്ചുള്ള അവയവം] പിറവി.

പ്രതിരൂപ ചിഹ്നങ്ങൾ—ഉദാഹരണം

| ഏകവചനം | ദ്വിവചനം |
|---|---|
| (കല) | (കൈലം) |
| (ശൂലം) | (ശൈലം) |
| (കാവ്) | (കവ) |
| (പാമ്പ്) | (പച്ച) |

പ്രാചീന ദ്രാവിഡത്തിൽ, പുരുഷലിംഗത്തിന് 'കണ' എന്നാണു പറഞ്ഞിരുന്നത്. ലിംഗത്തിന്റെ അധിപൻ എന്ന അർത്ഥത്തിൽ കണപതി എന്നു പ്രയോഗിച്ചിരുന്നു. പുരുഷലിംഗത്തിന് കൊമ്പനാനയുടെ മുഖത്തോടു സാദൃശ്യമുണ്ട്. ഈ രൂപസാമ്യത്തെ അധികരിച്ചാണ് ഗണപതിയുടെ സൃഷ്ടി. ഇതിനൊരു കൊറോളറി കൂടിയുണ്ട്. ആനയ്ക്കു മഹാലിംഗം എന്ന പേരുണ്ടായത് പുരുഷലിംഗത്തിന്റെ ഛായയുള്ളതിനാലാണല്ലോ. പുരുഷലിംഗത്തിനു മൂന്നു മുഖങ്ങളുള്ളതിനാൽ അതിനു 'തിരുക്കണ' എന്ന പേരും കിട്ടി. [തിരു (മുരു) എന്നാൽ മൂന്ന് എന്നാണ് മൂലാർത്ഥം.] ഇത് പരമശിവന്റെ മൂത്ത പുത്രനായ ഗണപതിയുടെ പിന്നാമ്പുറം. ഇനി സുബ്രഹ്മണ്യന്റെ കഥ കേൾക്കുക.

മൂലദ്രാവിഡത്തിൽ കേയം എന്നാൽ പ്രായപൂർത്തിയാവുമ്പോൾ സ്ത്രീയോനിക്കു ചുററും കാണപ്പെടുന്ന കറുത്തരോമം എന്നാണർത്ഥം. കറുത്ത ലൂയിനി എന്ന ആശയത്തിന്റെ സംസ്കൃതവൽക്കരിച്ച പദമാണ് കാർത്യായനി. യുവതി, കന്യക, കുമാരി എന്നൊക്കെ അർത്ഥം.

ശൂലം ആത്മത്തിന്റെയും ലിംഗത്തിന്റെയും പ്രതിരൂപമെന്നതുപോലെ യോനിയുടെയും ശക്തിയുടെയും ചിഹ്നമാണു 'വേൽ.' വേൽ (യോനി) ഉള്ളവൾ വല്ലി (വള്ളി). വള്ളിയുടെ പുരുഷൻ (കണവൻ) വേലൻ. (ചിത്രം നോക്കുക.)

(വേൽ + ആൻ = വേലൻ)

വേൽ കൈയിലേന്തിയവനാണു വേലായുധൻ. യോനിക്കു ചുററുമുള്ള രോമാവലിയിലൂടെ ദൃശ്യമാകുന്ന സ്കന്ദത്തിൻെറ ഛായയാണു മയിലിനുള്ളത്. ഇക്കാരണത്താൽ മയിലിന് 'കേയ'മെന്നു പേരുണ്ടായി. ഇതേ കാരണത്താൽത്തന്നെയാണ് കാർത്തികേയൻ മയിൽ വാഹനനായതും, മയിൽ ദേവാലയ പക്ഷിയായതും. മാത്രമല്ല, കാർത്തികേയനോടൊപ്പമുള്ള മയിൽ നില്ക്കുന്നത് പാമ്പിൻപുറത്താണ്. നദീതടസംസ്കാരകാലത്താണ് ഈ ചിഹ്നത്തിൻെറ ജനി എന്നതിനു ഇതിൽപ്പരമൊരു സൂചന ആവശ്യമില്ലല്ലോ.

പ്രാചീന ദ്രാവിഡത്തിൽ സന്താനോല്പാദനത്തിനു പ്രായം തികഞ്ഞ പുരുഷലിംഗത്തിനു 'മാരം' എന്നാണു പേര് പറഞ്ഞിരുന്നത്. ഇതിൻെറ മൂർത്തീകരണമാണ് മാരൻ (മരം+ ആൻ=മാരൻ). മദനോ മന്മഥോ മാരഃ കാമ പഞ്ചസര സ്മര എന്ന വാക്യമോർക്കുക.

ലൈംഗികതയെക്കുറിച്ച ഈ നിഗമനത്തിൽനിന്നാണ് രസകരമായ മറെറാരു സങ്കല്പത്തിൻെറ ഉയിർപ്പ്-യക്ഷി. സൈന്ധവ കാലത്ത് സ്വന്തമായ ദുർന്നടത്ത കൊണ്ടോ സാമൂഹികമര്യാദ ലംഘിച്ചതുകൊണ്ടോ കുടുംബജീവിതം നിഷേധിക്കപ്പെട്ട യുവതികൾ 'ഇയക്കി' എന്ന പേരിലാണറിയപ്പെട്ടിരുന്നത്. സമുദായത്തിൻെറ ക്രമങ്ങൾ ലംഘിച്ചിരുന്ന ഇക്കൂട്ടർ, യുവാക്കന്മാരെ പ്രലോഭിപ്പിച്ച് വരുതിയിലാക്കാൻ തുനിഞ്ഞിരുന്നിരിക്കണം. ഇയക്കികളെ സമൂഹം വെറുക്കുകയും ഭയപ്പെടുകയും ചെയ്തു. ഈ 'ഇയക്കി'യാണ് സംസ്കൃതവൽക്കരിക്കപ്പെട്ട് 'യക്ഷി' യായത്.

രാമൻെറ ഗവേഷണ സഞ്ചിക നിറയെ ഇത്തരം രസാവഹങ്ങളും ഒപ്പം മർമ്മഭേദിയുമായ കഥകളാണ്. വിസ്താരഭയത്താൽ അവയൊന്നും ഇവിടെ നിരത്താനാവില്ലതന്നെ. എങ്കിലും, വാക്കിൻെറ ഉണ്മതേടിയുള്ള ഈ ജീവിതയാത്രയുടെ അന്തിമ ഫലങ്ങളെല്ലാം വിരൽ ചൂണ്ടുന്നത് അതീവ ശ്രദ്ധേയമായ ഒരു ബിന്ദുവിലേക്കാണ്. നമ്മുടെ പുരാണങ്ങളുടെയും മതങ്ങളുടെയും ഐതിഹ്യങ്ങളുടെയുമെല്ലാം ഭൂമിക ഒന്നേ ഒന്നു മാത്രമാണ്-തികച്ചും വൈയക്തികമായ ലൈംഗികത. രാമൻെറ തിയറി അംഗീകരിക്കപ്പെട്ടാൽ ഓരോ വാക്കും പിറന്നിരിക്കുന്നത് ലൈംഗികയോടു ബന്ധപ്പെട്ടാണെന്ന് സമ്മതിക്കേണ്ടിവരും. നമ്മുടെ ആത്മീയതാ സങ്കല്പനമത്രയും ഇതേ നാഭിയിലാണുയിർകൊണ്ടതെന്നു തിരിച്ചറിയേണ്ടിവരും.

അത്തരമൊരു തിരിച്ചറിവ്, നമ്മുടെ സഞ്ചിതമായ വിശ്വാസപ്രമാണങ്ങളെയും ഭാഷാശാസ്ത്രത്തെയും അപ്പാടെ തകിടംമറിച്ചെന്നുവരാം. ഒരുപക്ഷെ ഈ ഭയമാവാം രാമൻെറ നിഗമനങ്ങൾക്കു നേരെ അക്കാദമിക് പണ്ഡിതൻ മനഃപൂർവ്വമായ ഒരു നിഷേധബുദ്ധി പ്രകടിപ്പിക്കാൻ കാരണം. പഠിച്ച പല്ലവി തിരുത്തിക്കുറിക്കാനുള്ള മനസ്സില്ലായ്മ. വ്യവസ്ഥാപിത പദ്ധതികളുടെ ചില്ലുമേടയിൽനിന്നു പുറത്തിറങ്ങാനുള്ള മടി. ഈ പോയിൻറിൽ വച്ചുതന്നെയാണ് രാമൻെറ വാക്കുകൾക്കു ജീവിതത്തിനു സാംഗത്യമാവുന്നത്.

''എൻെറ കണ്ടെത്തൽ ഒരു പുതിയ ചിന്താപദ്ധതിക്കു തുടക്കമാകുമെന്നും ആ മനുഷ്യസാഹോദര്യത്തിനും മതേതരബോധത്തിനും അന്ധതകളിൽനിന്നുള്ള മോചനത്തിനും ഉതകുന്ന പരിതഃസ്ഥിതി സൃഷ്ടിക്കുമെന്നും എനിക്കുറപ്പുണ്ട്. എൻെറ യത്നം ഏതെങ്കിലും വിശ്വാസങ്ങൾക്ക്, എതിരല്ല, എന്നാൽ എല്ലാ അന്ധവിശ്വാസങ്ങൾക്കും എതിരാണുതാനും.''

അംഗീകൃത ചിന്താപദ്ധതികളെ അപ്പാടെ പിഴുതെറിയുന്ന ഈ പുതിയ നിഗമനസഞ്ചയത്തിന് അംഗീകാരം ലഭിക്കാം. ലഭിക്കാതിരിക്കാം. എന്നാൽ ഒരു പുരുഷായുസ്സു നീണ്ട ഈ അന്വേഷണ തപസ്സുയർത്തുന്ന കാതലായ ഒരു ചോദ്യമുണ്ട്.

സൈന്ധവ മുദ്രകളുടെ അർത്ഥനിഗമനത്തിൽ രാമനു പിഴച്ചുവെങ്കിൽ, എന്താണ് പിന്നെ ശരിയായ അർത്ഥം? ഈ നിഗമനങ്ങളെ എതിർക്കുന്നവർ അതു കണ്ടെത്താൻ ബാധ്യസ്ഥരാണ്. അല്ലാതെ ഫെയർ സർവീസിനെപ്പോലെ വെള്ളത്തിൽ തല്ലുകയും ഓളത്തിൽ പൂട്ടുകയും ചെയ്യുന്നത് അറിയാനുള്ള മനുഷ്യാവകാശത്തോടുള്ള നിഷേധാത്മക നിലപാടാണ്. അതിലുപരി ഒരു പുരുഷായുസ്സു നീണ്ട അന്വേഷണ തപസ്യയോടു കാട്ടുന്ന അനീതിയാവും.

കാരണം, കൊടുങ്ങല്ലൂർക്കാരൻ രാമന് കേവലം കേമനാവാൻവേണ്ടി മാത്രമായിരുന്നെങ്കിൽ എന്തെല്ലാം മാർഗ്ഗങ്ങളുണ്ടായിരുന്നു. മനുഷ്യവംശത്തിൻെറ വേരുകൾ തേടി ഒരു ജീവിതം 'പാഴാ'ക്കേണ്ടിയിരുന്നില്ലല്ലോ.

അക്ഷരപ്പൊരുൾ തേടി ജന്മം ഹവിസ്സാക്കിയ ഈ മുത്തച്ചൻ ഇന്നു ഖിന്നനാണ്. ചോര നീരാക്കി താൻ കടഞ്ഞെടുത്ത അറിവ് പകർന്നുവാങ്ങാൻ ആരാനും വരുമോ എന്ന ആത്മനൊമ്പരം.

ഉള്ളറിവിൻെറ മന്ത്രദീക്ഷ ഏററുവാങ്ങാൻ ആളില്ലാതെ ഈ ജ്ഞാനവൃദ്ധൻ സ്വയമൊരു ഭിക്ഷാംദേഹിയായി നമുക്കു മുന്നിൽ നില്ക്കുന്നു. ഭിക്ഷാഹ്നമായ് സ്വയമർപ്പിക്കാൻ ഒരു ശിഷ്യനെപ്പോലും കിട്ടാതെ. ഇതൊരു ട്രാജഡിയാകാതിരുന്നെങ്കിൽ...

## സിനിമ, സിനിമ

39-ാം പേജിൽനിന്നും തുടർച്ച

പരസ്യം?

പോസ്ററർ മദിരാശിയിൽത്തന്നെ ചെയ്യിക്കുകയാണ്. ശിവകാശി കുഴപ്പമില്ല. പക്ഷേ, ആള് കൂടെപ്പോയി നില്ക്കണം. അല്പം റേറ്റു കൂടുതലാണ്, മദ്രാസിൽ. പക്ഷേ, ക്വാളിററിയും സമയവും. പോസ്റ്ററെല്ലാം അടുത്ത തിങ്കളാഴ്ച എത്തും. ആദ്യത്തെ പത്രപ്പരസ്യം ഞായറാഴ്ച വരും. ക്വാർട്ടർ പേജ്. പിന്നെ വെള്ളിയാഴ്ചയും. ഒരു എട്ടിലൊന്ന് തിങ്കൾ, ബുധൻ റിപ്പീററ്. അടുത്ത വെള്ളിക്ക് രണ്ടാം വാരം പരസ്യം. ഇത്രയും ബുക്കുചെയ്തു. അതു പോരേ?

മതി.

റേഡിയോയിൽ?

അത് ഏർപ്പാടാക്കി. ടി.വിയിൽ ചിത്രഗീതത്തിലും ആദ്യത്തെ മൂന്നാഴ്ചയ്ക്കു ബുക്കു ചെയ്തു.

ചാക്കോച്ചൻ പറഞ്ഞു.

മേനോൻസാറിൻെറ പടമാണിത്, ഇനിയും. എന്തു സഹായമാ ഞങ്ങളിൽനിന്ന് വേണ്ടതെന്നു പറഞ്ഞാൽ മതി.

മേനോൻ പറഞ്ഞു.

സത്യത്തിൽ ഈ പടം അന്ന് പ്രൊജക്ഷൻ കണ്ടപ്പോൾ എനിക്കിഷ്ടപ്പെട്ടു. നല്ല ഒരു പടം. ആർട്ടെന്നോ; കമേഴ്സിയലെന്നോ തരംതിരിക്കാതെ, സാധാരണ പ്രേക്ഷകനു മനസ്സിലാകുന്ന ഉത്തമ സിനിമ. ദിവാകരനും ചന്ദ്രഹാസനും ചാക്കോച്ചനും ഇതിനുവേണ്ടി യത്നിച്ച എല്ലാവർക്കും ഇതിൽ അഭിമാനിക്കാം. പടം ബോക്സാഫീസിൽ വിജയിക്കുമോ, ഞാൻ പൊട്ടുമോ ഇല്ലയോ എന്നത് പ്രസക്തമല്ല. എനിക്ക് യാതൊരു പ്രയത്നവുമില്ലാതെ ഒരു തമിഴ് അടിപ്പടത്തിൽ ഇത്രയും പൈസ കിട്ടി. അതൊരു നല്ല മലയാളം സിനിമ പ്രദർശനത്തിനെത്തിക്കാൻ ഉപകരിച്ചു. അത്രയുമേ ഞാൻ കരുതുന്നുള്ളു. ഇതും പണമുണ്ടാക്കിയാൽ നമുക്ക് ആ പണം വീണ്ടും നല്ല സിനിമകളെടുക്കാൻ ഉപയോഗിക്കാം. സിനിമയിൽ കിട്ടിയത് സിനിമയ്ക്ക്. ഇന്ത്യൻ സിനിമയിലെ ഏററവും വലിയ കോടീശ്വരനും ഏററവും വലിയ പാപ്പരുമായ രാജ്കപൂറാണ് എൻെറ ആരാധ്യപുരുഷൻ.

കാറ് സ്ററുഡിയോ ഗേററ് കടന്ന് കയററം കയറി വളഞ്ഞുതിരിഞ്ഞ് സ്ററുഡിയോ ലാബിൻെറ മുന്നിൽ ചെന്നുനിന്നപ്പോൾ മേനോൻ ചോദിച്ചു.

ഈ സിനിമയുടെ എല്ലാ പ്രവർത്തകരും എത്തിയിട്ടുണ്ടോ, പ്രിവ്യൂക്ക്?

എല്ലാവരെയും ക്ഷണിച്ചിട്ടുണ്ട്. ഇതു കഴിഞ്ഞ് ഒരുമിച്ച് ഡിന്നറും.

മേനോൻ പറഞ്ഞു.

ഈ ഡിന്നർ എൻെറ വകയാണ്; എൻെറ അക്കൗണ്ടിൽ. ഈ നല്ല പടത്തിൻെറ നിർമ്മാതാക്കൾക്കു എൻെറ സമ്മാനം.

(തുടരും)





# ജാനേടത്തിയുടെ അറിവിലേക്ക്

ഇ.വി. ശ്രീധരൻ

ഇന്ന് ജാഥകൾക്ക് പടക്കളം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ജാഥ അനുഷ്ഠാനമായി മാറുന്നു. മുന്നിലും പിന്നിലും പൊലീസിൻെറ സംരക്ഷണത്തോടെ രാജപാതകളെ സ്തംഭിപ്പിച്ചുകൊണ്ട് ഇരമ്പിവരുന്ന ജാഥകളെ ജനങ്ങൾ ഭയപ്പെടുന്നു, ശാപവചനങ്ങളെറിയുന്നു.

കേരള തലസ്ഥാനത്ത് ജാഥകൾക്ക് ഒരു പഞ്ഞവുമുണ്ടാകാറില്ല.തലസ്ഥാനത്തേക്ക് എല്ലാ വലിയ ജാഥകളും കൊണ്ടുവരികയെന്നത് കേരളത്തിൻെറ ഒരു ലക്ഷ്യം തന്നെയായിരിക്കാം. തിരുവനന്തപുരത്തെ നഗരപാതകൾക്ക് പെരുകിപ്പെരുകി വരുന്ന ജാഥകളോടുള്ള വികാരം എന്താണെന്ന് നമുക്കറിഞ്ഞുകൂടാ. എന്തായാലും ജാഥകളോട് വലിയ സ്നേഹത്തിലാണ് ഇവിടത്തെ പാതകൾ എന്നു തോന്നുന്നില്ല. വാഹനങ്ങൾ സ്വന്തമായുള്ള നഗരവാസികളും ജാഥകളോട് സ്നേഹത്തിലൊന്നുമല്ല. പക്ഷേ ആര് അമർഷം കൊണ്ടാലും ജാഥകളുടെ എണ്ണവും നീളവും കൂടിക്കൊണ്ടേയിരിക്കും. ഒരുപക്ഷേ ഏററവും കൂടുതൽ ജാഥകളെ സ്വീകരിക്കുന്ന ഒരു സംസ്ഥാന തലസ്ഥാനമാണ് തരുവനന്തപുരം. ജാഥകളുടെയും സമരങ്ങളുടെയും നഗരം. പൊലീസ് വാഹനങ്ങളുടെ അകമ്പടി ഇക്കാലത്തെ ജാഥകളുടെ സൗന്ദര്യവും ഗാംഭീര്യവും വർദ്ധിപ്പിക്കുന്നു.

തലസ്ഥാനത്തെ ജാഥയിൽ സ്ത്രീകളെ കാണുമ്പോൾ എൻെറ ഓർമ്മയിൽ നിന്ന് മനസ്സിലേക്കെന്നും വന്നെത്തുക എൻെറ ഗ്രാമത്തിലെ പഴയ ജാഥ ജാനേടത്തിയാണ്. ജാനേടത്തിക്ക് തലസ്ഥാനത്തെ ജാഥയിൽ പങ്കെടുക്കാനുള്ള ഭാഗ്യം ഉണ്ടായിട്ടില്ല. ഇനി വരാനും ഇടയില്ല. ജാനേടത്തി വൃദ്ധയായിക്കഴിഞ്ഞു. ജാഥയോടുള്ള ഭ്രമവും അണഞ്ഞു കാണും.

മലയാളമണ്ണിലെ വിപ്ളവബോധത്തിൻെറ സൂര്യോദയത്തിൽ സുന്ദരമായ നാളെയെ സ്വപ്നം കണ്ടുകൊണ്ട് ജാഥയിൽ മുന്നിട്ടിറങ്ങിയ ഒരു കാർഷിക തൊഴിലാളിയായിരുന്നു ജാനേടത്തി. പാടത്തുനിന്നു പറന്നുവന്ന പൈങ്കിളിയെന്നോ പൊന്നരിവാളിൻെറ കാമുകിയെന്നോ ഏതായാലും ഞാൻ ജാനേടത്തിയെ വർണ്ണിക്കുന്നില്ല.

കമ്മ്യൂണിസ്ററുകാരുടെ ജാഥയ്ക്കാണ് വയൽപ്പണിക്കാരിയായ ജാനേടത്തി ആദ്യമായി ഇറങ്ങിത്തിരിച്ചത്. ചുവന്ന ബ്ളൗസ്സണിഞ്ഞ് കുപ്പിവളയിട്ട കൈകൾ ആകാശത്തിനു നേരെ ഉയർത്തി കരളുറപ്പിച്ച് സിന്ദാബാദ് വിളിച്ചു നീങ്ങിയ ജാനേടത്തി ഒരു വിപ്ളവ സ്മൃതിപോലുമാണ്.

ക്രമേണ മററു സ്ത്രീകൾക്ക് ജാഥ ജാനേടത്തി ഒരു പ്രചോദനകേന്ദ്രമായി. മററനേകം സ്ത്രീകൾ ജാനേടത്തിയുടെ വഴികൾ പിന്തുടർന്നപ്പോൾ ജാഥയിലെ സ്ത്രീകളുടെ നിര വലുതായി. വിവിധ പ്രായങ്ങളിലുള്ള സ്ത്രീകളെ ജാനേടത്തി ജാഥയ്ക്കിറക്കി. അങ്ങനെയാണ് ജാനേടത്തി ജാഥജാനേടത്തിയായത്. ഈ പോക്ക് ജന്മിമാർക്കും ഭാരത സ്ത്രീകൾതൻ ഭാവശുദ്ധി വിശ്വാസക്കാർക്കും കമ്മ്യൂണിസ്ററു പാർട്ടിയിലെതന്നെ തറവാടികൾക്കും വലിയ ഇഷ്ടമായില്ല. ഇക്കൂട്ടത്തിൽപ്പെട്ട ആരെങ്കിലുമായിരിക്കാം ജാനുവിനെ ജാഥജാനു എന്ന് ആദ്യമായി വിളിച്ചത്. സ്നേഹമുള്ളവരുടെ നാവിലൂടെ പിന്നീടത് ജാഥജാനേടത്തിയെന്നായതാവാം.

ഒരുനാൾ ജാനേടത്തി പാടത്തുനിന്നു വെളിയിലായി. ജാനുവിനെ ജോലിക്കുവേണ്ട. ജന്മി കാരണം വെളിയിൽ പറഞ്ഞില്ല. പക്ഷേ കാരണം ജാനു ജാഥയ്ക്കു പോകുന്നതാണ്. വയലുള്ള ഒരു ജന്മിയും ജാനുവിനെ അടുപ്പിച്ചില്ല.

ജാനു ജന്മിമാരുടെ മുമ്പിൽ വെററിലവച്ചു തൊഴുതു. വീണ്ടും പാടത്തെത്തിയ ജാനു കമ്മ്യൂണിസ്ററുകാരുടെ ജാഥയിൽ പോകാതെയായി. പിന്നെ ജാനേടത്തിയെ കണ്ടത് കോൺഗ്രസ്സുകാരുടെ ജാഥയിലാണ്. ഖദർ തൊപ്പിയും ഖദർ സാരിയുമുടുത്ത ജാനു. ജാനുവിനെ മൂത്ത കോൺഗ്രസ്സുകാർ തീരെ ഇഷ്ടപ്പെട്ടില്ല. ജാഥയിൽ പെണ്ണുങ്ങളുണ്ടാവുന്നത് അന്നത്തെ തലനരച്ച കോൺഗ്രസ്സുകാർ ഒരശ്ലീലമായിട്ടാണ് കരുതിയത്.

ജാനു വീണ്ടും ജാഥ മാറി–കോൺഗ്രസ്സിനും കമ്മ്യൂണിസ്ററിനും ഇടയിലുള്ളൊരു പാർട്ടിയുടെ ജാഥയിലേക്ക്. ജാനേടത്തി അവിടെയും സ്ഥിരമായി നിന്നില്ല. അപ്പോഴേക്കും ഏററവും വലിയ പാർട്ടിയായിക്കഴിഞ്ഞ കമ്മ്യൂണിസ്ററ് പാർട്ടിയുടെ ജാഥയിലേക്കുതന്നെ ജാനു വീണ്ടും ചേക്കേറി. പിന്നീട് ജാഥ മാറുന്നതിൽ ജാനുവിന് ഒരു മനഃപ്രയാസവുമില്ലാതായി. അങ്ങനെ ജാഥ മാറിമാറി, എല്ലാ ജാഥകളും മടുത്ത്, ജാനേടത്തി വൃദ്ധയുമായി. പഴയ കാലത്തെ ജാഥക്കാരികളിൽപ്പെട്ട ഇങ്ങനെയോരോ ജാനേടത്തിമാരെ കേരളത്തിലെ മിക്ക ഗ്രാമങ്ങളിലും കണ്ടെന്നുവരും.

ഈ കുറിപ്പ് ജാനേടത്തിയുടെ അറിവിലേക്കുള്ളതാണ്. ജാനേടത്തിയുടെ തലമുറ ഇപ്പോഴും ജാഥയിലൂടെ നീങ്ങുന്നുണ്ട്. അവർ മഹാജാഥകളിലെ വെറും തലകൾ മാത്രം.

ജാനേടത്തീ,

കേരളത്തിലാദ്യമായി ഒരു ജാഥയുണ്ടായതെന്നാണെന്ന് എനിക്കറിയില്ല. ജാഥയുടെ ചരിത്രം പറയുന്ന പുസ്തകങ്ങളൊന്നും ഇതുവരെ ഉണ്ടായിട്ടില്ലെന്നാണ് എൻെറ അറിവ്.

കാര്യവട്ടത്തും തേഞ്ഞിപ്പലത്തും എന്തേ ജാഥ ഇന്നേവരെ ഒരു ഗവേഷണ വിഷയമായില്ല. കശുമാങ്ങ വന്ന വഴിയും ചെത്തിൻെറ ചെത്തവുമൊക്കെ ഗവേഷണവിഷയമായിട്ടും ജാഥയെന്തേ അക്കാദമിക് തലത്തിലേക്കു കയറാത്തത്? ജാഥയുടെ ചരിത്രം, മനഃശാസ്ത്രാംശം, സാമ്പത്തിക വശം, പ്രസ്ഥാനങ്ങളും അവ സംഘടിപ്പിച്ച ജാഥകളും നമുക്കുണ്ടാക്കിയ നേട്ടം, സ്ത്രീകളും ജാഥയും ഇവയെല്ലാം ഗവേഷണ വിഷയങ്ങളാണ്.

ജാഥയുമായി ബന്ധപ്പെട്ട എത്രയെത്ര കഥാപാത്രങ്ങൾ!

ഈയിടെ തിരുവനന്തപുരം ജില്ലയിലെ ഒരു മലമ്പ്രദേശ ഗ്രാമത്തിൽ വച്ച് ജാഥകൊണ്ടു

ജീവിച്ച ഒരു വൃദ്ധനെ കാണാനിടയായി. ഇപ്പോൾ കാര്യമായ ജോലിയൊന്നുമില്ല. പക്ഷേ ജോലി ചെയ്താലേ ജീവിക്കാൻ കഴിയൂ. വിറക് ശേഖരിച്ചുവിററാണ് ഇക്കാലത്ത് അദ്ദേഹം ജീവിച്ചുപോരുന്നത്. വൃദ്ധന് എഴുത്തും വായനയും കമ്മ്യൂണിസ്ററും കോൺഗ്രസ്സും സി.പി.ഐയും ആർ.എസ്.പിയുമൊന്നുമറിയില്ല. തലസ്ഥാനത്ത് പണ്ടു നടന്ന പല കക്ഷികളുടെയും ജാഥയ്ക്ക് ഈ വൃദ്ധൻ ലോറിയിൽ ആളുകളെ കയററി അയച്ചിട്ടുണ്ട്. അക്കാലത്ത് ജാഥയ്ക്ക് ആളുകളെ സംഘടിപ്പിക്കാൻ കഷ്ടപ്പാടൊന്നുമുണ്ടായിരുന്നില്ല. ഇന്ന് പക്ഷേ പ്രയാസമാണ്. ആളുകൾക്കൊക്കെ വിദ്യാഭ്യാസായിപ്പോയി. പറഞ്ഞാ കേൾക്കാതായി. തിരുവനന്തപുരത്തിന്നിപ്പോൾ ഡിമാൻെറാന്നും ഉണ്ടാകാറില്ല.

കൂലിജാഥയുടെ കാലം കേരളത്തിൽ അവസാനിച്ചോ? തീർത്തു പറയാറായില്ല. പുതുതായി ജന്മംകൊണ്ട വലിയ വായുള്ള ചില ഈർക്കിൽ പാർട്ടികൾ കാഴ്ചവയ്ക്കുന്ന മഹാപ്രകടനത്തിലെ ആളുകൾ എവിടെ നിന്നാണ് വരുന്നത്? ഏതായാലും ആ പാർട്ടികളുടെ അംഗബലത്തിൽ നിന്നല്ല.

വൃദ്ധൻ പണ്ടത്തെ കഥ വിസ്തരിച്ചു പറഞ്ഞു. താൻ തിരുവനന്തപുരത്തേക്ക് ജാഥയ്ക്ക് ആളുകളെ സംഘടിപ്പിച്ചുകൊടുത്ത കഥ കേട്ടാലാരും ചിരിച്ചുപോകും. ഓർമ്മക്കുറിപ്പെഴുതാൻ പാവം വൃദ്ധന് അക്ഷരങ്ങളറിഞ്ഞുകൂടാ.

ആളുകൾ വാസ്തവത്തിൽ ലോറിയിൽ കയറി തിരുവനന്തപുരമൊന്നു കാണാൻ വരുന്നതാണ്. മുദ്രാവാക്യം വിളിച്ചുതളരുമ്പോഴും സമയം വൈകുമ്പോഴും കൂലിജാഥക്കാർ ജാഥ പൊട്ടിച്ച് പിന്തിരിഞ്ഞ് ലോറിയുടെ അടുത്തേക്കോടും. ജാഥ മുറിയും. കൊടിയും വടിയും റോഡിലാവും. തിരുവനന്തപുരത്തെത്തിയാൽ ജാഥയ്ക്കാണ് വന്നതെന്ന കാര്യമങ്ങ് മറന്നുകളയും. പിന്നെ കഴിയുന്നത്ര വേഗം തിരിച്ചുപോരാനുള്ള തിടുക്കമായിരിക്കും. കൂലിജാഥയിലുള്ള വിശ്വാസം ഇരുപക്ഷത്തും ക്രമേണ നഷ്ടപ്പെട്ടു. എന്നാലും കേരളത്തിൽ കൂലിജാഥ പൂർണ്ണമായി അവസാനിച്ചുവെന്നു തോന്നുന്നില്ല. പക്ഷേ തമിഴ്നാട്ടിലും ആന്ധ്രയിലും കർണ്ണാടകത്തിലുമൊന്നും കൂലിജാഥയുടെ കാലം അവസാനിച്ചിട്ടില്ല. ഗ്രാമീണ ദരിദ്രവിഭാഗം ജന്മിമാരുടെ അടിമകളാണ്. ഭൂപ്രഭുക്കന്മാർ പാർട്ടിക്കും നേതാവിനും ഉറപ്പുകൊടുക്കുകയാണ്–ഇത്ര ആളുകളെ തരാം. പറഞ്ഞതിൽ കൂടുതലല്ലാതെ ഒരിക്കലും കുറയുകയില്ല. ഉത്തരേന്ത്യൻ ഗ്രാമങ്ങളിലെ ദരിദ്രജനവിഭാഗം നിരക്ഷരരും അപരിഷ്കൃതരും ആലംബഹീനരുമായി നിലനില്ക്കുന്നതിൻെറ ഗുണമനുഭവിക്കുന്നത് ജാഥകളാണ്–നഗരത്തെ കീഴടക്കുന്ന ജാഥയ്ക്കുവേണ്ടി, നഗരത്തെ പ്രകമ്പനം കൊള്ളിക്കുന്ന ജാഥയ്ക്കുവേണ്ടി, നഗരത്തെ ജനപ്രളയമാക്കുന്ന ജാഥയ്ക്കുവേണ്ടി, നഗരം ജനസമുദ്രമായിമാറുന്ന ജാഥയ്ക്കു വേണ്ടി...

ജാഥ നമ്മുടെ രാഷ്ട്രീയ ജീവിതത്തിൻെറ മാത്രമല്ല; മററു പലതിൻെറയും ഭാഗമായിക്കഴിഞ്ഞു. കായികവിനോദത്തിനും കൃഷ്ണ ഭഗവാനും ഗണപതിക്കുമൊക്കെ ഇപ്പോൾ ജാഥയുണ്ട്.

ജാന്വേടത്തിക്കറിയാമോ ഈ ജാഥ എന്ന പദത്തിൻെറ അർത്ഥമെന്താണെന്ന്? നിങ്ങളുടെ പേരിന് നെററിപ്പട്ടമായി നില്ക്കുന്ന ഒരു പദം കൂടിയല്ലേ? ജാഥ ഒരു പഞ്ചാബി പദമാണ്. പഞ്ചാബിലെ ഗ്രാമീണരുടെ കൂട്ടായ നടപ്പിനാണ് ജാഥ എന്നു പറഞ്ഞുപോന്നത്. പിന്നീട് ദേവാലയത്തിലേക്കുപോകുന്ന സിക്ക് തീർത്ഥാടകരെയും ജാഥ എന്നു വിളിച്ചുതുടങ്ങി. ആളുകളുടെ കൂട്ടം ചേർന്നുള്ള നടപ്പ്. ഇപ്പോൾ പഞ്ചാബിലെ ഏതു രാഷ്ട്രീയ നേതാവിനെയും ജാഥേ ദാർ എന്നാണ് വിളിക്കുക. കൂട്ടായി നീങ്ങുന്നവരുടെ അധിപനാണല്ലോ നേതാവ്. ജാഥ നമ്മുടെ സ്വന്തമായ നിലയ്ക്ക് ജാഥേദാറും സ്വന്തമാകേണ്ടതാണ്.

കേരളത്തിലാദ്യമായി ആരായിരിക്കും ഒരു ജാഥ സംഘടിപ്പിച്ചിരിക്കുക? രാജഭരണം ജാഥയുടെ കാലമല്ല. വേലുത്തമ്പിദളവയുടെ പ്രക്ഷോഭകാലത്ത് ജാഥ എന്ന പദം മലയാളമണ്ണിലെത്തിയിട്ടില്ല. സ്റ്റേറ്റ് കോൺഗ്രസ്സിൻെറ ഉത്ഭവത്തോടെയാവാം തിരുവിതാംകൂറിൽ ജാഥയുണ്ടായത്. ദേശീയ സ്വാതന്ത്ര്യസമരത്തിൻെറ തുടക്കത്തിൽത്തന്നെയാവാം മലബാർ പ്രദേശത്തും ആദ്യമായി ജാഥയുണ്ടായത്. കേരളത്തിൽ ജാഥയ്ക്ക് വർണ്ണപ്പൊലിമയും ഗാംഭീര്യവും ഉണ്ടായത് കമ്മ്യൂണിസ്ററു പാർട്ടിയുടെ വരവോടുകൂടിയാണ്. ജനകീയ ശക്തിയുടെ ആത്മാവിഷ്കാരം എന്ന നിലയിൽ ജാഥയുടെ നീളം കൂടിക്കൂടിവന്നു. ജനങ്ങളുടെ പ്രതിഷേധവും ദുഃഖവും പരാതികളും അവകാശബോധവും സ്വാതന്ത്ര്യദാഹവും ജാഥ രാജപാതകളിൽ ചിത്രപ്പെടുത്തുന്നു. ജാഥ പ്രതിഷേധത്തിൻെറ ജനകീയ കല കൂടിയായി മാറി.

ജനങ്ങളുടെ പ്രതിഷേധത്തിന് സ്ഥാനമില്ലാത്ത രാജഭരണം പോയി. ഇന്ത്യ ഇന്ത്യാക്കാർക്കു വിട്ടുകൊണ്ട് ബ്രിട്ടീഷുകാരും പോയി. ജാന്വേടത്തിയുടെ നേതാക്കന്മാരുടെ ഭരണം വന്നു. പക്ഷേ ജാഥയുടെ പ്രസക്തി വർദ്ധിച്ചതേയുള്ളൂ. ജാന്വേടത്തിയുടെ നേതാക്കന്മാരോടു പ്രതിഷേധിച്ചുകൊണ്ട് ജാന്വേടത്തിമാരുടെ ജാഥകൾ അനന്തതയിലേക്കു നീളുന്നു.

ജാന്വേടക്കത്തി ജാഥയ്ക്കു പോകുന്ന കാലത്ത് ജാഥയ്ക്ക് ജാന്വേടത്തിയുടെ വർഗ്ഗമേ ഉണ്ടായിരുന്നുള്ളു. പ്രതിഷേധത്തിൻെറ ആ പതാക ഇപ്പോൾ എന്തെല്ലാം ജ്വരങ്ങളാണ് പാതകളിൽ പടർത്തിക്കൊണ്ടിരിക്കുന്നത്! ജാന്വേടത്തി ജാഥയിൽ നീങ്ങുമ്പോൾ ചിരിച്ചവരും ഇന്ന് ജാഥക്കാരായി. ജാന്വേടത്തിയുടെ ആ ആദിപതാക ആരെല്ലാം തട്ടിപ്പറിച്ചു. ജാന്വേടത്തിയുടെ പ്രതിഷേധത്തിൻെറ ആയുധം തട്ടിയെടുത്ത് ഡെയ്സ്നോൺ വിളിയും ഡി.എ മുറവിളികളും മററുമായി റോഡുകളിലും അവർ തങ്ങളുടെ ആധിപത്യം സ്ഥാപിക്കുന്നു.

വർഗ്ഗഭാവങ്ങളൊന്നുമില്ലാത്ത ജാഥഭ്രാന്തിലൂടെയും കേരളം അങ്ങനെ വളരുകയാണ്. ജന്മിയോടും പൊലീസിനോടും വ്യാപാരികളോടും ഇനി ജാഥകൊണ്ട് പൊരുതാൻ വയ്യ. കാരണം അവർക്കുമുണ്ട് ജാഥകൾ. ജാഥകളുടെ പടഹം കൊണ്ടുള്ള ഈ കളിയിൽ പലപ്പോഴും നമ്മുടെ രാഷ്ട്രീയക്കാരും തോററുപോകുന്നില്ലേ? ജാതി മഹാജനങ്ങളും മത മഹാജനങ്ങളും ജാഥയുടെ നീളം കൂട്ടിക്കൊണ്ടിരിക്കുകയാണല്ലോ.

ഈ എല്ലാ മഹാജനങ്ങളുമുണ്ടാക്കുന്ന ആരവത്തിൻെറ പൊരുളിനെക്കുറിച്ച് ജാന്വേടത്തി ചിന്തിച്ചിരിക്കുമോ? ജാന്വേടത്തി ചിന്തിച്ചിരിക്കുകയില്ല എന്ന തോന്നലുള്ളതുകൊണ്ട് ഞാൻ അല്പമൊന്നു ചിന്തിക്കുകയാണ്.

ഒരു തലയും ഒരു ഉടലും ചേർന്നതാണ് ഒരു മനുഷ്യൻ അഥവാ മനുഷ്യവ്യക്തി. ഈ മനുഷ്യവ്യക്തി തനിച്ചാണ് ശാകുന്തളമെഴുതുന്നതും റിലേററിവിററി തിയറി കണ്ടുപിടിക്കുന്നതും. ഒന്നിലധികം തലകൾ കൂടിച്ചേർന്നാൽ ഒരു വ്യക്തി തനിച്ച് ചെയ്യുന്നതു ചെയ്യാൻ കഴിയില്ല. അനേകം തലകൾ കൂടിച്ചേർന്നു ചെയ്യുന്ന കാര്യം ഒരു വ്യക്തിക്ക് ഒററയ്ക്ക് ചെയ്യാനും കഴിയില്ല. ഇവിടെ 'ഒരാൾ', 'ആൾക്കൂട്ടം' എന്നീ രണ്ടു സത്യങ്ങൾ നമ്മുടെ മുമ്പിലെത്തുന്നു.

വ്യക്തിസത്ത എന്ന ഒന്നുണ്ടല്ലോ. ആ സത്തയല്ല ജാഥയുടെ സത്ത. ജാഥയുടെ ആത്മാവ് ആൾക്കൂട്ട സത്തയിലാണ് മുങ്ങി നില്ക്കുന്നത്. കുറേ ആളുകൾ ചേർന്ന് ഒരാൾക്കൂട്ടമാവുന്നത് ശക്തി സ്വരൂപിച്ചെടുക്കാൻ വേണ്ടിയാണ്. ആ ശക്തിയുടെ പ്രകടനമാണ് ജാഥയുടെ ലക്ഷ്യം. അടിച്ചമർത്തപ്പെട്ടവരുടെ, മർദ്ദിതരുടെ താഴ്ത്തപ്പെട്ടവരുടെ, അസ്പൃശ്യരുടെ ശക്തിപ്രകടനം. ഒരാളായിപ്പറഞ്ഞാൽ മർദ്ദകൻെറ ചെവിയിൽ വീഴാത്തത് ആയിരങ്ങളായിപ്പറഞ്ഞാൽ വീഴുമെന്നുള്ള അറിവിൻെറ ആവിഷ്കാരമാകുന്നു ജാഥ. ഇത് ജാഥയുടെ ആദിബീജം നമുക്ക് നല്കുന്ന അറിവ്.

എത്രയെത്ര പടക്കളങ്ങളിലേക്ക് എത്രയെത്ര ജാഥകൾ നമ്മുടെ കൺമുന്നിലൂടെ നീങ്ങിപ്പോയി. പക്ഷേ, ശത്രുക്കൾ വളരെയൊന്നും മരിച്ചുവീണില്ല.

പടക്കളത്തിലേക്കോ? അതെ, പടക്കളത്തിലേക്കുതന്നെ. ഗാന്ധി പാർക്കിലേക്കോ മാനാഞ്ചിറ മൈതാനിയിലേക്കോ ആവാം ജാഥ നീങ്ങുന്നത്; ജാഥയിലെ ആളുകളുടെ മനസ്സ് നീങ്ങുന്നതാവട്ടെ അജ്ഞാതമായ ഏതോ പടക്കളത്തിലേക്കും. പടക്കളത്തിലേക്കു നീങ്ങാനുള്ള മനുഷ്യമനസ്സിൻെറ ആദിവാസനയായിരിക്കില്ലേ ജാഥയിൽ നീങ്ങുമ്പോൾ ഉണരുന്നത്?

ഇന്ന് ജാഥകൾക്ക് പടക്കളം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ജാഥ അനുഷ്ഠാനമായി മാറുന്നു. മുന്നിലും പിന്നിലും പൊലീസിൻെറ സംരക്ഷണത്തോടെ രാജപാതകളെ സ്തംഭിപ്പിച്ചുകൊണ്ട് ഇരമ്പിവരുന്ന ജാഥകളെ ജനങ്ങൾ ഭയപ്പെടുന്നു, ശാപവചനങ്ങളെറിയുന്നു. ഏതെല്ലാമോ അർത്ഥരാഹിത്യങ്ങളുടെ മൂടൽമഞ്ഞിലൂടെ ഒരനുഷ്ഠാനമായി നമ്മുടെ ജാഥകൾ നീളുന്നു.



ദാസ് ഭാർഗ്ഗവീനിലയം

# മാണി മാധവീയം

## മുപ്പത് മനോവേദനയുടെ ദിവസങ്ങൾ

നിലമ്പൂർ കോവിലകത്തെ വലിയേടം തമ്പുരാൻ അമ്മന്നൂർ ചാച്ചുചാക്യാരെ വിളിച്ചു വരുത്തി കോവിലകത്തുവച്ച് വിശേഷാൽ കൂത്തു നടത്തുകയുണ്ടായി. തദവസരത്തിൽ സദസ്യനായിരുന്ന ഒരു നമ്പൂതിരി 'മററു ചാക്യാന്മാരേയും വിളിക്കേണ്ടതായിരുന്നു' എന്നഭിപ്രായപ്പെട്ടത് തമ്പുരാൻെറ ചെവിയിലെത്തി. പ്രഗല്ഭരായ ചാക്യാന്മാരെ വിളിച്ചുവരുത്തി ഓരോരുത്തരേയും കൊണ്ട് രണ്ടോ മൂന്നോ ദിവസം പ്രബന്ധം പറയിപ്പിക്കണമെന്നു നിശ്ചയിച്ച് തമ്പുരാൻ എല്ലാവരേയും വിവരമറിയിച്ചു. മാധവചാക്യാർക്കും അറിയിപ്പു വന്നു.

വടക്കേമറത്തിലെ വാസുദേവ ചാക്യാർ കൂത്തു തുടങ്ങുന്നതിന് രണ്ടുദിവസം മുമ്പു തന്നെ കോവിലകത്തെത്തി. അവിടുത്തെ സംബന്ധക്കാരായ പൊഴായ നമ്പൂതിരിയുമായി മൂപ്പർ നല്ല താല്പര്യത്തിലായിരുന്നു. 'വാസു നേരത്തെതന്നെ എത്തിക്കോളു' എന്ന് അവർ ക്ഷണിക്കുകയും ചെയ്തിരുന്നു.

പല ദിക്കിൽനിന്നും ചാക്യാന്മാർ കോവിലകത്തേക്കു വന്നുകൊണ്ടിരുന്നു. കൂത്തു തുടങ്ങുന്ന ദിവസം മാധവചാക്യാരുമെത്തി. വാസുദേവചാക്യാർ കൂത്തു പറയുന്നതിനിടയ്ക്ക് പൊഴായ നമ്പൂതിരിമാർ ആദ്യം ചട്ടംകെട്ടിയതനുസരിച്ച് ഫലിതത്തിനുള്ള വക സൃഷ്ടിക്കുന്നതിനുവേണ്ടി സന്ദർഭത്തിനൊത്ത് എഴുന്നേല്ക്കുകയും ഇരിക്കുകയും പൊട്ടിച്ചിരിക്കുകയും മററും ചെയ്തുകൊണ്ടിരുന്നു. അവസാനത്തെ ഒരു ദിവസം മാത്രമാണ് മാധവചാക്യാർക്ക് കൂത്തു പറയാനവസരം കിട്ടിയത്.

ചാക്യാന്മാർക്കുള്ള പ്രതിഫലം കഴിവു പ്രകടിപ്പിച്ചതിനനുസരിച്ച് തരംതിരിച്ചുകൊടുക്കാൻ തമ്പുരാൻ ചാച്ചുചാക്യാരെ ചുമതലപ്പെടുത്തി. തനിക്ക് ദിവസത്തിന് അഞ്ചു രൂപയും വാസുദേവചാക്യാർക്ക് നാലും പൈങ്കുളം രാമചാക്യാർ, നാരായണ ചാക്യാർ, ഇരിങ്ങാലക്കുട മാധവചാക്യാർ തുടങ്ങി മററുള്ളവർക്കൊക്കെ മൂന്നു രൂപ വീതവും ചാച്ചുചാക്യാർ വിതരണം ചെയ്തു. മാധവചാക്യാർക്കു മാത്രം രണ്ടുരൂപ കൊടുത്ത് താഴ്ത്തിക്കെട്ടി. ഇതൊന്നും തമ്പുരാൻ അറിഞ്ഞിരുന്നില്ല. ഓണപ്പുടവ കൊടുക്കുമ്പോൾ അദ്ദേഹം മാധവചാക്യാരെ രണ്ടാം ഗ്രേഡിലാണ് ഉൾപ്പെടുത്തിയിരുന്നത്–വാസുദേവചാക്യാരെ മൂന്നാം ഗ്രേഡിലും. ഈ വിവരം അറിഞ്ഞപ്പോൾ നീലകണ്ഠചാക്യാർ പറഞ്ഞു–"യത്ര ശ്രീയഃ തത്ര നനു ദുഷന്ത" (നന്മ എവിടെയുണ്ടോ അവിടെ ശത്രുക്കളുമുണ്ട്.)

കൊല്ലം പതിനൊന്നാം നൂററാണ്ടിൻെറ അവസാന ഘട്ടത്തിൽ കഥകളിയുടെ പ്രതാപത്തിന് കോട്ടം തട്ടിയതോടെ മനകൾ വകയും അല്ലാത്തവയും ആയ കളരികളും കളിയോഗങ്ങളും നഷ്ടപ്രായമാകാൻ തുടങ്ങി. കൊച്ചിയിൽ തൃപ്പൂണിത്തുറ–കാവുങ്ങൽ കളിയോഗങ്ങളുടെ പ്രവർത്തനം നിലച്ചു. തിരുവിതാംകൂറിലെ തോപ്പിൽ കളിയോഗവും കുറിച്ചി, കാവാലം, വെള്ളങ്ങാട്, പോരുവഴി, പന്തളം, ആററിങ്ങൽ, പരവൂർ എന്നിവിടങ്ങളിലെ കളരികളും ധനാശി പാടി. ഈകാലത്ത് പിടിച്ചു നിന്നത് ഉത്രം തിരുമനസ്സിൻെറ കൊട്ടാരം കഥകളിയോഗവും കടത്തനാട്ടു രാജാവിൻെറ വക കഥകളി യോഗവുമായിരുന്നു.

മണക്കുളം മടപ്പാട്ടിൽ വച്ച് ഒരു 'പൊട്ടക്കളി' കണ്ടപ്പോഴാണ് കഥകളിക്കമ്പക്കാരനായ മഹാകവി വള്ളത്തോളിന് കഥകളിയെ രക്ഷിക്കാൻ ഒരു ഭാഗ്യപരീക്ഷണം അത്യാവശ്യമാണെന്നു തോന്നിയത്. സംസ്കാരത്തേയും കലകളേയും വളർത്തുകയും സംരക്ഷിക്കുകയും ചെയ്തിരുന്ന ഫ്യൂഡൽ രാജാക്കന്മാരും പ്രഭുക്കന്മാരും തങ്ങളുടെ നഷ്ടപ്പെട്ട പദവി വീണ്ടെടുക്കാനും ഉറപ്പിക്കാനുമുള്ള വെമ്പലിലായിരുന്നതിനാൽ, പഴയ സാംസ്കാരിക പുരസ്കൃതത്വം പുലർത്തിപ്പോരാൻ എന്തെങ്കിലും ചെയ്യണമെന്ന് കാലഘട്ടം മഹാകവിയോടാവശ്യപ്പെട്ടു. സഹൃദയനും ഉററമിത്രവുമായ മണക്കുളം മുകുന്ദരാജാവ് എല്ലാ സഹകരണവും വാഗ്ദാനം ചെയ്തു. കലാമണ്ഡലം എന്നു നാമകരണം ചെയ്ത കഥകളി വിദ്യാലയത്തിൻെറ സാമ്പത്തിക കാര്യങ്ങൾ നിർവഹിക്കുന്നതിനുവേണ്ടി ഷോടതി നടത്താൻ നിശ്ചയിച്ചു. മുകുന്ദരാജാവ്, നാലാപ്പാട്ടു നാരായണമേനോൻ എന്നിവരോടൊപ്പം 1926–29 വർഷങ്ങളിൽ രാജ്യത്തിൻെറ ഓരോ മുക്കിലും മൂലയിലും ഭാഗ്യക്കുറി ടിക്കററു വില്ക്കാൻ വള്ളത്തോൾ ഇറങ്ങിത്തിരിച്ചു. ഷോടതിക്ക് സർക്കാരിൻെറ അംഗീകാരം കിട്ടാൻ മന്നത്ത് കൃഷ്ണൻനായർ, സി.പി.രാമസ്വാമി അയ്യർ എന്നിവർ സഹായിച്ചു. ഗുരുവായൂരിൽ വച്ചാണ് നറുക്കെടുപ്പു നടന്നത്. മുക്കാൽ ലക്ഷത്തോളം രൂപ മൂലധനമായി കിട്ടി. മുകുന്ദരാജാവിൻെറ അമ്മാമനായ കക്കാട്ട് കുഞ്ഞുണ്ണിത്തമ്പുരാൻ കഥകളിക്കോപ്പുകൾ സൗജന്യമായി നല്കുകയും കക്കാട്ടു മഠപ്പാട്ടിൽവച്ച് അഭ്യാസം തുടങ്ങാനുള്ള സൗകര്യങ്ങൾ ഏർപ്പെടുത്തുകയും ചെയ്തു.

1930–ൽ കേരള കലാമണ്ഡലം പ്രവർത്തനമാരംഭിച്ചു. തുടക്കത്തിൽ നാലു വേഷക്കാരും രണ്ടു പാട്ടുകാരുമാണുണ്ടായിരുന്നത്. ഗുരു കുഞ്ചുക്കുറുപ്പ്, കോപ്പൻനായർ, ഗാനാചാര്യസ്വാമി ഭാഗവതർ എന്നിവരുടെ മേൽനോട്ടത്തിൽ കളരിയഭ്യാസം തുടങ്ങി. മാധവൻ, ആനന്ദശിവറാം, കേളുനായർ, ജയശങ്കർ, നമ്പീശൻ എന്നിവരായിരുന്നു ആദ്യകാല വിദ്യാർത്ഥികൾ. പിന്നീട് ഗോപിനാഥൻ, കൃഷ്ണൻ നായർ, കുഞ്ഞുണ്ണി എന്നിവരും മററു ചിലരും വന്നുചേർന്നു. മഠപ്പാട്ടിലെ സ്ഥലപരിമിതിമൂലം രണ്ടു വർഷം കഴിഞ്ഞപ്പോൾ കലാമണ്ഡലം മുളംകുന്നത്തുകാവിനടുത്തുള്ള അമ്പലപ്പുരത്തേക്കു മാററി. മോഹിനിയാട്ടം അഭ്യസിപ്പിക്കുന്നതിനുവേണ്ടി ശ്രീമതി കല്യാണിയമ്മയും കലാമണ്ഡലത്തിലെത്തി.

മുകുന്ദരാജാവും വള്ളത്തോളും മാധവചാക്യാരെ കാണുന്നതിനുവേണ്ടി കിള്ളിക്കുറിശ്ശിമംഗലത്തു വന്നു. രണ്ടുപേരേയും സ്വീകരിച്ചിരുത്തി. വള്ളത്തോളിൻെറ ധീരമായ മുന്നേററത്തിൽ സന്തോഷവും ആദരവും തോന്നി. എല്ലാ സഹായവും വാഗ്ദാനം ചെയ്തു. മാധവചാക്യാരെ കളരിയാശാനായി ക്ഷണിക്കാനാണ് അവർ വന്നത്. കഥകളിയുടെ മാത്രമല്ല പടിപടിയായി കൂടിയാട്ടത്തിൻേറയും തുള്ളലിൻേറയുമൊക്കെ നവോത്ഥാനത്തിന് കലാമണ്ഡലം കളമൊരുക്കുമെന്ന് വള്ളത്തോൾ സൂചിപ്പിച്ചു. ക്ഷണം സസന്തോഷം സ്വീകരിച്ചു.

എലിയങ്ങാട്ടിൽ ഉണ്ണ്യേട്ടൻ തമ്പുരാനായിരുന്നു കളരിയദ്ധ്യക്ഷൻ. മാധവചാക്യാർ കലാമണ്ഡലത്തിലെ അദ്ധ്യാപകനായി. മുദ്രകൾ, രസം, നയനസാധകം എന്നിവ വിദ്യാർത്ഥികളെ അഭ്യസിപ്പിച്ചു. വർഷക്കാലത്താണ് കേമമായ അഭ്യാസം നടന്നത്.

നാറേരി മനയിൽ അക്കാലത്ത് തേക്കിൻകാട് രാവുണ്ണിനായരുടെ ആദ്യാവസാനത്തിൽ

കളിയഭ്യാസമുണ്ടായിരുന്നു. ഒരു ദിവസം മാധവചാക്യാർ നാറേരിയിലെത്തിയപ്പോൾ കളരി കാണുകയും വിദ്യാർത്ഥികളോട് സംസാരിക്കുകയും ചില ശ്ലോകങ്ങൾ അഭിനയിച്ചു കാണിക്കുകയും ചെയ്തു. നാറേരി കുഞ്ചു നമ്പൂതിരി പറഞ്ഞു:

''എനിക്ക് മാധവന്റെ കഥകളിവേഷം കാണണമെന്നുണ്ട്.''

''ഞാൻ കൂടിയാട്ടക്കാരനാണെന്ന കാര്യം മറന്നുവോ?''

''അതിനെന്താ? എല്ലാ കലകളുടേയും മാതാവല്ലേ കൂടിയാട്ടം. മാധവന് കഥകളി അന്യമൊന്നുമല്ലെന്ന് എനിക്കറിയാം.''

അന്നു വൈകുന്നേരം കളിവിളക്കു തെളിഞ്ഞു. മാധവചാക്യാർ കത്തിവേഷമണിഞ്ഞു. കളരിയിലെ ഒരു വിദ്യാർത്ഥിയുടെ സ്ത്രീവേഷം. ബാലി വിജയത്തിലെ രാവണനും മണ്ഡോദരിയും.

''രഥം തിരശ്ചീനമന്നൂരു സാരഥേ...''
''ചയസ്ത്യൂഷാ മിത്യ വധാ രിതാം പുര....''

എന്നു തുടങ്ങുന്ന മാഘത്തിലെ ചില ശ്ലോകങ്ങൾ കളിയരങ്ങിലവതരിപ്പിച്ചു. കളി അവസാനിച്ചപ്പോൾ കുഞ്ചു നമ്പൂതിരി പറഞ്ഞു: ''മാധവൻ ആദ്യംതന്നെ കഥകളിക്കാരനായിരുന്നുവെങ്കിൽ വേറെ ആരും വേഷം കെട്ടാൻ പുറപ്പെടില്ലായിരുന്നു.''

ഓപ്പോളുടെ മകൾ ഉണ്ണിമായയുടെ വിവാഹം. കാമ്പ്രത്ത് നമ്പൂതിരിയായിരുന്നു വരൻ. മഠത്തിൽ താമസിച്ച് വിവാഹം ഗംഭീരമായി നടത്തി.

അപ്പുണ്ണി പൊതുവാളുടെ മേൽനോട്ടത്തിൽ ഒരു മാസത്തെ സുഖ ഉഴിച്ചിൽ നടത്തി. ഉഴിച്ചിൽ അവസാനിച്ചതിന്റെ പിറേറദിവസം–1108 കർക്കിടകമാസം 14–ാം തീയതി മാധവചാക്യാർ മംഗലത്തെ വീട്ടുവളപ്പിൽ ക്ഷൗരം ചെയ്യുന്നതിനുവേണ്ടി ക്ഷുരകന്റെ മുന്നിലിരിക്കയായിരുന്നു. പെട്ടെന്ന് വലിയൊരു ശബ്ദം കേട്ടു. ഓടിച്ചെന്നപ്പോൾ നടുക്കുന്ന കാഴ്ചയാണു കണ്ടത്. പുര വീണിരിക്കുന്നു. കുട്ടികൾ തൊടിയിൽ കളിച്ചുകൊണ്ടിരിക്കുകയാണ്. ഭാഗ്യത്തിന് ആർക്കും അപകടമൊന്നും പററിയില്ല. മഠം പൊളിച്ച് പണിയണമെന്നു കരുതി രണ്ടു വർഷം മുമ്പ് കുററി തറച്ചിരുന്നു. ഓരോരോ തിരക്കുകളും സാമ്പത്തിക ബുദ്ധിമുട്ടും കാരണം പുരപ്പണി നീണ്ടുപോയി.

പിറേറദിവസം തന്നെ പണി തുടങ്ങിവച്ചു. മരാമത്തും അടിയന്തിരങ്ങളുമായി തിരക്കേറിയ ദിവസങ്ങൾ. അതിനിടയിലാണ് മുത്തശ്ശി കിടപ്പിലാണെന്നു കാണിച്ച് നീലകണ്ഠമ്മാമന്റെ എഴുത്തു വന്നത്. മഠത്തിൽ പോയി മുത്തശ്ശിയെ കണ്ടു. നാരായണ ചാക്യാരും എത്തിയിരുന്നു. ചികിത്സയും മററു കാര്യങ്ങളും അമ്മാമന്മാരെ ഏല്പിച്ച് മംഗലത്തേക്കു മടങ്ങി.

ആറേഴു മാസങ്ങൾ കടന്നുപോയി. മുത്തശ്ശി മരണശയ്യയിലാണ് സമയം കിട്ടുമ്പോഴൊക്കെ അവരെ കാണാൻവേണ്ടി പോകും. മുത്തശ്ശിയുടെ അടുത്തിരുന്ന് സഹസ്രനാമം ജപിക്കാൻ ഒരു നമ്പൂതിരിയെ ഏർപ്പാടാക്കി. കുടിയിരിപ്പു കഴിഞ്ഞിട്ടേ താൻ തിരിച്ചുവരൂ എന്നും അതുവരെ മുത്തശ്ശിയുടെ അടുത്തുണ്ടായിരിക്കണമെന്നും ദാമോദരമ്മാമനെ ഏല്പിച്ചു.

തെക്കിനിപ്പുരയായിട്ടാണ് വീടു പണിതീർത്തത്. 1109 മീനമാസം 28–ാം തീയതി 'പഞ്ചശിരസ്താപനം' എന്ന വാസ്തുപൂജ നടത്തി കുടിയിരുന്നു.

വിഷു സംക്രമത്തിന്റെ തലേദിവസം. മാധവചാക്യാർ പരമേശ്വരമ്മാമനെ സ്വപ്നത്തിൽ കണ്ട് ഞെട്ടിയുണർന്നു. ഉടനെ മഠത്തിലെത്തണമെന്ന് മനസ്സു പറഞ്ഞുകൊണ്ടിരുന്നു. പോകാൻ പുറപ്പെട്ടപ്പോൾ ശ്രീദേവി ഇല്ലോടമ്മ പറഞ്ഞു: ''നാളെ രാവിലെയാണെങ്കിൽ എനിക്കും കൂടെ വരാമായിരുന്നു.''

''അതുവയ്യ. നാളെ പോയാൽ മുത്തശ്ശിയെ ജീവനോടെ കാണാൻ പററിയില്ലെങ്കിലോ?''

ഒററപ്പാലത്തുനിന്നും വണ്ടികയറി കൊയിലാണ്ടിയിലിറങ്ങി. അവിടന്നുതന്നെ ഊണു കഴിച്ചു. മുത്തശ്ശിക്ക് ഇഷ്ടപ്പെട്ട കോഴിക്കോടൻ മാമ്പഴം കൈയിൽ വച്ച് മീനച്ചൂടു വകവയ്ക്കാതെ മഠത്തിലേക്കു നടന്നു.

മുത്തശ്ശി തീർത്തും അവശയായിരുന്നു. ഒരു മാസത്തിനുശേഷം മാധവചാക്യാരെത്തിയപ്പോൾ 'ഞാനൊന്നു പുറത്തിറങ്ങിവരാമെന്നു' പറഞ്ഞ് ദാമോദരചാക്യാർ പോയി. മാധവചാക്യാർ മുത്തശ്ശിയുടെ അരികിലിരുന്നു. കുറേനേരം വിളിച്ചപ്പോൾ മെല്ലെ കണ്ണുകൾ തുറന്നു. മാമ്പഴം ചെത്തി വായിൽ വച്ചുകൊടുത്തെങ്കിലും അതു കഴിക്കാനുള്ള ശക്തിപോലും അവർക്കുണ്ടായിരുന്നില്ല.

മുത്തശ്ശി ശ്വാസംവലി തുടങ്ങി. ദാമോദരചാക്യാർ പെട്ടെന്നുതന്നെ മടങ്ങിവന്നു. പിറേറന്ന്, വിഷുസംക്രമ ദിവസം മുത്തശ്ശി മരിച്ചു.

അന്ന് ഊർപ്പശ്ശിക്കാവിൽ. വിഷുവേലയായതുകൊണ്ട് മാവു മുറിക്കാൻ പററില്ലെന്ന് തണ്ടാന്മാർ പറഞ്ഞു. പിറേറന്ന് ശവദാഹം നടത്തി. ചിത എരിഞ്ഞടങ്ങിയതിനുശേഷമാണ് ഉത്സവക്കൂത്തിനു പോയിരുന്ന നാരായണ ചാക്യാർ മഠത്തിലെത്തിയത്. അടിയന്തിരം കേമമായി നടത്തി. മംഗലത്തേക്കു മടങ്ങാനൊരുങ്ങിനില്ക്കുന്ന മാധവചാക്യാരെ അരികിൽ വിളിച്ചുനിർത്തി നാരായണമ്മാമൻ പറഞ്ഞു: ''ഇതുപോലെ ഞാൻ മരിക്കുന്ന സമയത്തും നീ അടുത്തുണ്ടായിരിക്കണം.''

പുര പൊളിഞ്ഞുവീണതും മുത്തശ്ശിയുടെ മരണവും ദുർനിമിത്തങ്ങളുടെ നാന്ദി മാത്രമായിരുന്നു. മഠത്തിന്റെ കന്നിമൂലയിൽ ചെറിയൊരു കുളമുണ്ടായിരുന്നു. മരണവാർത്തയറിഞ്ഞ് മാധവചാക്യാർ മഠത്തിലെത്തി. നാരായണചാക്യാർ ഓർമ്മിപ്പിച്ചു: ''അപ്പുണ്ണീ... ആകെ ദുർദശയാണ്. നിന്റെ പുര വീണു. മുത്തശ്ശി മരിച്ചു. കുലധർമ്മം നിലനിർത്താൻ ആകെയുണ്ടായിരുന്ന നിന്റെ മരുമകൻ ആദ്യംതന്നെ പോയി. ഇപ്പോൾ കമലവും. കുഞ്ഞുണ്ണിക്കാണെങ്കിൽ മനസ്സിന് അസുഖം. ഇനി കണ്ണടച്ചിരുന്നാൽ ശരിയാവില്ല.''

ജ്യോത്സ്യനെ വരുത്തി. മഠത്തെ ബാധിച്ചിരിക്കുന്ന ദോഷമറിയുന്നതിനുവേണ്ടി നാരായണചാക്യാരുടെ പേരിൽ രാശിവച്ചു. ശത്രുക്കൾ ആഭിചാരം ചെയ്തിട്ടുണ്ടെന്ന് പ്രശ്നത്തിൽ തെളിഞ്ഞു. ലഗ്നത്തിൽ ദോഷമുള്ളതുകൊണ്ട് സഹോദരസ്ഥാനീയനായ ഒരാൾ കൂടി മരിക്കുമെന്ന് ജ്യോത്സ്യൻ പ്രവചിച്ചു. ദോഷപരിഹാരത്തിന് എളളിരഞ്ഞിയിൽ പോയി 'കലാമലർത്തി.'

പ്രശ്നം കഴിഞ്ഞ് നാരായണചാക്യാർ കുളിക്കാൻ പോയി. കുളികഴിഞ്ഞു വന്നപ്പോൾ പൂണൂൽ നഷ്ടപ്പെട്ടിരുന്നു. ''സ്ത്രീക്ക് താലി പോലെയാണ് പുരുഷന് ഉപവീതം. പത്തു ദിവസത്തിനുള്ളിൽ ഇവിടെയൊരു മൃത്യുവുണ്ടാകാതെ തരമില്ല''–ജ്യോത്സ്യൻ പറഞ്ഞു.

നീലകണ്ഠചാക്യാരുടെ അസുഖം വർദ്ധിച്ചു. ആരു ചെന്നുവിളിച്ചാലും മിണ്ടാട്ടമില്ല. നാരായണചാക്യാർ സഹോദരനെ 'കുഞ്ഞുണ്ണീ' എന്ന് ഏറെ തവണ കരഞ്ഞുവിളിച്ചു. നീലകണ്ഠചാക്യാർ മുഖമുയർത്തിയില്ല. നാരായണചാക്യാർ ദേഷ്യപ്പെട്ട് ഒരു മുറിയിൽ കയറി വാതിലടച്ചു. നീലകണ്ഠചാക്യാരുടെ മരണസമയമറിയിച്ചിട്ടും ആ വാതിൽ അടഞ്ഞുതന്നെ കിടന്നു. മാധവചാക്യാർ അമ്മാമന് തുളസിനീർ കൊടുത്തു. നീലകണ്ഠചാക്യാർ മരിച്ചു. മൃതദേഹം ഇറക്കിക്കിടത്തിയപ്പോഴാണ് നാരായണചാക്യാർ വാതിൽ തുറന്നത്. ശവത്തിനരികിൽ തൊട്ടിരിക്കുമ്പോൾ അദ്ദേഹം പറഞ്ഞു: ''എന്റെ മരണസമയത്ത് കൽക്കണ്ടമിട്ട് മധുരിപ്പിച്ച വെള്ളമാണു തരേണ്ടത്.''

ശവദാഹം കഴിഞ്ഞു. പതിനൊന്നാം ദിവസം പിണ്ഡമാണ്. അനിയന് പിണ്ഡംവയ്ക്കാൻ നാരായണചാക്യാരൊരുങ്ങിയെങ്കിലും വിധി അതിനനുവദിച്ചില്ല. തലേദിവസം പനിപിടിച്ച് അദ്ദേഹം കിടപ്പിലായി. ഗുരുസ്ഥാനീയനായ അമ്മാമന്റെ പിണ്ഡം മാധവചാക്യാർ ഒററയ്ക്കു നടത്തി.

പിണ്ഡം കഴിഞ്ഞതിന്റെ പിറേറദിവസം നാരായണചാക്യാർ മരിച്ചു. താങ്ങാനാവാത്ത ആഘാതമായിരുന്നു അത്. ജീവിതത്തിൽ ഒററപ്പെട്ടുപോയി എന്നുതോന്നിയ നിമിഷം. മാധവചാക്യാർ തളർന്നുപോയി. എല്ലാ ദുരന്തങ്ങളും വഴിക്കുവഴിയാണ് തേടിവരുന്നത്. ദാമോദരചാക്യാർ ആശ്വസിപ്പിച്ചു: ഞാൻ മാത്രം ബാക്കിയായി. എല്ലാം സഹിക്കുക. അല്ലാതെന്താ ചെയ്യാ?''

ശേഷക്രിയാദികൾ ഭംഗിയായി കഴിച്ചു. വളരെ വിഷമിച്ചാണെങ്കിലും അടിയന്തിരക്കൂത്തുകൾ മുടങ്ങാതെ നോക്കി. രണ്ടുകൊല്ലക്കാലം വിശേഷാൽ കൂടിയാട്ടങ്ങളൊന്നും ഏറെറടുത്തില്ല.

വടക്കേമഠത്തിലെ സംബന്ധക്കാരനായ ഒരു എമ്പ്രാന്തിരി തറവാട്ടിലെ ആളോഹരി ഭാഗത്തിനുവേണ്ടി കേസ് ഫയൽ ചെയ്തു. വടക്കേമഠത്തിലെ തന്റെ മരുമക്കളെ–പ്രത്യേകിച്ച് പെൺകുട്ടികളെ–കൂട്ടിൽ കയററിനിർത്താൻ വയ്യെന്ന് മാധവചാക്യാർ തീരുമാനിച്ചു. കീഴ്ക്കോടതിയിൽ കേസു തോററു. അപ്പീൽ കൊടുത്തു. അതിൽ മാധവചാക്യാർ വിജയിച്ചു. ഇരുകോടതികളിലുമായി കേസ്സിനുവേണ്ടി മൂന്നുവർഷത്തോളം കെട്ടിത്തിരിയേണ്ടിവന്നു.

1112–ൽ ഒരു ആൺകുട്ടി കൂടി ജനിച്ചു–ദാമോദരൻ.

(തുടരും)



# സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## 1983 ജൂലായ്

ജൂലൈ 1, വെള്ളി.

വിരൂപാക്ഷൻ നമ്പൂതിരി മരിച്ചു. ഇന്നലെ മകൻ ഫോണിൽ വിളിച്ചപ്പോൾത്തന്നെ മരിച്ചിരിക്കുന്നു. കാണാൻ പോയപ്പോൾ ജനാർദ്ദനനെയും കൂടി കൊണ്ടുപോകാതിരുന്നതു തെററായി. ഇല്ലത്തു വച്ചു നടത്തിയ രഹസ്യയോഗം, പത്തമ്പതാളുകളുടെ, നടത്തിയത് ജനാർദ്ദനനാണ്.

ടി.പി.ഭാസ്ക്കരപ്പൊതുവാളുടെ അപേക്ഷ പ്രകാരം നാടകത്തെപ്പററി ഒരു ലേഖനമെഴുതി അയാൾക്കയച്ചുകൊടുത്തു. അതിനു ഒരുപാടുനേരം പോയി. കാഫ്കയെപ്പററി 'മാതൃഭൂമി'യിലും 'കലാകൗമുദി'യിലും വന്ന ലേഖനങ്ങൾ വായിച്ചു. അയാൾ ഇത്ര വലിയ കേമനാണെന്ന് എനിക്കിപ്പോഴും ബോധ്യമാകുന്നില്ല. Castle വായിച്ചിട്ടും മടുപ്പാണു തോന്നിയത്, ആദരമല്ല.

കേശവദേവു മരിച്ചു എന്ന വിവരം രാത്രി 9 മണിയോടുകൂടി അറിഞ്ഞു. രണ്ടു വരിയിൽ ഒരു അനുശോചന സന്ദേശം പറഞ്ഞുകൊടുത്തു. അടുത്ത ലക്കം 'നവയുഗ'ത്തിൽത്തന്നെ എന്തെങ്കിലും എഴുതണം.

ജൂലൈ 2, ശനി.

എം.റഷീദ് എഴുതിയ കെ.ദാമോദരന്റെ ജീവചരിത്രം വായിച്ചു. ഒരുപാടു വസ്തുതകൾ തെററായി ചേർത്തിട്ടുണ്ട്. നമ്മുടെ പാർട്ടിക്കാർ അതിന് എന്താണിതുവരെ മറുപടി പറയാതിരുന്നത്? ഈ practice ആണ് പാർട്ടിയെ ആശയപരമായി നിരായുധീകരിക്കുന്നത്.

കേശവദേവിനെപ്പററി ഒരു ചെറിയ അഭിപ്രായം പ്രക്ഷേപണം ചെയ്യാൻ റെക്കോർഡു ചെയ്യാനായി A I R-കാർ വന്നു. റെക്കോർഡു ചെയ്തുകൊണ്ടുപോയി.

ദാമോദരന്റെ ജീവചരിത്രത്തിനു പുറമെ New Left Review-വിനു ദാമോദരൻ കൊടുത്ത interview (ഇംഗ്ളീഷിൽ) വായിച്ചു. അതിലുമുണ്ട് ഒരുപാട ബദ്ധങ്ങൾ. അല്ല, മനഃപൂർവ്വം തെററിദ്ധരിപ്പിക്കുന്ന പ്രസ്താവങ്ങൾ.

വൈകുന്നേരം Corp. ആസ്പത്രിയിൽ പോയി. C.R. നാരായണൻ അവിടെ കിടക്കുന്നുണ്ടെന്നു കേട്ടിട്ട്. അവിടെയില്ല. Discharge ചെയ്തുപോയോ എന്തോ!

ജൂലൈ 3, ഞായർ.

കാലത്ത് വി.ജോർജ്ജ് വീട്ടിൽ വന്നു. സാഹിത്യ അക്കാദമി ഹാളിൽ ദാമോദരൻ അനുസ്മരണ യോഗത്തിനുപോയി. ഒരു ചെറിയ പ്രസംഗം ചെയ്തു. മാർക്സിസത്തിന്റെ അടിസ്ഥാന തത്വങ്ങൾ എന്നതിനെപ്പററി വി.ജോർജ്ജ് ഒരു പ്രസംഗം ചെയ്തു. നന്നായില്ല. അതേ വിഷയത്തെപ്പററി ഞാൻ കണ്ണൂരിൽ ചെയ്ത പ്രസംഗം ഇതിലുമെത്രയോ നന്നായിരുന്നു.

പിന്നെ പി.കെ. ഗോപാലകൃഷ്ണൻ 'മതവും കമ്മ്യൂണിസവും' എന്ന വിഷയത്തെപ്പററി ക്ളാസ്സു തുടങ്ങി. ഉണ്ണാൻ പോകുന്നുവെന്നുകേട്ടു. അതു നന്നായി. 2 മണി ആയി ഉണ്ണുമ്പോൾ.

ഉറക്കം കഴിഞ്ഞു പത്രം കുറച്ചു വായിക്കുമ്പോഴേക്കും കേശവൻ വന്നു. Socialist Congress-ന്റെ സമാപനയോഗത്തിൽ 15 മിനിററുനേരം പ്രസംഗിച്ചു. പിന്നെ വിദ്യാർത്ഥി കോർണറിൽ സൗഹാർദ്ദ സമ്മേളനത്തിന്റെ (CCC യുടെ) പ്രസംഗങ്ങൾ കേൾക്കാൻ കുറച്ചുനേരം കാത്തിരുന്നു. നേരം വൈകുന്നു എന്നു തോന്നിയപ്പോൾ തിരിച്ചു. രാമദാസ് തിയേറ്ററിൽ സിനിമ കാണാമെന്നു കരുതി. വലിയ തിക്കും തിരക്കും. മടങ്ങിപ്പോന്നു. രാത്രിയും സമയം കിട്ടിയില്ല. കഷ്ടിച്ചു പത്രവായന മാത്രം കഴിഞ്ഞു.

ജൂലൈ 4, തിങ്കൾ.

പ്രതിപക്ഷ പാർട്ടികളുടെ ദെൽഹി സമ്മേളനത്തെപ്പററിയും അമേരിക്കൻ സ്റ്റേറ്റ് സെക്രട്ടറി ഷുൾട്ട്സിന്റെ വരവിനെപ്പററിയും എഴുതി. പിന്നെ ലളിതകലാ അക്കാദമിയുടെ പുനഃസംഘടനയെപ്പററിയും. എല്ലാംകൂടി 8 പേജോളം വന്നു. കേശവദേവിനെപ്പററി ഒരു കുറിപ്പുകൂടി എഴുതണം. ശ്രീ.ശ്രീയെപ്പററി എഴുതിയത് അടുത്ത ലക്കത്തിലേക്കു മററാം. വേറെ വായിക്കാനൊന്നും സമയം കിട്ടിയില്ല. വൈകുന്നേരം രാമപുതുവാളെ ഒന്നു പോയികണ്ടു. കുറെ നേരം സംസാരിച്ചിരുന്നു. പിന്നീടു പാർക്കുവരെ നടന്നു. തെല്ലു വിശ്രമിച്ചു തിരിച്ചുപോന്നു.

## മാർക്കേസിന്റെ നോവൽ അത്ര കേമമൊന്നുമല്ല

ജൂലൈ 5, ചൊവ്വ.

പരശുറാം എക്സ്പ്രസ്സിൽ തിരുവനന്തപുരത്തേക്ക് വി.വിയും ഉണ്ടായിരുന്നു. 6.30–നു എത്തി ജനാർദ്ദനന്റെ വീട്ടിൽ താമസിച്ചു.

വയററിനു അസുഖം. വല്ലാതെ ഇളകിപ്പോകുന്നു. എന്താണു കാരണമെന്നറിഞ്ഞുകൂടാ.

ജൂലൈ 6, ബുധൻ.

സ്റ്റേറ്റ് എക്സിക്യൂട്ടീവ്. 10 മണി മുതൽ രാത്രി 8 മണിവരെ. മററൊന്നിനും സമയം കിട്ടിയില്ല. കാലത്തു ശർമ്മാജി വന്നിരുന്നു. സംസാരിച്ചു.

എ.കെ.പൊതുവാളുടെ മകളുടെ കാര്യം ഗോവിന്ദൻ നായരെ ഓർമ്മിപ്പിച്ചു. വലിയത്താനുമായി ഫോണിൽ സമ്പർക്കം പുലർത്തി. നാളെ കാലത്തു ചെക്കപ്പിനു ഏർപ്പാടു ചെയ്തു.

ജൂലൈ 7, വ്യാഴം.

ശ്രീചിത്രാ മെഡിക്കൽ സെൻററിൽ പോയി ചെക്കപ്പു കഴിച്ചു. E C G യിൽ കുഴപ്പമൊന്നുമില്ല. തൂക്കം 60 കിലോ. കുറച്ചു കുറയ്ക്കണം. രക്തപരിശോധനയുടെ ഫലം പിന്നീടറിയാം.

രത്തനെ കണ്ടു. പെട്ടെന്നു വല്ലാതെ വയസ്സായിരിക്കുന്നു. എം.എനെയും കണ്ടു. എം.എൻ. കുറേക്കൂടി പ്രസന്നനായിരിക്കുന്നു. മകൾ വന്നിട്ടുണ്ട്. M.A ഒന്നാം ക്ളാസ്സിൽ പാസ്സായി. അമേരിക്കയ്ക്കു പോകണം. പഠിക്കാനെന്നാണ് ആഗ്രഹം. കഷ്ടം! ഇന്നു മദ്രാസ്സിലേക്കു പോകുന്നു. മാർക്ക്ലിസ്ററ് കിട്ടാൻ. Mass Communication-ൽ ഇന്റർവ്യൂവിനു Call വന്നിട്ടുണ്ടത്രെ. സ്വീകരിക്കുകയാണു നല്ലത്.

ജനാർദ്ദനന്റെ വീട്ടിൽ വന്നു. പത്രങ്ങൾ വായിച്ചിരുന്നു. ഊണുകഴിച്ചു ഒന്നു മയങ്ങി. അപ്പോഴേക്കും പുറപ്പെടാൻ നേരമായി.

2 മണിയുടെ വണ്ടിക്കു കയറി. 8.10–നു തൃശ്ശൂർ ഇറങ്ങി.

ജൂലൈ 8, വെള്ളി.

''ശബ്ദമലിനീകരണം'' എന്നൊരു ലേഖനമെഴുതി. പ്രതിപാദ്യം നന്നായിരുന്നു. നല്ലൊരു personal essay-യ്ക്കു വക. പക്ഷെ poetic style-ൽ എഴുതേണ്ടിയിരുന്നു. അതിനു സാധിച്ചില്ല. ഞാൻ ശ്രദ്ധിച്ചാൽ പററുമായിരുന്നു. പക്ഷെ ഇവിടെ അതിനു സമയമുണ്ടോ?

N S S പബ്ളിക് സ്കൂളിലെ PTAയുടെ ആൾക്കാർ വന്നു. അവിടത്തെ കാര്യങ്ങളെപ്പററി സംസാരിച്ചു. കെ.കെ.ഉണ്ണിയും മററും ഈ നിലപാട് എടുക്കുന്നതു അത്ഭുതം തന്നെ.

ജൂലൈ 9, ശനി.

ചാലക്കുടി 375 വിദ്യാർത്ഥികളുടെ കലോത്സവം ഉദ്ഘാടനം ചെയ്തു. SFI-ക്കാരുടെ ഷോ ആയിരുന്നു. എങ്കിലും വിദ്യാർത്ഥികളുടെ പങ്കാളിത്തം മോശമല്ല. എന്നെ വിളിച്ചതിന്റെ ഉദ്ദേശം ഇപ്പോൾ സ്പഷ്ടമായി. അരവിന്ദാക്ഷനും ഉണ്ടായിരുന്നു. യോഗം കഴിഞ്ഞ് ഉടനെ മടങ്ങി.

ഉച്ചതിരിഞ്ഞു 3 മണിക്ക് V.G. സ്കൂളിൽ Financial Enterprise Staff Association-ന്റെ സാംസ്കാരിക സമ്മേളനം ഉദ്ഘാടനം ചെയ്തു. അരവിന്ദാക്ഷനും കൃഷ്ണൻ നായർ I P S–ഉം പ്രസംഗിച്ചു. കൃഷ്ണൻനായർ IASകാരെ V.Cs ആക്കിയതിനെ ന്യായീകരിച്ചുകൊണ്ടു ഒരു പ്രസംഗം ചെയ്തു.

യോഗം കഴിഞ്ഞു പബ്ളിക് ലൈബ്രറിയിൽ പോയി. വരിസംഖ്യ കൊടുത്തു. പുസ്തകം എടുത്തില്ല. 'സപ്ത'യിൽ വന്നു. 'ആരൂഢം' എന്ന ചിത്രം കണ്ടു. തരക്കേടില്ല. നല്ല ചിത്രം. പാട്ടുകൾ, ഫോട്ടോഗ്രഫി, Scenery ഒക്കെ നന്ന്. പാട്ടുകൾക്ക് ഉടുക്കും എടക്കയുമാണു താളം. ബോംബെയിലെ ഉദ്യോഗത്തിൽ മടുത്തു രാജി കൊടുത്തു നാട്ടിൻപുറത്തെ പഴയ വീട്ടിൽ താമസിക്കുവാൻ വരുന്ന

തമ്പുരാന്റെ മകൻ വർമ്മ. ഭാര്യയ്ക്കു തീരെ ഇഷ്ടമില്ല. ഭർത്താവിന് ഇവിടെ ഒരു കാമുകിയുണ്ടെന്ന് അവൾ സംശയിക്കുന്നു. കുട്ടി നാട്ടിൻപുറത്ത് ഓടിക്കളിക്കുന്നതിനെ വിലക്കുന്നു. എന്നാൽ അവൻ എല്ലായിടത്തും ചെല്ലും. നീലിയുടെ കുടിയിറക്ക്. ഒടുവിൽ നീലിയുടെ മരണം. അതിനുമുമ്പ് അവൾ കുട്ടികളെ ശകാരിച്ചു അകററുന്നു. ഭാര്യാഭർത്താക്കന്മാരുടെ അനുരഞ്ജനം. എല്ലാം suggestive.

ജൂലൈ 10, ഞായർ.

വാലിയം കഴിച്ചതുകൊണ്ടു ഇന്നു വല്ലാത്ത ക്ഷീണം. പ്രാതൽ കഴിക്കുംവരെ കിടന്നു. എന്നിട്ടും ക്ഷീണം നിലനിന്നു. വൈകിട്ടു ലേഖനമെഴുതുമ്പോൾ പല പ്രാവശ്യം കണ്ണുകളിൽ ഇരുട്ടു കയറി. തല കറങ്ങി. ഹോർലിക്സ് മേടിച്ചുകൊണ്ടുവരുവിച്ചു തയ്യാറാക്കി കുടിച്ച ശേഷമേ മാറിയുള്ളു.

Energy Use കുറയ്ക്കേണ്ടതിനെപ്പററി ഒരു ലേഖനമെഴുതി. കേശവദേവിന്റെ 'കണ്ണാടി' മൂന്നുനാലധ്യായങ്ങൾ വായിച്ചു. വിചാരിച്ച മററു ജോലികളൊന്നും ചെയ്യാൻ സാധിച്ചില്ല.

ജൂലൈ 11, തിങ്കൾ.

വൈകിട്ടു ജനാർദ്ദനന്റെ വീട്ടിൽ പോയി. കീരന്റെ മക്കൾ തമ്മിലുള്ള വഴക്കിന്റെ വിവരം കേട്ടു. ജനാർദ്ദനൻ എല്ലാവരേയും ഒററയ്ക്കും കൂട്ടായും കണ്ടു സംസാരിച്ചിരിക്കുന്നു. പട്ടിക്കാട്ടെ സ്ഥലത്തിന്റെ കാര്യത്തിലുമുണ്ടു തർക്കം. ഒക്കെക്കൂടി കുഴപ്പം തന്നെ.

ജൂലൈ 12, ചൊവ്വ.

'വാദം അപവാദം' (The Rule and the Exception) എന്ന ബ്രെഹ്ററിന്റെ നാടകം കണ്ടു. മായാ തൻബർഗ്ഗ് സംവിധാനം ചെയ്തത്. Theatre of Povertyയുടെ സ്റ്റൈലിൽ ആണെന്നു തോന്നുന്നു. Ham എന്ന ഒരുവൻ ദീർഘയാത്ര തുടങ്ങുന്നു. ഉർജയിലേക്ക്. ഓയിൽ കണ്ടെത്തി പണമുണ്ടാക്കാൻ കൂടെ ചുമട്ടുകാരനേയും ഗൈഡിനേയും കൊണ്ടുപോകുന്നു. കൂലിക്കാരനുമായി ഗൈഡ് വേണ്ടതിലധികം മമത കാണിക്കുന്നു എന്നുപറഞ്ഞു ഗൈഡിനെ പിരിച്ചുവിട്ടു. കൂലിക്കാരനെ അടിക്കുകയും ഉപദ്രവിക്കുകയും ഒക്കെ ചെയ്യുന്നു. ഒടുവിൽ നദി കടക്കണം. അവനു നീന്താനറിഞ്ഞുകൂട. എങ്കിലും നിർബന്ധിക്കുന്നു. മുങ്ങിച്ചാകാൻ തുടങ്ങുമ്പോൾ പിടിച്ചുകയററുന്നു. മരുഭൂമിയിൽ തന്റെ കൈയിലുള്ള വെള്ളം കുടിച്ചുതീർത്തു. പിന്നെ ദാഹിച്ചപ്പോൾ കൂലിക്കാരൻ അവന്റെ കുപ്പി കാണിച്ചുകൊടുത്തു. അതു തന്നെ കൊല്ലാനുള്ള കല്ലാണെന്നു ധരിച്ചു അവനെ വെടിവച്ചുകൊന്നു. പിന്നെ വിചാരണ. ബെഞ്ചിന്റെ മുകളിൽ ഒരുവൻ കയറിനിന്നു. അതാണു ജഡ്ജി. അനുകമ്പ കാണിക്കുന്നതു exception ആണ്. തരക്കേടില്ലാത്തതാണു rule. അതുകൊണ്ടു കൂലിക്കാരന്റെ വിധവയുടെ പരാതി തെളിവില്ലെന്നു പറഞ്ഞു തള്ളുന്നു. ബ്രെഹ്ററിന്റെ script-ന്റെ മഹത്വം നാടകത്തിൽ കാണാം. അവതരണശൈലി ഇതാണു കേമമെന്നു പറഞ്ഞാൽ സമ്മതിക്കാൻ പ്രയാസമാണ്.

ജൂലൈ 13, ബുധൻ.

റഷീദിന്റെ കെ.ദാമോദരൻ (ജീവചരിത്രം) എന്ന പുസ്തകം ആസ്പദമാക്കിയും ദാമോദരന്റെ New Left Review-വിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളെ ആസ്പദമാക്കിയും ഒരു ലേഖനം എഴുതിവച്ചു. ഒരുപാടു സമയമെടുത്തു. 'ജനയുഗം' ഓണം വിശേഷാൽ പ്രതിക്കു കൊടുക്കാമെന്നു വച്ചു.

വായിക്കാനൊന്നും സമയം കിട്ടിയില്ല. പുറത്തിറങ്ങിയുമില്ല. മഴതന്നെയായിരുന്നു പകൽ മുഴുവൻ.

സി.ആർ.നാരായണനെ കാണാൻ പോയി. ഞാനും ജനാർദ്ദനനും വി.പിയും. Renal failure എന്നു ഡോക്ടർമാർ പറയുന്നു. രക്ഷയില്ല. ഇനി വേഗം മരിക്കുകയാണു നല്ലത്. ഒളിവുകാലത്ത് എത്രയോ സഖാക്കൾ ഷെൽട്ടറായി ഉപയോഗിച്ച വീടാണ് അത്.

ജൂലൈ 14, വ്യാഴം.

കേശവദേവിന്റെ 'കണ്ണാടി' വായിച്ചവസാനിപ്പിച്ചു. ഒന്നാംതരം. എന്തൊരു racy style! തൊഴിലാളി യൂണിയൻ സംഘടിപ്പിക്കുന്നതിന്റെ മിഴിവുററ ചിത്രം. 'കാററി'ന്റെ സ്വഭാവ ചിത്രീകരണം. അയാൾക്കു അന്നയോടു പ്രേമമുണ്ടോ? ഇല്ലെന്നോ ഉണ്ടെന്നോ പറയാൻ വയ്യാത്ത മാതിരി subtle ആയ ചിത്രീകരണം. അതുപോലെ Violence Vs Non Violence. റോക്കി for violence. അന്തോണി എതിര്. 'കാററ്' ആരുടെ കൂടെയാണെന്നറിയില്ല. ഏലി പറഞ്ഞു അയാൾ കൊല്ലിക്കുന്നവനാണെന്ന്. അന്ന അല്ലെന്നും. കേശവദേവിനു subtlety ഇല്ല, Characters flat ആണെന്നൊക്കെ പറയുന്നതു ശരിയല്ല.

സെന്തോമസ് കോളേജിലെ കുട്ടികൾ അവരുടെ മാഗസിനിലേക്കു ഇന്റർവ്യൂവിനു ചോദ്യങ്ങളും സാററും കൊണ്ടുവന്നു. കറന്റില്ലാത്തതിനാൽ സാററ് ഉപകരിച്ചില്ല. തന്നെയുമല്ല ചോദ്യങ്ങൾ നോക്കിയപ്പോൾ വളരെ സങ്കീർണ്ണം. Offhand ആയി ഉത്തരം പറയാൻ വയ്യെന്നു പറഞ്ഞു.

ജൂലൈ 15, വെള്ളി.

വൈകുന്നേരം പൗരസമിതിയോഗം സീഗോ റസ്റററണ്ടിൽ കൂടി. 5 രൂപ കൊടുത്ത് ഔപചാരികാംഗത്വമെടുത്തു. നോട്ടീസുകളും അപേക്ഷാഫാറങ്ങളും രശീതു പുസ്തകങ്ങളും വിതരണം ചെയ്തു. എല്ലാ വാർഡുകളിലും ചുരുങ്ങിയതു 50 വീതം അംഗങ്ങളെ ചേർക്കാൻ തീരുമാനിച്ചു.

ഫിനാൻസ് കമ്മിഷന്റെ റിപ്പോർട്ടിലെ പ്രസക്ത ഭാഗങ്ങൾ വായിച്ചുനോക്കി. എന്തെഴുതണമെന്നു ഒരു രൂപവും കിട്ടിയില്ല. ഓരോരുത്തർ വന്നു ശല്യം ചെയ്തുകൊണ്ടിരുന്നതിനാൽ എഴുതാനും പററിയില്ല.

ജൂലൈ 16, ശനി.

8-ാം ധനകാര്യ കമ്മിഷനെപ്പററി രണ്ടു ലേഖനങ്ങൾ 'നവയുഗ'ത്തിനു എഴുതിവച്ചു. ഒന്ന് ധനകാര്യ കമ്മിഷന്റെ അധികാരങ്ങളും ചുമതലകളും എന്തെന്നു വിവരിക്കുന്ന informative. മറെറാന്ന് comment. ഇത്തവണ ഇത്രമതി. വേറൊന്നും വേണ്ട. പിന്നെ വിരൂപാക്ഷൻ നമ്പൂതിരിയെപ്പററി ഒരു അനുസ്മരണം 'സദ്സംഗം' മാസികയ്ക്കും. കെ.ജി.സേതുനാഥിന്റെ "വെള്ളിത്തിര എന്ന മാസികയ്ക്കുവേണ്ടി ചോദ്യങ്ങൾക്കുത്തരവും എഴുതി അയച്ചു. ഒന്നോ രണ്ടോ വാചകങ്ങൾക്കുള്ളിലുള്ള ഉത്തരമാണ്.

'ഗ്രേററ് മാർച്ചി'നുവേണ്ടി 'പ്രാഗ് സന്ദേശം' എന്ന എഡിറേറാറിയൽ. സോവിയററ് യൂണിയനിലെ പാർട്ടി കേന്ദ്രക്കമ്മിററിയുടെ യോഗം, സുപ്രീം സോവിയററു യോഗം, CPSU വിന്റെ 80-ാം വാർഷികത്തെപ്പററി ഒരു കുറിപ്പ് ഇത്രയും എഴുതിവച്ചു. വൈകിട്ട് പാർട്ടി ആപ്പീസുവരെ നടക്കാൻ പോയി. പടിഞ്ഞാറെ നടക്കാവിലെ ഓവർ ബ്രിഡ്ജിന്റെ പണി തീർന്നിരിക്കുന്നു. ഗംഭീരമായിട്ടുണ്ട്. എത്രവേഗം തീർത്തു! നാളത്തെ ഉദ്ഘാടനത്തിനു ഒരു വലിയ പന്തൽ ഇട്ടിട്ടുണ്ട്. എന്നെ വന്നു ക്ഷണിച്ചു. അതിന്റെ എൻജിനീയർ എൻ.എസ്.നമ്പൂതിരി. നാളെ ഞാൻ സ്ഥലത്തുണ്ടാവില്ല എന്നു പറഞ്ഞു.

ജൂലൈ 17, ഞായർ

ഐലന്റ് എക്സ്പ്രസ്സിനു കയറി. 12.30-നു കോട്ടയത്തെത്തി. T.B.യിൽ താമസിച്ചു.

2.30-നു പബ്ളിക് ലൈബ്രറിയുടെ ശതാബ്ദി യോഗത്തിൽ അധ്യക്ഷത വഹിച്ചു പ്രസംഗിച്ചു. വെട്ടൂർ രാമൻനായരുടെ പ്രസംഗം നന്നായിരുന്നു. പ്രതിനിധികൾ എല്ലാംകൂടി ഒരു 200 പേരുണ്ടാവും. അത്രേയുള്ളു.

ഡോ.അലക്സാണ്ടറെ അന്വേഷിച്ചുപോയി. കുറച്ചു കാത്തിരുന്നു. ഒടുവിൽ കണ്ടു. ഭാർപ്പൂക്കരെ വീട്ടിൽ. ആഗസ്ററ് 3-ാം തീയതിക്കുശേഷം ചെന്നാൽ മതിയെന്നു പറഞ്ഞു. തിരിച്ചുവന്നു.

Caucasian Chalk Circle വായിച്ചുതീർത്തു. Prologue-ൽ 2-ാം ലോക മഹായുദ്ധത്തിൽ ജർമ്മൻകാരിൽനിന്നു വീണ്ടെടുത്ത Caucus-ലെ ഒരു കൂട്ടുകൃഷിസ്ഥലത്ത് പണ്ടെപ്പോലെ നട്ടുവളർത്തണമോ അതോ പഴത്തോട്ടമുണ്ടാക്കണമോ എന്നു തർക്കമായി. അതിന്റെ പരിഹാരത്തിനു കഥ പറയുകയാണ്. കഥയിൽ പഴയകാലത്തെ ഒരു രാജാവിന്റെ രാജ്യത്തെ ശത്രു ആക്രമിച്ചപ്പോൾ എല്ലാവരും കൂടി പ്രഭുവിന്റെ കഴുത്തുവെട്ടി. പ്രഭ്വി ഓടിപ്പോകുമ്പോൾ കുഞ്ഞിനെ (മൈക്കൽ) കൊണ്ടുപോയില്ല. വേലക്കാരി ഗ്രിഷ എടുത്തു വളർത്തി. ഒരുപാടു കഷ്ടപ്പെട്ടു. ഒടുവിൽ

> 100 Years വായിച്ചവസാനിപ്പിച്ചു. അത്ര വലിയ കേമമൊന്നുമായി തോന്നിയില്ല. തർജ്ജമ–ഇംഗ്ലീഷു വളരെ മോശം. മഹത്തായ നോവലുകളിൽ കാണുംപോലെ പാത്രസൃഷ്ടിയോ മാനസിക സംഘട്ടനങ്ങളുടെ പ്രകാശനമോ അത്ര കേമമായി ഇല്ല. Magic Realism എന്നതാകട്ടെ വളരെ അവിശ്വസനീയവും.

സ്വാതന്ത്ര്യം കിട്ടിയപ്പോൾ കുട്ടിയെ ആർക്കു കൊടുക്കണമെന്ന തർക്കം വന്നു. അതു തീർക്കാൻ ചിത്രം വരയ്ക്കുന്നു. ഒടുവിൽ കുട്ടിയെ വേലക്കാരിക്കുതന്നെ കിട്ടുന്നു. Caucasian Chalk Circle-നു വലിയ പ്രസക്തിയില്ല. Az dee എന്ന ജഡ്ജി ഒരു കരുത്തനായ കഥാപാത്രമാണ്.

ജൂലൈ 18, തിങ്കൾ.

കാലത്ത് SPCS-ൽ പോയി. മാധവൻ നായരെ കണ്ടു. കഴിഞ്ഞകൊല്ലത്തെ ബാക്കി 3069 ക.യുടെ ചെക്കു തന്നു. കോട്ടയത്തുനിന്നു തൃശ്ശൂരെത്തി. 2 മണിയായി. ഊണുകഴിച്ചു വിശ്രമിച്ചു.

5 മണിക്കു സാഹിത്യ അക്കാദമി ഹാളിൽ പി.തോമസ്സിനെ അദ്ദേഹത്തിന്റെ 75-ാം പിറന്നാളിൽ അനുമോദിക്കാനുള്ള യോഗത്തിൽ അധ്യക്ഷത വഹിച്ചു. പലരും പ്രസംഗിച്ചു. ഞാൻ വളരെ കുറച്ചേ പറഞ്ഞുള്ളു. 7 മണിക്കു മടങ്ങി.

'Vision of Simone Macharde' വായിച്ചു. Simone എന്ന പെൺകുട്ടി താൻ Maid of Orleans ആണെന്നു സങ്കല്പിച്ചു സ്വപ്നങ്ങൾ കാണുന്നു. ഫ്രാൻസിനെ രക്ഷിക്കാൻ പടവെട്ടുന്നു. തൊഴിലാളികളും വീട്ടുവേലക്കാരും മററുമായ അധഃസ്ഥിതർക്കേ രാജ്യസ്നേഹമുള്ളു എന്നും ഹോട്ടലുടമയ്ക്കും അയാളുടെ അമ്മയ്ക്കും മററും തങ്ങളുടെ സ്വത്തിനെയാണു സ്നേഹമെന്നും കാണിക്കുന്ന താണു നാടകത്തിന്റെ കഥ. French Resistance-ന്റെ കഥയാണ് ഇത്. ഒടുവിൽ Simone-നെ വിചാരണ ചെയ്തു. കൊല്ലുന്നില്ല. കന്യാസ്ത്രീ മഠത്തിലേക്ക് അയയ്ക്കുകയാണ്.

ജൂലൈ 19, ചൊവ്വ.

എസ്.കെ.നായർ ഇന്നലെ മരിച്ച വിവരം അറിഞ്ഞു. ഇന്നു പത്രങ്ങളിലും വന്നു. ഒരു അനുശോചന ലേഖനം ആവശ്യപ്പെട്ടുകൊണ്ട് 'മലയാളനാട്ടി'ൽനിന്നു കമ്പികിട്ടി. കാര്യമായി എനിക്കൊന്നും അറിയില്ല. എങ്കിലും എഴുതണം. അല്ലെങ്കിൽ നന്ദികേടാണ്. പാലസ്തീനിയൻ ഡയറി 'മലയാള സാഹിത്യ'ത്തിനു അയച്ചുകൊടുത്തു. Chalk Circle എന്ന തലവാചകം തർജ്ജമ ചെയ്തില്ല. അതിനു വലിയ പ്രസക്തി കണ്ടില്ല. "ഒരു പാലസ്തീൻകാരന്റെ അനുഭവങ്ങൾ" എന്ന തലക്കെട്ടു കൊടുത്തു. അതുമതി.

ജൂലൈ 20, ബുധൻ.

ഇന്നു ഉച്ചതിരിഞ്ഞ് എൻ.ശ്രീകണ്ഠൻ നായർ ചങ്ങനാശ്ശേരിയിൽ കിടന്നു മരിച്ച വാർത്ത കിട്ടി. അനുശോചനസന്ദേശം കൊടുത്തു.

'Good Soldier Scharmyk in the Second World War' എന്ന നാടകം വായിച്ചുതീർത്തു. ചെക്ക് എഴുത്തുകാരനായ Hasek-ന്റെ നോവലിനെ ആസ്പദമാക്കിയാണു നാടകം. ഷ്വീക് എന്ന കഥാപാത്രം അസ്സലായിട്ടുണ്ട്. ഹിററ്ലർ, ഹിംലർ മുതലായവരെ കെട്ടിപ്പൊന്തിച്ചു നാടകത്തിൽ അവതരിപ്പിക്കുന്ന സമ്പ്രദായം ഉണ്ട്.

വൈകിട്ട് നടക്കാനിറങ്ങി. പാർട്ടിയാപ്പീസുവരെ പോയി. മടക്കത്തിൽ മഴ കുടുങ്ങി. ഒരു പീടികയിൽ കയറിയിരുന്നു. എന്നിട്ടും കുറെ നനഞ്ഞു.

അമേരിക്കയിൽനിന്നു ശോഭയുടെ കത്തുവന്നു. അവൾ ഒരു അമേരിക്കക്കാരനെ വിവാഹം ചെയ്യാൻ പോകുന്നു. 24-ാം തീയതി. അയാൾക്കു രണ്ടു കുട്ടികളുണ്ട്. വിവാഹമോചനം നടത്തിയ ആളാണ്.

"കേശവദേവ് കഥ തന്നെ പറയും" എന്ന ഒരു ചെറുകുറിപ്പ് 'ജനയുഗം' വാരാന്ത്യത്തിന് എഴുതി അയച്ചു, S.K നായരെപ്പററി ഒരു അനുശോചനം "മലയാളനാടി"നും.

ജൂലൈ 21, വ്യാഴം.

കാടും മഴയും തമ്മിലുള്ള ബന്ധത്തെപ്പററി New York Times-ൽനിന്നു ഒരു ലേഖനം സംഗ്രഹിച്ചു. Latest findings of research അടങ്ങിയതാണ്. കാടുണ്ടെങ്കിൽ പെയ്ത മഴയുടെ 75 ശതമാനവും retain ചെയ്യാൻ സാധിക്കും, വീണ്ടും വായുവിലേക്കു retain ചെയ്യാനും എന്നാണു finding. നിക്കരാഗ്വൻ മന്ത്രിയെ വധിക്കാനുള്ള CIA ശ്രമത്തെപ്പററി New Age-ൽ നിന്നും.

ഉച്ചതിരിഞ്ഞു കേശവദേവിന്റെ 'സുഖിക്കാൻ വേണ്ടി' എന്ന ചെറുനോവൽ വായിച്ചു. മോശം. ഒരു പെണ്ണു വഞ്ചിക്കപ്പെടുകയും വേശ്യയായിത്തീരുകയും ചെയ്തത് എങ്ങനെ എന്നു വിവരിച്ചിരിക്കുകയാണ്. കലാപരമായ സൗന്ദര്യം ഒട്ടുമില്ല. 'കണ്ണാടി' ദേവിന്റെ അപചയകാലത്തെ കഥയാണ്. 'കണ്ണാടി' എഴുതിയ ദേവുതന്നെയാണോ ഇതെഴുതിയത് എന്നു തോന്നും.

വൈകുന്നേരം തേക്കിൻകാട്ടിൽ AITUC തൊഴിലാളികൾ നിരാഹാരമനുഷ്ഠിക്കുന്നിടത്തു പോയി. 50 പേരോളം. നല്ല മഴയും തണുപ്പും. ഒരു പന്തലിനു കീഴിൽ. എങ്ങനെ കഴിച്ചുകൂട്ടും രാത്രി? തണുപ്പു കൊണ്ട് ഞാൻ waistcoat ഇട്ടാണു പുറത്തിറങ്ങിയത്.

ജൂലൈ 22, വെള്ളി.

വള്ളത്തോളിന്റെ മകൻ ബാലേട്ടന് അസുഖം കൂടുതലാണ്. വൈകുന്നേരം സരോജാ നഴ്സിങ് ഹോമിൽ ചെന്നു കണ്ടു. ആളെ അറിയും. പക്ഷെ സംസാരിക്കാൻ വയ്യ

അവിടെനിന്നു തെക്കേ ഗോപുരനടയ്ക്കൽ നിരാഹാര സമരത്തിനു ചെന്നു. പുരുഷോത്തമനു

ശേഷം 65-ാം പേജിൽ

# പുതിയപുസ്തകങ്ങൾ

## മോഹിനിയാട്ടം ചരിത്രവും ആട്ടപ്രകാരവും




ഗുരുമുഖത്തുനിന്നുള്ള വചനംതന്നെയാണ് കല്യാണിക്കുട്ടി അമ്മയുടെ മോഹിനിയാട്ടത്തെക്കുറിച്ചുള്ള ഈ ഗ്രന്ഥം. ഈ ഗ്രന്ഥത്തെക്കുറിച്ച് കല്യാണിക്കുട്ടിഅമ്മ എഴുതുന്നു: ''എന്റെ ജീവിതത്തിലെ നീണ്ട അമ്പതു വർഷങ്ങളിലെ കലോപാസനയുടെ പരിണതഫലമാണ് ഈ ഗ്രന്ഥം.'' കല്യാണിക്കുട്ടിഅമ്മ എന്ന മഹാ കലാകാരി ജീവിച്ചത് ഈ ഗ്രന്ഥമെഴുതാൻവേണ്ടിക്കൂടിയാണെന്നു നമുക്ക് വിശ്വസിക്കാം. മൂന്നു ഭാഗങ്ങളായി തിരിച്ചിരിക്കുകയാണ് ഈ ഗ്രന്ഥം. ആദ്യഭാഗം മോഹിനിയാട്ടത്തിന്റെ സമഗ്രമായ ചരിത്രമാണ്. അതിന്റെ ശാസ്ത്രീയവശവും ആട്ടപ്രകാരവുമാണ് രണ്ടാം ഭാഗത്തിൽ. ഗ്രന്ഥകർത്രി ചിട്ടപ്പെടുത്തിയ ആട്ടപ്രകാരത്തെപ്പററിയാണ് മൂന്നാം ഭാഗം. ഈ ഭാഗത്തിൽ, മോഹിനിയാട്ടത്തിനുവേണ്ടി സ്വന്തമായി രചിച്ച സാഹിത്യവുമുണ്ട്.

മോഹിനിയാട്ടം
ചരിത്രവും ആട്ടപ്രകാരവും
ഗ്രന്ഥ: കലാമണ്ഡലം കല്യാണിക്കുട്ടിഅമ്മ
വില: 70 രൂപ
പ്രസാ: ഡി.സി. ബുക്സ്

## നടപ്പുദീനം

എട്ടു ചെറുകഥകളുടെ സമാഹാരം. ഈ കഥകൾ കലികാല കഥകളാണുപോലും. വി.ജി. തമ്പിയും കടത്തനാട്ട് നാരായണനും കഥകൾ അനുഭവിച്ച് വേറെ വേറെ എഴുതിയിട്ടുണ്ട്. ഇക്കാലത്ത് ഒരു കഥാസമാഹാരത്തിൽ കഥകളല്ലല്ലോ മുഖ്യം; കഥ അനുഭവിച്ചെഴുതുന്ന പഠനപ്രബന്ധമാണല്ലോ. ഈ പ്രബന്ധകാരന്മാർ കഥകളെ വഴിതെററിക്കുന്നു. ഒരു പ്രത്യേക രീതിയിൽ കഥ പറയാനും പ്രമേയം സ്വീകരിക്കാനും ഉദയശങ്കറിനു വശമുണ്ട്. തലകുത്തി നടക്കാനുള്ള ഒരു ശ്രമം നടത്തുന്നതുപോലെ ഒരു തോന്നൽ.

നടപ്പുദീനം
ഗ്രന്ഥ: ഉദയശങ്കർ
പ്രസാ: കറന്റ് ബുക്സ്, തൃശൂർ
വില: 24 രൂപ

## സയൻസിന്റെ കഥ

ശാസ്ത്രത്തിന്റെ വളർച്ചയുടെ രൂപരേഖ നല്കുന്നു ഈ ഗ്രന്ഥം. ഈ ശാഖയിൽ മലയാളത്തിൽ വളരെക്കുറച്ചു ഗ്രന്ഥങ്ങളേ ഉള്ളൂ. വളരെ നേരത്തേതന്നെ മലയാളത്തിൽ സയൻസിന്റെ പല മേഖലകളെക്കുറിച്ചും എഴുതിത്തുടങ്ങിയ ആളാണ് പി.ടി. ഭാസ്കരപ്പണിക്കർ. ഈ പുസ്തകം മൂന്നു ഭാഗങ്ങളായി നേരത്തെ പ്രസിദ്ധീകരിച്ചതാണ്. അത് ഒററപ്പുസ്തകമായി പുറത്തിറങ്ങിയതാണിത്. സാധാരണക്കാരായ ശാസ്ത്രകുതുകികൾക്ക് ഇപ്പുസ്തകം തികച്ചും സഹായകമാണ്. ശാസ്ത്രത്തിന്റെ ഒരു ഏകദേശ ചരിത്രവും വിവിധ ശാസ്ത്രമണ്ഡലങ്ങളിലെ നാഴികക്കല്ലുകളും അവതരിപ്പിക്കാനാണ് ഗ്രന്ഥകാരൻ ശ്രമിച്ചിട്ടുള്ളത്.

സയൻസിന്റെ കഥ
ഗ്രന്ഥ: പി.ടി. ഭാസ്കരപ്പണിക്കർ
പ്രസാ: ഡി.സി. ബുക്സ്
വില: 75 രൂപ

## ഹു ഈസ് ഹു—കേരള കാർട്ടൂണിസ്ററ്




1981-ൽ ആരംഭിച്ച കേരള കാർട്ടൂൺ അക്കാദമി കാർട്ടൂണിസ്ററുകൾക്ക് ഇന്ത്യയിൽ ആദ്യമായുണ്ടാകുന്ന ഒരു സ്ഥാപനമാണ്. മാസന്തോറും കാർട്ടൂൺ ന്യൂസ് എന്ന പേരിൽ ഒരു ബുള്ളററിൻ അക്കാദമി പ്രസിദ്ധപ്പെടുത്തുന്നുണ്ട്. അക്കാദമിയിൽ മൊത്തം 55 കാർട്ടൂണിസ്ററുകളാണ് അംഗങ്ങളായിട്ടുള്ളത്. കാർട്ടൂൺ ക്യാമ്പുകളും വർക്ക്ഷോപ്പുകളും സംഘടിപ്പിക്കാറുണ്ട്. പ്രശസ്ത ഹാസ്യ സാഹിത്യകാരനും കാർട്ടൂണിസ്ററുമായ സുകുമാറാണ് കാർട്ടൂൺ അക്കാഡമിയുടെ ചെയർമാൻ. മലയാളത്തിൽ അറിയപ്പെടുന്ന എല്ലാ കാർട്ടൂണിസ്ററുകളുടെയും ജീവചരിത്രക്കുറിപ്പും അവരുടെ ഓരോ കാർട്ടൂണുമാണ് ഈ പുസ്തകത്തിലെ ഉള്ളടക്കം. മനോഹരമായിത്തന്നെ പുസ്തകം ഒരുക്കിയിട്ടുമുണ്ട്.

ഹു ഈസ് ഹു
കേരള കാർട്ടൂണിസ്ററ്സ്
പ്രസാ: കേരള കാർട്ടൂൺ അക്കാദമി
വില: 40 രൂപ

## ഗാന്ധിജിയുടെ ജീവിതദർശനം

ഗാന്ധിയൻ ആശയങ്ങൾക്ക് പുതിയ പ്രസക്തി കണ്ടെത്തുന്ന ഒരു കാലമാണിത്. ഗാന്ധിജിയുടെ നൈതികവീക്ഷണം അതിന്റെ ചരിത്ര-സാമൂഹ്യ പശ്ചാത്തലത്തിൽ മനസ്സിലാക്കാൻ ശ്രമിക്കുന്ന ഒരു ഗ്രന്ഥമാണ് 'ഗാന്ധിയുടെ ജീവിതദർശനം'. യുവതലമുറയ്ക്ക് ഗാന്ധിജിയിലേക്കുള്ള ദൂരം കുറയ്ക്കാൻ ഈ ഗ്രന്ഥം സഹായിക്കും. സിവിക് ചന്ദ്രന്റെ അവതാരികയിൽ ഇതിന്റെ സൂചനയുണ്ട്. ഒരു ഗാന്ധിഭക്തനായല്ല ഡോ. അരവിന്ദാക്ഷൻ ഗാന്ധിയൻ ദർശനങ്ങളെ സമീപിക്കുന്നത്. ഗാന്ധിയൻ ചിന്തകനായ ഡോ. റാംജി സിംഗ് ഇങ്ങനെ എഴുതുന്നു: ''...ഗാന്ധിയെ കഷണം കഷണമായി അന്വേഷിക്കുന്നത് വിഡ്ഢിത്തമാണ്. പഥ്യക്രമം മുതൽ വൈരുദ്ധ്യാത്മകതവരെ (from dietetics to dialectis) ഉൾച്ചേർന്ന സമഗ്ര ജീവിതദർശനമാണ് ഗാന്ധിയുടേത്. അദ്ദേഹം ഒരു ചിന്താപദ്ധതിയും ബോധപൂർവ്വം ഉണ്ടാക്കിയിട്ടില്ല; അദ്ദേഹത്തിന്റെ ജീവിതത്തിൽനിന്നും രചനകളിൽനിന്നും സമഗ്രമായൊരു ചിന്താപദ്ധതി രൂപപ്പെടുത്താനാവുമെങ്കിലും. ഇത് തീർച്ചയായും ക്ലേശകരമായ ഒരു ജോലിയാണ്. തുളച്ചിറങ്ങുന്ന ഉൾക്കാഴ്ചയും മേധാശക്തിയും അതാവശ്യപ്പെടുന്നു. ഗാന്ധിയുടെ ഈ നൈതിക വീക്ഷണം സ്പർശിച്ചറിയാൻ ഡോ. അരവിന്ദാക്ഷനു സാധിച്ചിട്ടുണ്ട്...''

ഗാന്ധിയുടെ ജീവിതദർശനം
ഗ്രന്ഥ: ഡോ. കെ. അരവിന്ദാക്ഷൻ
പ്രസാ: പൂർണ്ണോദയ ബുക്സ്
ഗാന്ധി ഭവൻ
കൊച്ചി-682018
വില: 70 രൂപ



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

1991-ൽ സ്വീഡനിൽ പ്രസിദ്ധപ്പെടുത്തിയതും 1993-ൽ ഇംഗ്ലണ്ടിൽ ഇംഗ്ലീഷ് തർജ്ജമ പ്രകാശനം ചെയ്തതുമായ ''A Tiler's Afternoon'' എന്ന നോവൽ അതിസുന്ദരമാണ്. അതു വായിച്ചുണ്ടായ ലഹരിയിൽ ഇരുന്നുകൊണ്ടാണ് ഞാനിത് എഴുതുന്നത്. നോവലെഴുതിയ ലാർസ് ഗസ്തേവ്സൺ (Lars Gustafsson) ഈ നോവലിന്റെ പ്രകാശനത്തിനു മുൻപുതന്നെ The Death of a Beekeeper എന്ന വേറൊരു 'മാസ്ററർപീസ്' എഴുതി രാഷ്ട്രാന്തരീയ പ്രശസ്തിയാർജ്ജിച്ച സാഹിത്യകാരനാണ്. സ്വീഡനിൽ വെസ്തറൊസ് (Vasteras) നഗരത്തിൽ 1936-ൽ അദ്ദേഹം ജനിച്ചു. ഉപ്സാല (Uppsala) സർവകലാശാലയിൽനിന്നു ഡോക്റ്ററേറ്റ് നേടിയ അദ്ദേഹം കുറെക്കാലം ഒരു സാഹിത്യമാസികയുടെ എഡിററായി സേവനമനുഷ്ഠിച്ചതിനുശേഷം കവിത, ചെറുകഥ, നോവൽ ഇവയുടെ മണ്ഡലങ്ങളിലേക്കു തിരിഞ്ഞു. സാഹിത്യനിരൂപണം, തത്ത്വചിന്ത, ചരിത്രം, ഗണിതശാസ്ത്രം ഇവയിലും വ്യക്തിമുദ്ര ചാർത്തിയ ഗസ്തേവ്സൺ ഇപ്പോൾ അമേരിക്കയിൽ താമസിക്കുന്നു. (ഈ വിവരങ്ങൾ നോവലിലെ കുറിപ്പിൽനിന്നെടുത്തതാണ്) ഇനി നമുക്കു നോവലിലേക്കു പോകാം. ഒരു പടിഞ്ഞാറൻ മാസ്ററർപീസിനെക്കുറിച്ചെഴുതുമ്പോൾ അതിന്റെ കഥയുടെ സംക്ഷിപ്തരൂപം നല്കിയേ തീരൂ. വായനക്കാർ നോവൽ വായിച്ചിട്ടുണ്ടെന്ന സങ്കല്പത്തിൽ അതിനെ നിരൂപണം ചെയ്യുന്ന സായ്പിന്റെ രീതികൊണ്ടു മലയാളം വായിക്കുന്നവർക്കു പ്രയോജനമുണ്ടാവുകയില്ല. നോവലിന്റെ സൗന്ദര്യം എവിടെയിരിക്കുന്നുവെന്ന് അവർക്കൊട്ടു മനസ്സിലാവുകയുമില്ല. അതിനാലാണ് ഞാൻ കഥ ചുരുക്കിയെഴുതുന്നത്.

റെറാർസ്ററൻ ബർയ്മാൻ കനം കുറഞ്ഞ, വെള്ളിത്തലമുടിയുള്ള പാവപ്പെട്ട മനുഷ്യനാണ്. വീടുകളിൽ ഓട് ഇട്ടുകൊടുക്കുകയാണ് അയാളുടെ ജോലി. സ്വീഡനിലെ ഉപ്സാല നഗരത്തിൽ 1982 നവംബറിലെ പ്രഭാതത്തിൽ ഈ കഥ ആരംഭിക്കുമ്പോൾ അയാൾക്ക് അറുപത്തഞ്ചു വയസ്സായിരിക്കുന്നു. റെറാർസന്റെ ഭാര്യ മരിച്ചു; മകൻ മരിച്ചു. ഒരു പട്ടിയുണ്ടായിരുന്നതും അടുത്തകാലത്തു നഷ്ടമായി. ഏകാന്തത സാന്ദ്രതയാർജ്ജിച്ച വീട്ടിൽ അയാളങ്ങനെ ഒററയ്ക്കു താമസിക്കുമ്പോൾ പുലർവേളയിൽ ഒരു ചങ്ങാതി റെറലിഫോണിലൂടെ അറിയിച്ചു ഒരു വീട്ടിൽ ഓട് ഇടേണ്ടതുണ്ടെന്ന്. തന്റെ ഒരു പഴഞ്ചൻ കാറിൽ അയാൾ ആ വീട്ടിലെത്തി. തികച്ചും ആധുനികവും തികച്ചും പ്രാചീനവും ആയവയുടെ സങ്കലനമായിരുന്നു ആ ഭവനം. പരിപൂർണ്ണമായ നിശ്ശബ്ദതയാണവിടെ. മുറികളിൽ അന്ധകാരം മാത്രം. വിദ്യുച്ഛക്തി വിളക്കുകളുടെ സ്വിച്ചുകൾ മേലോട്ട് ആക്കിയാലും താഴത്തേക്കു കൊണ്ടുവന്നാലും അന്ധകാരം മാത്രം. ഡോർബെൽ അയാൾ അമർത്തിനോക്കി. മണിനാദമുണ്ട്. പക്ഷേ ആരും വരുന്നില്ല. രണ്ടുനിലയാണ് കെട്ടിടത്തിന്. കോണിപ്പടികളിലൂടെ ഇഴഞ്ഞുകയറി അയാൾ മുകളിൽച്ചെന്നപ്പോൾ സോഫി കെ. എന്ന് ഒരുകഷണം കാർഡ്ബോർഡിൽ എഴുതിവച്ചിരിക്കുന്നതു കണ്ടു. ഡോർബെല്ലടിച്ചിട്ടും ആരും എത്തുന്നില്ല. സോഫി കെ. ആരായിരുന്നാലും ആശയങ്ങൾ അന്യോന്യം പകരുന്നതിൽ താൽപര്യമുളളവളല്ലെന്നു വ്യക്തം. അയാൾ ഫ്യൂസുകൾ കണ്ടുപിടിച്ചു വേണ്ട സ്ഥാനങ്ങളിൽ നിവേശിച്ചപ്പോൾ വിളക്കുകൾ തെളിഞ്ഞു. സോഫി കെ. ഇരിക്കുന്ന മുകളിലത്തെ നിലയിലും വെളിച്ചം. ഇനി അയാൾക്കു ജോലി ആരംഭിക്കാം. കുളിമുറിയിലാണ് ഓടുകൾ പാകേണ്ടത്.

ഇവിടെ ഒരു മനോരഥസൃഷ്ടിയിൽ നോവലിസ്ററ് അഭിരമിക്കുന്നു. സോഫി കെ. ഓടു പാകുന്നവനു വാതിൽ തുറന്നുകൊടുത്തു. കറുത്ത നീരാളം ധരിച്ച സുന്ദരിയാണ് അവൾ. സംശയാസ്പദങ്ങളായ മിഴികളോടെ റെറാർസ്ററനെ നോക്കിയിട്ടു സോഫി കെ. പറഞ്ഞു. 'നിങ്ങളെ ഇവിടെ അയച്ചവർ നമ്മൾ രണ്ടുപേരും ഒരു കിടക്കയിൽ കിടക്കുന്നതു കണ്ടുവെന്നു വിചാരിക്കൂ. പട്ടാപ്പകൽ നമ്മൾ രണ്ടുപേരും ലൈംഗികവേഴ്ചയിൽ ഏർപ്പെട്ടിരിക്കുന്നത് കെട്ടിടത്തിന്റെ ഉടമസ്ഥൻ കണ്ടാലോ? വേഴ്ചയ്ക്കു നിങ്ങൾക്കു താൽപര്യമില്ലേ?' 'എനിക്കു നിശ്ചയമില്ല' എന്നു മറുപടി നല്കണമെന്നുണ്ടായിരുന്നു അയാൾക്ക്. റെറാർസ്ററൻ ഓടു പതിക്കേണ്ട ഭിത്തിയിൽ ചുററികകൊണ്ട് ആഞ്ഞടിച്ചു. അപ്പോൾ വാതിൽ തുറന്ന സോഫി കെ. നരച്ച തലമുടിയുള്ള

ഈ ലോകത്ത്
ഏററവും
മനോഹാരിതയുള്ളത്
സ്ത്രീക്കാണ്.
അതുകൊണ്ടാണ് ഈ
പംക്തിയിൽ
അവളെക്കുറിച്ച്
എപ്പോഴും പറയുന്നത്.
താജ്മഹൽ
കാണുന്നതിനേക്കാൾ
ചലച്ചിത്രതാരം
ശ്രീദേവിയെ
കാണുന്നതാണ്
എനിക്കിഷ്ടം. പിന്നെ
ഫ്രോയിററിന്റെ
മനഃശാസ്ത്രം. അതു
കറകളഞ്ഞ സത്യമല്ല.
ഒരഭിപ്രായം മാത്രം.

പടുകിഴവിയാണ്. 'നിങ്ങൾ റെറാർസ്ററൻ ബർയ്മാനാണോ' എന്ന അവരുടെ ചോദ്യം കേട്ട് അയാൾ അമ്പരന്നു. റെറാർസ്ററൻെറ സോഫി അമ്മായിയാണ് അവർ.

യഥാർത്ഥ സോഫി കെ. എവിടെപ്പോയി. വർഷങ്ങൾക്കുമുൻപ് അവൾ അവിടംവിട്ടു പോയിരിക്കാം. എല്ലായിടത്തും നിശ്ശബ്ദത. മരങ്ങളിലെ കാററിൻെറ ശബ്ദവും പാതയിലൂടെ കാറ് പോകുന്ന ഒച്ചയും മാത്രമേയുള്ളു.

റോഡിലേക്കു പോയ റെറാർസ്ററൻ, സ്ററിഗ് എന്ന കൂട്ടുകാരനെ കാണാനിടയായി. അയാളെയും കൂട്ടിവന്ന് റെറാർസ്ററൻ ജോലി തുടർന്നു. സ്ററിഗ് ചോദിച്ചു:- "ആരോ കോണിപ്പടി കയറിപ്പോകുന്നതുപോലെ ശബ്ദം കേൾക്കുന്നല്ലോ." "ഞാനൊന്നും കേട്ടില്ല" എന്ന് റെറാർസ്ററൻെറ മറുപടി. "മുകളിൽപ്പിന്നെ എന്ത്?" എന്നു സ്ററിഗ് വീണ്ടും. "അടച്ച ഒരു വാതിൽ മാത്രം. സോഫി കെ. എന്നെഴുതിയ ഒരു കാർഡ് മാത്രം അവിടെയുണ്ട്."

അതിനിടയ്ക്ക് ഭർത്താവിനാൽ ആട്ടിപ്പുറത്താക്കപ്പെട്ട ഒരു സ്ത്രീയെയും കൂട്ടി സ്ററിഗ് അയാളെ കാണാൻ പോയി. പ്രസിദ്ധരായ ചിത്രകാരന്മാരുടെ കലാസൃഷ്ടികളെ അതുപോലെ ആലേഖനം ചെയ്തതിൻെറ പേരിൽ തടവറയിൽ കിടന്നിട്ടു മോചനം നേടിയ ഒരുത്തനായിരുന്നു അവളുടെ ഭർത്താവ്. സ്ത്രീയെ അവിടെയാക്കിയതിനുശേഷം തിരിച്ചെത്തിയ സ്ററിഗ്, റെറാർസ്ററനോടു പറഞ്ഞു:- "അയാൾ ചിത്രം വരയ്ക്കുന്നു. പക്ഷേ അയാൾക്ക് അവയെക്കുറിച്ചു മതിപ്പില്ല. ചിത്രങ്ങൾ അയഥാർത്ഥങ്ങളാണെന്നാണ് അയാൾ കരുതുക." "നമ്മൾ ഓടുപാകിയ ഈ ഭിത്തി സത്യം" എന്നും സ്ററിഗ് പറഞ്ഞു. വിശ്വാസം വന്നില്ലെങ്കിലും "ശരിയാവാം അത്" എന്നു റെറാർസ്ററൻ പ്രതിവചിച്ചു.

നോവൽ പര്യവസാനത്തിലേക്കു ചെല്ലുന്നു. ആ സമയത്ത് വാതിലിൽ ആരോ ബലപ്പിച്ചു തട്ടുന്നു. തട്ടുകയല്ല, ഇടിക്കുകയാണ്. ലോകമാകെ ജീവനാർന്ന് അകത്തേക്കു കടക്കാൻ ശ്രമിക്കുകയാണോ? "എട്ടര മണിയായി. ഏതു നാശമാണ് ഇത്?" എന്നു സ്ററിഗ്ഗിൻെറ ചോദ്യം. റെറാർസ്ററൻ മറുപടി പറഞ്ഞു:- സോഫി ചുററി നടക്കുകയാവാം" ഒരു ഹ്രസ്വമായ നിമിഷത്തേക്ക് അയാൾക്കു അതു ശരിയാണെന്നു തോന്നുകയും ചെയ്തു.

വാസ്തവികത, ഫാൻറസി, സ്വപ്നം ഇവയിലൂടെ സമകാലിക മാനുഷികാനുഭവങ്ങളിലേക്കു ചുഴിഞ്ഞിറങ്ങുന്ന നോവലാണ് ഗസ്തേവ് സണ്ണിൻെറ 'A Tiler's Afternoon'. വിഭാഗീകരണവും അനിശ്ചിതത്വവും നൃത്തമാടുന്ന ലോകം. മനുഷ്യൻ തൻെറ ആന്തരമായ സംയോഗത്തോടെ ലോകത്തിന് അഭിമുഖീഭവിച്ചു നില്ക്കുമ്പോൾ ആ സംയോഗം അവിടെ കാണുന്നില്ല. അപ്പോൾ അയാൾക്കു പൊരുത്തക്കേട് അനുഭവപ്പെടുന്നു. ലോകംതന്നെ അബ്സേഡാണെന്ന്—പൊരുത്തക്കേടാർന്നതാണെന്ന്—അയാൾക്ക് അനുഭവപ്പെടുന്നു. ഏകാന്തത മുററിനില്ക്കുന്ന ഭവനം ഈ ലോകംതന്നെ. അവിടെ പ്രയോജനരഹിതമായി പ്രവർത്തിക്കുന്ന റെറാർസ്ററന്മാരാണ് നമ്മൾ എല്ലാം. ഏതിനെക്കുറിച്ചും സാർവജനീനമായ വിധിനിർണ്ണയം സാദ്ധ്യമല്ല. അത് സോഫി കെ.യെപ്പോലെ യുവതിയായും വൃദ്ധയായും അദൃശ്യരൂപമുള്ളവളായും നമ്മെ പേടിപ്പിക്കും. നമുക്കു നമ്മെക്കുറിച്ചു ഒന്നുമറിഞ്ഞുകൂടാ. അറിയാവുന്നത് ശകലീകൃതമായ ഭാഗങ്ങൾ മാത്രം. സോഫി പരമസത്യവുമാകാം. അതിനെ സാക്ഷാത്കരിക്കാൻ ശ്രമിച്ചാൽ ഒരിക്കലത് ആകർഷകത്വമുള്ള മുഖം പ്രദാനം ചെയ്തേക്കാം. മററൊരിക്കൽ ഭീതിദമായ മുഖം പ്രദർശിപ്പിച്ചേക്കാം. അല്ലെങ്കിൽ അജ്ഞാതമായി, അജ്ഞേയമായി അത് അന്തക്കരണത്തിൻെറ വാതായനത്തിൽ ആഞ്ഞിടിച്ച് നമ്മളെ ഭയപ്പെടുത്തിയെന്നും വരാം. ഇരുപതാം ശതാബ്ദത്തിലെ മനുഷ്യൻ വിഭാഗീകരണം നടന്ന ലോകത്തെ മാത്രമേ കാണുന്നുള്ളു. അവനുണ്ടാകുന്നതു സന്ത്രാസം മാത്രം.




ഇന്നുവരെ ഈ സുദീർഘമായ ജീവിതത്തിൽ പേരുവയ്ക്കാത്ത ഒരെഴുത്തും ഞാനാർക്കും അയച്ചിട്ടില്ല. കള്ളയെഴുത്തുകൾ അയയ്ക്കുന്നവർ ഭീരുക്കളാണ്.

ഇവിടെ കലാസൃഷ്ടികൾക്കും വലിയ പ്രയോജനം ചെയ്യാനാവില്ല. നോവലിലെ ചിത്രകാരൻ ചോദിക്കുന്നു:- "ചിത്രരചനതന്നെ കപടലേഖ്യകരണമല്ലേ? നിങ്ങൾ വൃക്ഷത്തിൻെറ ചിത്രം വരയ്ക്കുന്നു. ശരി. പക്ഷേ നിങ്ങൾ വൃക്ഷത്തെ സൃഷ്ടിക്കുന്നില്ലല്ലോ. വൃക്ഷത്തെ സൃഷ്ടിച്ചുവെന്നു നിങ്ങൾ നടിക്കുന്നതേയുള്ളു. ഒരുപക്ഷേ വൃക്ഷംതന്നെ ഒരു സൂത്രവിദ്യയായിരിക്കാം. വേറെ ഒന്നിൻെറ ചിത്രീകരണം. അത് അങ്ങനെയല്ലെന്ന് നിങ്ങൾക്ക് എങ്ങനെയറിയാം?"

ചിന്തോദ്ദീപകമാണ് ഈ നോവൽ. ഹൃദയത്തെ ഇത് പിടിച്ചുകുലുക്കുന്നു. സന്ത്രാസത്തിലേക്കു നമ്മളെ ഇതു വലിച്ചെറിയുന്നു. ഈ പ്രക്രിയകളെല്ലാം കലയിലൂടെ നടക്കുന്നതുകൊണ്ട് ആത്യന്തികമായി നമുക്കു സൗന്ദര്യാനുഭൂതി. ഗസ്തേവ് സണ്ണിൻെറ പ്രകൃഷ്ട കൃതിയായ The Death of a Beekeeper വായിക്കാൻ ഞാൻ കാത്തിരിക്കുന്നു.

(A Tiler's Afternoon—Lars Gustafsson—Translated from the Swedish by Tom Geddes—Harvill—£ 7 = 99 Spl. Indian price £ 3 = 95—Pages 118)

## ചോദ്യം, ഉത്തരം

"ബുദ്ധിശക്തിയും സൗന്ദര്യവുമുള്ള സ്ത്രീയെ പ്രശംസിക്കേണ്ടി വന്നാൽ അവളുടെ ബുദ്ധിശക്തിയെയാണോ അതോ സൗന്ദര്യത്തെയാണോ പ്രശംസിക്കേണ്ടത്?"

"സ്ത്രീ സുന്ദരിയാണെങ്കിൽ അവൾക്ക് അറിയാം. ബുദ്ധിശാലിനിയുമാണ് അവളെങ്കിൽ അതിൽ തികഞ്ഞ വിശ്വാസം കാണുകില്ല. അതുകൊണ്ട് അവളുടെ ബുദ്ധിശക്തിയെ വാഴ്ത്തിയാൽ അവൾക്കിഷ്ടമാവും."

"സ്ത്രീയെക്കുറിച്ചാണല്ലോ സാറേ വയസ്സുകാലത്ത് സാഹിത്യവാരഫലത്തിലെ പരാമർശങ്ങൾ അധികവും. ഫ്രായിഡിൻെറ റിപ്രഷൻ സൈക്കോളജി സാറിന് അറിയാമോ?"

"ഈ ലോകത്ത് ഏററവും മനോഹാരിതയുള്ളത് സ്ത്രീക്കാണ്. അതുകൊണ്ടാണ് ഈ പംക്തിയിൽ അവളെക്കുറിച്ച് എപ്പോഴും പറയുന്നത്. താജ്മഹൽ കാണുന്നതിനെക്കാൾ ചലച്ചിത്രതാരം ശ്രീദേവിയെ കാണുന്നതാണ് എനിക്കിഷ്ടം. പിന്നെ ഫ്രായിററിൻെറ മനഃശാസ്ത്രം. അത് കറകളഞ്ഞ സത്യമല്ല. ഒരഭിപ്രായം മാത്രം."



"കിഴവൻെറ പ്രേമം ചെറുപ്പക്കാരിക്കു സഹിക്കാനാവുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ?"

"കിഴവൻെറ പ്രേമം ചെറുപ്പക്കാരി സഹിച്ചെന്നു വരും. വണ്ണം വളരെക്കൂടിയ ചെറുപ്പക്കാരൻെറ പ്രേമം അവൾ സഹിക്കില്ല."

"സ്പെഷ്യലിസ്ററുകളെക്കുറിച്ച് എന്താണ് അഭിപ്രായം?"

"മെഡിക്കൽ സ്പെഷലിസ്ററുകളെക്കുറിച്ചാണോ ചോദ്യം? എന്നാൽ പറയാം. ക്ാൻസറിൻെറ വേദനകൊണ്ടു പുളയുന്ന രോഗി ശരീരമാകെ വേദന വന്നു പുളയുന്നവനാണ്. സ്പെഷലിസ്ററ് അതു പരിഗണിക്കുന്നില്ല."

"നിങ്ങൾ എഴുതുന്നതൊക്കെ 'എന്നെക്കുറിച്ചാണ്, എന്നെക്കുറിച്ചാണ്' എന്നു വിചാരിച്ചു നിങ്ങളെ തെറിവിളിക്കുന്നവരുണ്ടെന്ന് അറിയാമോ?"

"ഞാൻ ആരെയെങ്കിലും ലക്ഷ്യമാക്കി ഇന്നുവരെ ഒന്നും എഴുതിയിട്ടില്ല. ചില സാമാന്യ പ്രസ്താവങ്ങൾ നിർവഹിക്കുന്നതേയുള്ളു. എടുത്തെറിയുന്ന ആ തൊപ്പികൾ ചിലർ തലയിൽ എടുത്തുവയ്ക്കുന്നത് എൻെറ കുററമല്ല. എനിക്കു പേടിയില്ല. ആരെയെങ്കിലും ആക്രമിക്കണമെങ്കിൽ പേരു പറഞ്ഞുതന്നെ എഴുതും. ഇന്നുവരെ ഈ സുദീർഘമായ ജീവിതത്തിൽ പേരുവയ്ക്കാത്ത ഒരെഴുത്തും ഞാനാർക്കും അയച്ചിട്ടില്ല. കള്ളയെഴുത്തുകൾ അയയ്ക്കുന്നവർ ഭീരുക്കളാണ്."

"കേട്ട ഗാനം മധുരം, കേൾക്കാത്തതു മധുരതരം. യോജിക്കുന്നോ?"

"ഇല്ല. കേട്ട ഗാനത്തിൻെറ അനുരണനമാണ് മധുരതരം. അവൾ ചിരിച്ചിട്ടു പോയാൽ ആ ചിരിയുടെ വെൺമയും വിശുദ്ധിയും അന്തരീക്ഷത്തിൽ തങ്ങിനില്ക്കും. അതിനാണ് ഭംഗിക്കൂടുതൽ. പൂഞ്ചോലയുടെ കളകളശബ്ദം പൂഞ്ചോലയിൽനിന്ന് പത്തുനാഴിക അകന്നു നിന്നാലും നിങ്ങളുടെ കാതുകളിൽ മുഴങ്ങിക്കൊണ്ടിരിക്കും. ആ മുഴക്കത്തിനാണ് ആഹ്ളാദദായകത്വം കൂടുതൽ."

## ചെറുകഥകൾ സന്ദർശകരെപ്പോലെ

വീട്ടിൽ അന്വേഷിച്ചു വരുന്നവർ പലതരത്തിലാണ് പെരുമാറുക. ചിലർ വന്നുകയറിയാൽ നമ്മുടെ മുഖത്തു നോക്കില്ല. മുഖത്തു നോക്കാത്തവർ നമ്മുടെ കണ്ണുകളിലേക്കു നോക്കുന്നില്ലെന്ന് എടുത്തു പറയേണ്ടതില്ലല്ലോ. അവരോടു രണ്ടു മണിക്കൂർ സംസാരിക്കൂ. ഒരുനിമിഷംപോലും അവർ തലയുയർത്തുകയേയില്ല. വേറെ ചിലർ കണ്ണുകളിൽ ഉററുനോക്കും. ആ നോട്ടം, പോകുന്നതുവരെ പിൻവലിക്കുകയുമില്ല. പക്ഷേ ഒരു ദോഷം. അല്പമകലെക്കിടക്കുന്ന കസേര ചൂണ്ടിക്കാണിച്ചുകൊടുത്താലും അവിടെയിരിക്കാതെ അക്കൂട്ടർ നമ്മളിരിക്കുന്ന സെററിയിൽ വന്നിരിക്കും; നമ്മളെ തൊട്ടുകൊണ്ട്. എന്നിട്ടു വാ നമ്മുടെ മൂക്കിനോട് അടുപ്പിച്ചു കണ്ണുകളിൽ നോക്കിക്കൊണ്ടു സംസാരിക്കും. മററു ചിലർ മാന്യന്മാരാണ്. അവർ നമ്മൾ ചൂണ്ടിക്കാണിക്കുന്ന കസേരയിൽത്തന്നെ ഇരിക്കും. നമ്മുടെ കണ്ണുകളിൽ നോക്കിസ്സംസാരിക്കും. പറയാനുള്ളതു പറഞ്ഞിട്ടു വേഗത്തിൽ പോകുകയും ചെയ്യും.



ജി. ശങ്കരക്കുറുപ്പ്

നമ്മുടെ കഥാകാരന്മാർ പ്രഭാഷണങ്ങൾ എഴുതി ഹൃദിസ്ഥമാക്കിക്കൊണ്ടിരിക്കുന്നതേയുള്ളു. സൈക്ക്ൾ ചവിട്ടാൻ പഠിക്കുന്നതേയുള്ളു.

ചെറുകഥകൾ ഈ മൂന്നു വിഭാഗങ്ങളിലും പെട്ട സന്ദർകരെപ്പോലെയാണ്. അല്പമകലെയിരുന്ന് (ഈസ്തെററിക് ഡിസ്ററൻസ് പരിപാലിച്ചുകൊണ്ട്) നമ്മുടെ കണ്ണുകളിൽ നോക്കി (ആർജ്ജവത്തോടെ) സ്വയം സംസാരിക്കുന്ന കഥകൾ ഒരു വിഭാഗം. ബഷീർ, തകഴി, കേശവദേവ്, കാരൂർ ഇവരുടെ കഥകൾ ഉദാഹരണങ്ങൾ. അനുവാചകൻെറ അടുത്തു വന്നിരുന്ന് (ഈസ്തെററിക് ഡിസ്ററൻസ് പരിപാലിക്കാതെ) കണ്ണുകളിൽ നോക്കിസ്സംസാരിക്കുന്ന കഥകൾ രണ്ടാമത്തെ വിഭാഗം. ഉൾക്കാഴ്ചയില്ലാത്ത പ്രചാരണപരങ്ങളായ കഥകൾ ഇവയ്ക്ക് ഉദാഹരണങ്ങൾ. ദൂരെയിരുന്ന് (ഈസ്തെററിക് ഡിസ്ററൻസ് കൂടുതലാക്കി) കണ്ണിൽ നോക്കാതെ (ആർജ്ജവില്ലാതെ) സംസാരിക്കുന്ന കഥകൾ മൂന്നാമത്തെ വിഭാഗത്തിൽ വന്നുവീഴുന്നു. ദൗർഭാഗ്യംകൊണ്ട് ഇന്നു വാരികകളിൽ അച്ചടിച്ചു വരുന്ന ചെറുകഥകളെല്ലാം ഇമ്മട്ടിലാണ്. കലാകൗമുദിയിൽ ശ്രീ. വിജയൻ എസ്. കല്ലുനാട് എഴുതിയ "കാലൊച്ചകൾക്കിടയിൽ" എന്ന ചെറുകഥ ഈ മൂന്നാമത്തെ വിഭാഗത്തിൽ പെടുന്നതാണ്.

ദാമ്പത്യജീവിതത്തിൻെറ വൈരസ്യത്തിൽ പെട്ടു ദീർഘകാലം കഴിഞ്ഞുകൂടിയതിനുശേഷം രോഗാർത്തനായി ആശുപത്രിയെ ആശ്രയസ്ഥാനമാക്കിയ ഒരുത്തൻ പശ്ചാത്താപവിവശനായി ഭാര്യക്കു കത്തെഴുതിവച്ചിട്ടു മരിക്കുന്നു എന്നതാണ് ഈ കഥയുടെ പ്രതിപാദ്യവിഷയം. വൈകാരികമോ ചിത്തവൃത്തിപരമോ ആയ അന്തരീക്ഷം സൃഷ്ടിക്കാനാവാതെ വെറും വാക്യങ്ങൾ മാത്രം എഴുതിവയ്ക്കുകയാണ് രചയിതാവ്. ആ വാക്യങ്ങൾ വായനക്കാരൻെറ തലയ്ക്കു മുകളിലൂടെ ഒഴുകിപ്പോകുന്നു. 'ഡിസോണൻസ്ററാ'യ ആളുകളാണ് ഗൃഹനായകൻെറ കണ്ണുകളിൽ നോക്കാതെ തലകുനിച്ചിരുന്നു സംസാരിക്കുന്നത്. 'ഡിസോണൻസ്ററിയാണ് ഇക്കഥയുടെ മുദ്ര.

---

*മഹാകവി ജി. ശങ്കരക്കുറുപ്പ് തിരുവനന്തപുരത്ത് താമസിക്കുന്ന കാലം. കുറെ സുഹൃത്തുക്കളുടെ നിർബ്ബന്ധത്താൽ ഞാൻ അദ്ദേഹത്തെ ഒരു സമ്മേളനത്തിനു ക്ഷണിച്ചു. സ്വാമി വിവേകാനന്ദനെക്കുറിച്ചാണ് പ്രസംഗിക്കേണ്ടിയിരുന്നത്. അത്തരം വിഷയങ്ങളെക്കുറിച്ചു തനിക്കൊന്നുമറിഞ്ഞുകൂടെന്നു പറഞ്ഞ് അദ്ദേഹം ഒഴിഞ്ഞു കളഞ്ഞു. ഒടുവിൽ, എൻെറ നിർബ്ബന്ധത്താൽ അദ്ദേഹം സമ്മേളനത്തിനു പോയി. ഒന്നരമണിക്കൂർ നേരം സ്വാമിജിയെക്കുറിച്ച് അതിമനോഹരമായി പ്രസംഗിക്കുകയും ചെയ്തു. അടുത്തദിവസം ഞാൻ അദ്ദേഹത്തോടു ചോദിച്ചു: 'മാഷേ ഇതെങ്ങനെ കഴിയുന്നു' അദ്ദേഹം മറുപടി നല്കി:- "ഏതു സമ്മേളനത്തിനു മുൻപും അരമണിക്കൂർനേരം മിണ്ടാതെയിരുന്നാൽ മതി എനിക്ക്. ആ മൗനത്തിനു പരിതഃസ്ഥിതി അനുകൂലമാണെങ്കിൽ അനർഗ്ഗളമായി പ്രസംഗിക്കാൻ എനിക്കു സാധിക്കും. എന്നാൽ ചെറുപ്പകാലത്ത് ഇതു കഴിയുമായിരുന്നില്ല എനിക്ക്.*

അക്കാലത്തൊക്കെ ഞാൻ പ്രഭാഷണം എഴുതി കാണാതെ പഠിച്ചുകൊണ്ടു പോകുമായിരുന്നു.'' കവി പറഞ്ഞതു ശരിതന്നെ. ഏതു പ്രക്രിയയുടെയും പ്രാരംഭം പ്രയാസമുളവാക്കുന്നതാണ്. സൈക്കിൾ ഓടിക്കാൻ പഠിക്കുമ്പോൾ എത്ര തവണയാണ് നമ്മൾ വീഴുക. പഠിച്ച് വൈദഗ്ദ്ധ്യം നേടിയാൽ ഹാൻഡ്ൽ ബാറിൽനിന്നു രണ്ടു കൈയുമെടുത്ത് ചവിട്ടുവണ്ടി ഓടിക്കാം. നമ്മുടെ കഥാകാരന്മാർ പ്രഭാഷണങ്ങൾ എഴുതി ഹൃദിസ്ഥമാക്കിക്കൊണ്ടിരിക്കുന്നതേയുള്ളു. സൈക്കിൾ ചവിട്ടാൻ പഠിക്കുന്നതേയുള്ളു.

## അരൂപകം

ഈജിപ്തിലെ നോവലിസ്റ്റും ചെറുകഥാകാരനുമായ Mohamed El-Bisatie എഴുതിയ A Conversation from the Third Floor എന്നൊരു മനോഹരമായ കഥ ഞാൻ വായിച്ചിട്ടുണ്ട്. കഥയുടെ സംക്ഷിപ്തരൂപം നല്കട്ടെ:-

അവൾ രണ്ടാമത്തെത്തവണയാണ് അവിടെ വരുന്നത്. കുതിരപ്പുറത്തിരുന്നു പൊലിസുകാരൻ അവളെ തുറിച്ചുനോക്കി. മഞ്ഞനിറമാർന്ന മതിൽ. അതിനകത്ത് മൂന്നുനിലക്കെട്ടിടം. അതിൽ ഇരുണ്ട ദ്വാരംപോലെ ഒരേതരത്തിലുള്ള ജന്നലുകൾ. ''ഞാൻ അദ്ദേഹത്തോടു രണ്ടുവാക്കു പറഞ്ഞോട്ടേ?'' അവൾ പൊലിസുകാരനോടു ചോദിച്ചു. ''അയാളെ സ്ഥലംമാററുകയാണ്'' എന്നു പൊലിസുകാരന്റെ ഉത്തരം. അവൾ കൈയിലിരുന്ന കുഞ്ഞിനെ തോളിലേക്കു മാററി. പെട്ടെന്ന് ഒരു ശബ്ദം. മൂന്നാമത്തെ നിലയിലെ ജനലിൽനിന്ന് ഒരു കൈവീശൽ. ''അസീസ, അസീസ, ഇതു ഞാനാണ് അഷൗർ.'' അവൾ നോക്കി. ആ രണ്ടു കൈകൾക്കിടയിൽ അവ്യക്തമായ ഒരു മുഖം. ഇരുമ്പഴികളിൽ ചേർത്തുവച്ചിരിക്കുന്നു അത്. ''അസീസ എന്നെ സ്ഥലംമാററിയിരിക്കുകയാണ്. നിനക്ക് എന്റെ എഴുത്തു കിട്ടിയോ? നാലുദിവസത്തിനകം എന്നെ ഇവിടെ നിന്നു മാററും. ഹമീദും സനിയ്യയുമെവിടെ? നീ എന്തേ അവരെക്കൂടി കൊണ്ടുവരാത്തത്? ഹമീദ് എവിടെ? ഷക്കീറിനെയാണോ നീ പിടിച്ചിരിക്കുന്നത്? അവനെ ഉയർത്തിക്കാണിക്ക്. അവനെ വളരെ ഉയർത്തിക്കാണിക്ക്. ഉയർത്ത്. സൂര്യനു നേരേ പിടിക്ക് അവനെ. ഞാൻ അവന്റെ മുഖം കാണട്ടെ.''



തകഴി

വാസ്തവികത, ഫാൻറസി, സ്വപ്നം ഇവയിലൂടെ സമകാലിക മാനുഷികാനുഭവങ്ങളിലേക്കു ചുഴിഞ്ഞിറങ്ങുന്ന നോവലാണ് ഗസ്തേവ് സണ്ണിന്റെ A Tiler's Afternoon.'

''ഞാൻ കൊടുത്തയച്ചതു കിട്ടിയോ?'' എന്ന് അസീസ ചോദിച്ചു. തടവുകാരൻ തെല്ലുനേരം അപ്രത്യക്ഷനായിട്ടു തിരിച്ചു ജന്നലിനടുത്തു വന്നുനിന്നു. ''മൂന്നു പാക്കററ്കൊണ്ട് എന്തു പ്രയോജനം. അഞ്ചെണ്ണം വേണമെന്നല്ലേ ഞാൻ പറഞ്ഞത്?'' ''അഞ്ച്. ഞാൻ അഞ്ചെണ്ണം അയച്ചല്ലോ'' എന്ന് അസീസ. ''അവർ രണ്ടു പാക്കററ് എടുത്തുകളഞ്ഞു. സാരമില്ല. അസീസ സാരമില്ല, സാരമില്ല'' എന്നു തടവുകാരൻ. അധികാരികൾ ആ ജയിൽ ഇടിച്ചു നിരത്തുകയാണെന്നും തന്നെ വേറൊരു ജയിലിലേക്കു കൊണ്ടുപോകുകയാണെന്നും അയാൾ അവളെ അറിയിച്ചു.

''എവിടേക്ക്?''

''എനിക്കറിഞ്ഞുകൂടാ.''

''എവിടെ കൊണ്ടുപോകും?''

''ഈശ്വരനു മാത്രമേ അതറിയൂ.''

''എപ്പോൾ''

''രണ്ടോ മൂന്നോ ദിവസത്തിനകം. ഇനി നീ ഇവിടെ വരണ്ട. എന്നെ എങ്ങോട്ടു മാററിയെന്ന് ഞാനറിയിക്കാം. കുഞ്ഞ് ഉറങ്ങിയോ?''

''ഇല്ല. ഉണർന്നിരിക്കുന്നു.''

തടവുകാരൻ നിശ്ശബ്ദനായി കുറച്ചുനേരം തുറിച്ചു നോക്കി. ''അസീസ'' എന്നു വിളിച്ചു. അവളുടെ ഭർത്താവ് ഇരുമ്പഴികളിൽ കൈകൾ ചുററി മിണ്ടാതെ നിന്നു. പെട്ടെന്ന്, പൊയ്ക്കൊള്ളാൻ ആംഗ്യം കാണിച്ചിട്ട് അയാൾ അപ്രത്യക്ഷനായി. അവൾ എഴുന്നേററു. തിരിഞ്ഞുനോക്കി. ജന്നലിന്നരികിൽ ആരുമില്ല. അവൾ പൊലിസുകാരനെ നോക്കി. അയാൾ കണ്ണുകൾ അടച്ചുവച്ചിരിക്കുന്നു. കുതിര അനക്കമില്ലാതെ നില്ക്കുന്നു. അവൾ ഇടുങ്ങിയ പാതയിലൂടെ പ്രധാനപ്പെട്ട റോഡിലേക്കു നടന്നു.

സ്വേച്ഛാധിപത്യം തടവിലാക്കിയ ഒരു വിപ്ളവകാരി. അയാൾക്ക് ഉണ്ടാകാൻ പോകുന്ന വിയോഗം. ഭാര്യാവിയോഗത്തിന്റെ ദുഃഖം. കുഞ്ഞുങ്ങളെ കാണാൻ കഴിയാത്തതിൽ അയാൾക്കുണ്ടാകുന്ന യാതന. ചാരിത്രശാലിനിയായ അവളുടെ മൂകവിഷാദം. ഇവയെ ആഴത്തിൽ ചിത്രീകരിക്കുന്നു ഇക്കഥ. പ്രതിപാദനരീതിക്കു തന്നെ അന്യാദൃശസ്വഭാവം. ഒരു ഗ്രീക്ക് ട്രാജഡിയുടെ മഹത്ത്വമുണ്ട് ഇക്കഥയ്ക്ക്.

ഇത് ജീവിതത്തിന്റെ അനേകം ട്രാജഡികളിൽ ഒന്ന്. മറെറാരു ട്രാജഡിയെയാണ് ശ്രീ. വി.എസ്. അനിൽകുമാർ 'അരൂപകം' എന്ന ചെറുകഥയിലൂടെ വരച്ചുകാണിക്കുന്നത്. (മാതൃഭൂമി ആഴ്ചപ്പതിപ്പ്) ജീവിതത്തിന്റെ പ്രതിരൂപമായ തീവണ്ടിയിൽ സഞ്ചരിക്കുന്ന ചിലരുടെ ദുരന്താനുഭവത്തെ രൂപശില്പത്തിന്റെയും ഭാവശില്പത്തിന്റെയും തികവോടെ ചിത്രീകരിക്കുന്ന ഇക്കഥ അസ്സലായിട്ടുണ്ട്. ഗൾഫ്രാജ്യത്തു നിന്നു തിരിച്ചെത്തിയിട്ട് മദ്രാസ്സിലേക്കു പോയ ഭർത്താവിനെ വളരെക്കാലമായും കാണാത്തതുകൊണ്ട് അയാളെ അന്വേഷിച്ചു പോകുന്ന ഒരു സ്ത്രീ, തീവണ്ടി മദ്രാസ്സിലെത്തിയിട്ടും പ്ളാററ് ഫോമിലേക്ക് ഇറങ്ങുന്നില്ല. അവൾ അനന്തമായി അവിടെത്തന്നെ നൈരാശ്യത്തിന്റെയും വിഷാദത്തിന്റെയും ശാശ്വതപ്രതീകമായി ഇരിക്കുന്നു. നമ്മുടെ കാലയളവിന്റെ സാകല്യാവസ്ഥയിലുള്ള ദുഃഖത്തെയും നിരാശതയെയും ആ സ്ത്രീയിലൂടെയും വേറൊരു പുരുഷനിലൂടെയും കഥാകാരൻ പ്രഗല്ഭമായി വരച്ചുകാണിക്കുന്നു. അത് ഹൃദയത്തിലേക്കു കടന്നുചെല്ലുന്ന മട്ടിലാണ് താനും. ഇത് ലാക്ഷണിക കഥയല്ല, പ്രതിരൂപാത്മക കഥയാണ്. കിണററിലേക്കു റാട്ടുവഴി ഇറക്കുന്ന ബക്കററിൽ വെള്ളം നിറഞ്ഞാൽ വലിച്ചുകയററാം. കയറിന്റെ മുറുക്കവും ബക്കററിന്റെ ഭാരവും ആനുപാതികമാണ്. ഭാരം കൂടിയാൽ കയറു പൊട്ടും. അലിഗറി ഒരു പരിധിവരെ മുറുക്കമുള്ള കയറാണ്. മറേറയററത്തുള്ള പ്രതിപാദ്യവിഷയത്തിന്റെ ബക്കററിന് ഭാരം കൂടിയാൽ കയറുപൊട്ടുമെന്നല്ല അതു വലിക്കുന്ന ആളും കിണററിനകത്തേക്കു പോകും. മറെറാരുതരത്തിൽ പറയാം. അലിഗറിക്ക്—ലാക്ഷണികകഥയ്ക്ക്—പരിമിതമായ അർത്ഥമേയുള്ളു. പ്രതിരൂപാത്മകതയുടെ ഉരുക്കുചങ്ങലകൊണ്ടാണ് വിഷയത്തിന്റെ ബക്കററിനെ അനിൽകുമാർ ഉയർത്തുന്നത്. അക്കാഴ്ച കാണാൻ രസമുണ്ട്.

**പൂഞ്ചോലയുടെ കളകളശബ്ദം പൂഞ്ചോലയിൽനിന്ന് പത്തുനാഴിക അകന്നുനിന്നാലും നിങ്ങളുടെ കാതുകളിൽ മുഴങ്ങിക്കൊണ്ടിരിക്കും. ആ മുഴക്കത്തിനാണ് ആഹ്ളാദദായകത്വം കൂടുതൽ.**

*''പൊതുവായ കെട്ടിടങ്ങൾക്ക് ഇത്ര പൊക്കം വന്നത് എന്തുകൊണ്ട്? നിങ്ങൾക്ക് അത് അറിഞ്ഞുകൂടാത്തത് എന്തുകൊണ്ട്? പൊതുജനത്തിന്റെ ആത്മാവ് താഴ്ന്നതായതുകൊണ്ടാണ് കെട്ടിടങ്ങൾക്ക് ഉയരം കൂടിയത്.'' ഏതാണ്ടിതുപോലെ ആശയാവിഷ്കാരം നടത്തിട്ടുണ്ട് W.H. Auden എന്ന കവി. സാഹിത്യരചനകളുടെ ദുർഗ്രഹത എന്ന ഔന്നത്യം അവയുടെ രചയിതാക്കൾക്കുള്ള മനസ്സിന്റെ താഴ്ചയെ കാണിക്കുന്നു.*



59-ാം പേജിൽനിന്നും തുടർച്ച

നാരങ്ങാനീരു കൊടുത്തു. 5 മിനിററുനേരം പ്രസംഗിച്ചു. വീട്ടിലേക്കു മടങ്ങി.

കൽപ്പാക്കത്തെപ്പററിയും ശ്രീകണ്ഠൻ നായരെപ്പററിയും ഓരോ കുറിപ്പ് 'നവയുഗ'ത്തിന് എഴുതിവച്ചു.

'സുന്ദരിയുടെ ആത്മകഥ', 'സുഖിക്കാൻ വേണ്ടി' പോലെ മോശമല്ല. തീം ഒന്നുതന്നെ. സുന്ദരി ചെറുത്തുനിന്ന് ഒടുവിൽ പണക്കാരൻ ഉദ്യോഗസ്ഥനെ കല്യാണം കഴിക്കുന്നു. മാടനെ ഉപേക്ഷിക്കുന്നതാണു വേദനാജനകമായ രംഗം. പക്ഷെ അങ്ങനെയല്ലേ വരാൻപററൂ. ഇതിലൊന്നും realism ഇല്ല. റൊമാൻറിക് ആണ്. പ്രതിപാദനം realistic രീതിയിലാണെങ്കിലും. ഓടയിലെ ലക്ഷ്മിയും ഈ സുന്ദരിയും എല്ലാം പണക്കാരാവുന്നു. തൊഴിലാളിവർഗ്ഗത്തിന്റെ കഥാകാരൻ, മുതലാളിത്തത്തിന്റെ യാഥാർത്ഥ്യം മാത്രം ചിത്രീകരിക്കുന്നില്ല.

ജൂലൈ 23, ശനി.

'കലാകൗമുദി' ഇത്തവണ കേശവദേവിനെപ്പററിയായിരുന്നു. നല്ല feature. ദേവിനെപ്പററി സുഹൃത്തുക്കളുടെ അനുസ്മരണങ്ങൾ. ദേവിന്റെ തന്നെ മുഖവുരയിൽനിന്ന്. പിന്നെ ഒരു ചെറുകഥ. ഓടയിൽനിന്നു മുഴുവൻ–എല്ലാം അസ്സലായി. മുഴുവൻ വായിച്ചു.

ജൂലൈ 24, ഞായർ.

പി.രവീന്ദ്രന്റെ മൂത്ത മകൻ ആത്മഹത്യ ചെയ്തു എന്ന ദുഃഖകരമായ വാർത്ത ഇന്നുരാത്രി രാമൻകുട്ടി കൊല്ലത്തേക്കു വിളിച്ചപ്പോൾ കേട്ടു. എത്ര ദുരന്തമാണിത്! രണ്ടു മക്കളും യൗവനത്തിൽ ആത്മഹത്യ ചെയ്യുകയോ? ഒരമ്മയ്ക്കും അച്ഛനും അതെങ്ങനെ താങ്ങാൻ കഴിയും?

പവനനും ബേബിയും മകളും മകളുടെ കുട്ടിയേയും കൊണ്ടുവന്നു. പവനനുമായി ലേഖനമെഴുതുന്നതിനെ സംബന്ധിച്ചു ചർച്ച ചെയ്തു.

മാർകേസിന്റെ 100 years of solitude എന്ന പുസ്തകം വായന തുടങ്ങി. 80-ൽപ്പരം പേജു വായിച്ചു.

ജൂലൈ 25, തിങ്കൾ.

കേന്ദ്രവിരുദ്ധ സമരത്തെപ്പററി ഒരു ലേഖനം നവയുഗത്തിനു എഴുതിവച്ചു. 'പലരും പലതും' എന്ന ഒരു പംക്തി 'ജനയുഗം' (കോഴിക്കോട്) തുടങ്ങാനായി ഒന്നെഴുതിവെച്ചു. സ്ഥിരം വേണോ? ഭാരമാവില്ലേ? നോക്കാം. 4 പേജെഴുതി. പിന്നീട് ഒരെണ്ണം വിട്ടുകളഞ്ഞു. മാർകേസിന്റെ പുസ്തകം കുറച്ചു വായിച്ചു. നീങ്ങുന്നില്ല.

ജൂലൈ 26, ചൊവ്വ.

രവീന്ദ്രന്റെ മകൻ ആത്മഹത്യ ചെയ്തതു മാനസികക്രമം തെററിയാണത്രെ. മനസ്സിന്റെ താളം തെററിയെന്നറിഞ്ഞു ഇനി ജീവിച്ചിട്ടു പ്രയോജനമില്ല എന്നു തീർച്ചയാക്കി. ഒരു കുറിപ്പെഴുതി വെച്ചാണു മരിച്ചത്. ഭാര്യയെ അവരുടെ വീട്ടിൽ കൊണ്ടാക്കി. അച്ഛനും അമ്മയും വീട്ടിലില്ലാത്ത സമയംനോക്കി മുറിയിൽ ഫാനിൽ ബെഡ്ഷീററ് കെട്ടിത്തൂക്കി. ഭാര്യയോടും മാതാപിതാക്കളോടും മാപ്പു ചോദിച്ചുകൊണ്ടുള്ള കുറിപ്പ്. എത്ര ദാരുണം!

100 years കുറേക്കൂടെ വായിച്ചു. പേരുകളുടെ Confusion. Jose Arcadid എന്ന് ആവർത്തിച്ചു വരുന്നകാരണം.

ജൂലൈ 27, ബുധൻ.

വൈകിട്ടു ഇറങ്ങി. സാഹിത്യ അക്കാദമി ക്വാർട്ടേഴ്സിൽ താമസിക്കുന്ന കുഞ്ഞുവറീതു മസ്റ്ററെ കണ്ടു. കാലിന്റെ മടമ്പിൽ പഴുപ്പ്. ഇനിയും പ്ളാസ്ററർ ഇടണമത്രെ. ഡോ.മാമ്മൻ മാത്യു ഇട്ടുകൊടുക്കാമെന്നു പറഞ്ഞിരിക്കുന്നു. തൃശ്ശൂർ മെഡിക്കൽ കോളെജിലേക്കു മാറിവന്ന അസി.പ്രൊഫസർ. അയാൾ താൽക്കാലികമായി സാഹിത്യ അക്കാദമിയിൽ താമസിക്കുന്നു.

100 Years എന്ന നോവൽ കുറച്ചുകൂടി വായിച്ചു. നീങ്ങുന്നില്ല. 100 പേജുപോലും ഇന്നു തീർന്നില്ല. ഇടയ്ക്കിടയ്ക്കു ആളുകൾ വന്നു ശല്യം ചെയ്യുന്നു.

ജൂലൈ 28, വ്യാഴം.

100 Years വായിച്ചവസാനിപ്പിച്ചു. അത്ര വലിയ കേമമൊന്നുമായി തോന്നിയില്ല. തർജ്ജമ–ഇംഗ്ളീഷു വളരെ മോശം. മഹത്തായ നോവലുകളിൽ കാണുംപോലെ പാത്രസൃഷ്ടിയോ മാനസിക സംഘട്ടനങ്ങളുടെ പ്രകാശനമോ അത്ര കേമമായി ഇല്ല. Magic realism എന്നതാകട്ടെ വളരെ അവിശ്വസനീയവും. റമീഡിക്കോസിന്റെ വായുവിൽ അന്തർദ്ധാനം, ജോസ് അറിയിലനോസ്ബ്യൂയെ ബെററനട്ട് മരത്തിന്റെ കീഴിൽ കുഴിച്ചുമൂടുന്നത്, മാർക്വലേഡ്സിനെ അറിയിലനോസു മാത്രം കാണുകയും മററാരും കാണാതിരിക്കുകയും ചെയ്യുന്നത്, തീവണ്ടിയിൽ 3000 ശവങ്ങളെ കൊണ്ടുപോയി ആരും അറിഞ്ഞില്ലെന്നത് etc.

കാർത്യായിനി അമ്മയുടെ കത്തും ആത്മകഥാ കുറിപ്പുകളും കിട്ടി. അവശതയിലായി അവരെ ചെന്നു കണ്ടു. പെൻഷന്റെ കാര്യം ഒന്നു കരുണാകരനോടു പറഞ്ഞുനോക്കാം.

ജൂലൈ 29, വെള്ളി.

ശ്രീരാമ പോളി ടെക്നിക്കിന്റെ രജതജൂബിലി പ്രമാണിച്ചു തൃശ്ശൂർ പ്രസ്സ് ക്ളബ്ബിൽ ഒരു കോൺഫ്രൻസു നടത്തി. കെ.എസ്. നായരും പോളിടെക്നിക്കിലെ ചില അധ്യാപകരും ഉണ്ടായിരുന്നു.

ടി.ജി.തോമസിന്റെ മകൻ ഒരു ട്രാവൽ ഏജൻസി തുടങ്ങുന്നു. അതിന്റെ ഉദ്ഘാടനം ആഗസ്ററ് 1-ന് ആണ്. അതിനു ക്ഷണിക്കാൻ വന്നു.

വൈകിട്ടു ഒന്നുപുറത്തിറങ്ങി. ഐക്യജാഥയുടെ സമാപനം. വിദ്യാർത്ഥി കോർണറിൽ. കുറച്ചുനേരം കേട്ടു. മടങ്ങിപ്പോന്നു.

'ഗ്രേററ് മാർച്ച്'നു Elite-ൽ നിന്നു ഒരു പരസ്യം സമ്പാദിച്ചു.

ജൂലൈ 30, ശനി.

5 മണിക്കു സി.എം.എസ്. ഹൈസ്കൂളിൽ ചെറുകിട വ്യവസായ ബില്ലിന്റെ സമാപനയോഗത്തിൽ അദ്ധ്യക്ഷം വഹിച്ചു പ്രസംഗിച്ചു. അതിനുമുമ്പ് സെമിനാറിന്റെ നിഗമനങ്ങൾ സംഗ്രഹിച്ചു പ്രൊ.T.S.N. പിള്ള സംസാരിച്ചതു വളരെ പ്രയോജനപ്രദമായി. കെ.ആർ.സി.മേനോന്റെ മൈതാന പ്രസംഗമായിരുന്നു. Rabble rousing. കെ.ആർ. വർഗ്ഗീസിന്റേതു രാഷ്ട്രീയമായിരുന്നെങ്കിലും കാര്യമാത്രപ്രസക്തമായിരുന്നു.

അതുകഴിഞ്ഞു സാഹിത്യ അക്കാദമി ഹാളിൽ പോയി. ശ്രീകണ്ഠൻ നായരുടെ അനുശോചനത്തിൽ പ്രസംഗിച്ചു. ചെറിയ യോഗം. കഷ്ടിച്ച് 60–80 പേർ.

അതുകഴിഞ്ഞു നടന്നുപോന്നു.

ജൂലൈ 31, ഞായർ.

കേശവദേവിന്റെ അനുശോചനയോഗം ഗേൾസ് ഹൈസ്കൂളിൽ. പ്രസംഗങ്ങൾ നന്നായി. പക്ഷെ ജനം കുറവ്. 100-ൽ താഴെ ആളുകൾ.

ഉച്ചതിരിഞ്ഞു നാട്ടികയിൽ. ചടങ്ങു ഗംഭീരമായി. ആഡിറേറാറിയത്തിന്റെ തറക്കല്ല് പത്മരാജന്റെ അഭാവത്തിൽ ഞാൻ ഇട്ടു. കരുണാകരനോടു മുക്കാപ്പുഴ കാർത്യായിനി അമ്മയുടെ F.F. പെൻഷൻ കാര്യം പറഞ്ഞു. അതു ശരിയാക്കാമെന്നു വാഗ്ദത്തം ചെയ്തു.

മടങ്ങിവന്നു കാർത്യായിനി അമ്മയുടെ വീട്ടിൽ പോയി, അവരുടെ ഹർജ്ജിയുടെ കോപ്പിഹർജ്ജി കൊണ്ടുവന്നു. അതു കരുണാകരനു അയച്ചു കൊടുക്കാം.

ഹിന്ദി ഉസ്താദ് പരമേശ്വരൻ കാണാൻ വന്നിരുന്നു. 20 ക. കൊടുത്തു.

(തുടരും)